# കാശ്മീർ

രക്ഷാസമിതിയിൽ എം. സി. ചാഗ്ല ചെയ്ത
പ്രസംഗങ്ങൾ




പബ്ളിക്കേഷൻസ് ഡിവിഷൻ

# കാശ്മീർ

## രക്ഷാസമിതിയിൽ എം. സി. ചാഗ്ല ചെയ്ത പ്രസംഗങ്ങൾ




പബ്ലിക്കേഷൻസ് ഡിവിഷൻ,
വാർത്താവിതരണ – പ്രക്ഷേപണവകുപ്പ്,
ഭാരതഗവമ്മെൻറ്.

മാർച്ച് 1964 ചൈത്രം 1886
March 1964 Chaitra 1886

# KASHMIR

M. C. CHAGLA'S SPEECHES IN THE SECURITY COUNCIL

(*Malayalam*)

(NOT FOR SALE)
വില്പനക്കല്ല

Published by the Director, Publications Division, Delhi-6
and Printed at Janatha Press, 66, Bells Road, Madras-5.

കാശ്മീരിനെച്ചൊല്ലി "കാലാകാലങ്ങളിൽ പാകിസ്ഥാൻ നടത്താറുള്ള വെളിപാടുകളിലൊന്നിൽ" അക്കാര്യം ഐക്യരാഷ്ട്രരക്ഷാസമിതിയിൽ ഉന്നയിച്ചപ്പോൾ നമ്മുടെ പ്രതിനിധിയായ യൂണിയൻ വിദ്യാഭ്യാസമന്ത്രി ശ്രീ മഹമ്മദലി കരീം ചാഗ്ല 1964 ഫെബ്രുവരി 5-ാം തിയ്യതിയും 10-ാം തിയ്യതിയും സമിതിയിൽ ചെയ്ത രണ്ടു പ്രസംഗങ്ങളാണിവ. ഈ പ്രസംഗങ്ങൾ (രക്ഷാസമിതിയുടെ തിരുത്താത്ത രേഖകളിൽ നിന്നെടുത്തവയാണിവ) ഭാരതമെടുത്തിട്ടുള്ള നിലപാടിന്റെ നിയമസാധുതയുടേയും ധാർമ്മികന്യായത്തിന്റേയും ഉചിതമായ സംക്ഷേപമാണ്.

## ശ്രീ. എം. സി. ചാഗ്ല 1964 ഫെബ്രുവരി 5-ാംനു രക്ഷാസമിതിയിൽ ചെയ്ത പ്രസംഗം

### പാകിസ്ഥാൻെറ അപേക്ഷ :
### വിദ്വേഷപ്രസ്ഥാനത്തിൻെറ പാരമ്യം

ഐക്യരാഷ്ട്രസംഘടനയുടെ ഏററവും പ്രധാനപ്പെട്ട അവയവം ഒരു പക്ഷേ രക്ഷാസമിതിയാണു്. ഓരോ അംഗരാഷ്ട്രത്തിനും അതിനെ സമീപിക്കാൻ അവകാശമുണ്ടു്. എന്നാൽ സമർഹമായ ഉത്തരവാദിത്തബോധത്തോടെ വേണം അതിനെ സമീപിക്കുക. ഏതെങ്കിലും അംഗരാഷ്ട്രത്തിനെതിരായുള്ള ഒരു പ്രചരണവേദിയായിട്ടല്ല അതു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. ഇപ്പോൾ തന്നെ വേണ്ടതിലധികം വൈഷമ്യങ്ങളും പ്രശ്നങ്ങളുമുള്ള ഒരു ലോകത്തു് സംഘർഷങ്ങൾ സൃഷ്ടിക്കാനും അതുകൊണ്ടു് ഉദ്ദേശിച്ചിട്ടില്ലെന്നു് സ്പഷ്ടമാണു്. ഈ സമിതിയുടെ സമയമെടുത്തതിനു് പാകിസ്ഥാനു് യാതൊരു നീതീകരണവുമില്ലെന്നു് നിങ്ങളെ ബോദ്ധ്യപ്പെടുത്താൻ ഞാൻ ഉദ്ദേശിക്കുന്നു. ഭാരതത്തിനെതിരായി പാകിസ്ഥാൻ ഇടവിടാതെ നടത്തിപ്പോന്നിട്ടുള്ള വിദ്വേഷപ്രസ്ഥാനത്തിൻെറ പാരമ്യമാണു് അതിൻെറ ഈ അപേക്ഷ. അതിൻെറ അന്താരാഷ്ട്രീയനയത്തിന്റെ അടിസ്ഥാനതത്വം ഓരോ മുന്നണിയിലും ഭാരതത്തോടുള്ള എതിർപ്പാണു്. ലണ്ടനിലെ ടൈംസ് എന്ന ദിനപ്പത്രം ഈയിടെ അഭിപ്രായപ്പെട്ടതുപോലെ, "പാകിസ്ഥാൻെറ വിദേശനയത്തിൻെറ ഓരോ വശത്തിൻെറയും വഴികാട്ടി ഭാരതവുമായുള്ള വഷളായ ബന്ധമാണു്." ഈ സമിതിയോടുള്ള അതിൻെറ സമീപനം തികച്ചും പ്രക്ഷോഭണപരമായ ഒരു സമീപനമാണു്. എൻെറ ഗവൺമെന്റിനും എൻെറ

രാജ്യത്തിനുമെതിരായുള്ള അതിൻെറ പ്രക്ഷോഭണം നടത്തി ക്കൊണ്ടു പോകാൻ രക്ഷാസമിതിയുടെ വേദി ഉപയോഗിക്കുക യാണു്.

ഈ യോഗം വിളിച്ചുകൂട്ടാൻ എന്തെങ്കിലും ന്യായമുണ്ടോയെ ന്നു് കണ്ടുപിടിക്കാനും അതിൻെറ ആലോചനകൾ എന്തിലേക്കാ ണു് നയിക്കാനിടയെന്നറിയാനുമായി ഞങ്ങൾ സമിതിയുടെ ഈ മേശക്കരികിൽ പാകിസ്ഥാൻ വിദേശകാര്യമന്ത്രിയുടെ പ്രസ്താവന ക്ഷമയോടെ ശ്രദ്ധിച്ചുകൊണ്ടാണിരുന്നതു്. പാകിസ്ഥാൻ പ്രതി നിധിയുടെ പ്രസ്താവന കേട്ട ശേഷം, രക്ഷാസമിതി വിളിച്ചു കൂട്ടാൻ യാതൊരു ന്യായവുമില്ലെന്ന അഭിപ്രായമാണു് എൻെറ പ്രതിനിധിസംഘത്തിനും എൻെറ ഗവമ്മെൻറിനും ഇപ്പോഴുമുള്ള തു്. എന്തെന്നാൽ, ജമ്മു-കാശ്മീരിലെ പരിതസ്ഥിതികൾ രൂക്ഷതര മാക്കാൻ തക്ക യാതൊരു പുതിയ സ്ഥിതിഗതിയും ഉളവായിട്ടില്ല.

പാകിസ്ഥാൻെറ അപേക്ഷ വായിക്കുമ്പോൾ ഒരു ഉമ്മാക്കി ക്കഥപോലെ തോന്നുന്നു. കാശ്മീരിൻെറ "സംയോജനമെന്നോ വെട്ടിപ്പിടിക്കലെന്നോ" പറയപ്പെടുന്നതിനുള്ള ഭാരതത്തിൻെറ ശ്രമം വഴി കാശ്മീരിലെ മുസ്ലീം ഭൂരിപക്ഷം അത്യാപത്തിലായിരി ക്കുയാണെന്നു് നമ്മോടു പറയുന്നു. ഭാരതത്തിനെതിരായും ഒരു ഹിതപരിശോധനക്കനുകൂലമായും വലിയ മുസ്ലീം ജനക്കൂട്ടങ്ങൾ പ്രകടനങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നുവെന്നു്; കാശ്മീർ "പരസ്യ മായ കലാപ"ത്തിലാണെന്നു്; ഭാരതത്തിൻെറ ചവുട്ടടിയിൽ കാശ്മീരികൾ ചവിട്ടി ഞെരിക്കപ്പെടുന്നുവെന്നു്; ഉടനടി എന്തെ ങ്കിലും ചെയ്യില്ലെങ്കിൽ ഭയങ്കരസംഭവങ്ങൾ അവിടെ നടക്കുമെ ന്നു് നമ്മോടു പറയുന്നു. ഇതെല്ലാം ഉൽക്കടമായ ഒരു ഭാവന കെട്ടിച്ചമച്ചതാണെന്നു് ഞാൻ നിങ്ങളെ ബോധ്യപ്പെടുത്താം.

ഭാരതത്തിൽ താമസിക്കുന്ന മുസ്ലീങ്ങളെപ്പററി വലിയ ആ കാംക്ഷ കാണിക്കുന്നതായി പകിസ്ഥാൻ ഭാവിച്ചിരിക്കുന്നു. ആയിരാ യിരക്കണക്കിനു് ഭാരതീയ മുസ്ലീങ്ങളെ കിഴക്കൻ പാകിസ്ഥാനി ലേക്കു് തള്ളിവിട്ടിരിക്കുന്നതായി പാകിസ്ഥാൻ വിദേശകാര്യ മന്ത്രി പ്രസ്താവിച്ചിരിക്കുന്നു. പാകിസ്ഥാൻ മുസ്ലീം ന്യൂനപക്ഷ ത്തെപ്പററി പറയുമ്പോൾ, വലിയൊരു രാജ്യത്തു് ദൂരത്തു് ഏതോ ഒരു കോണിൽ ഒതുക്കപ്പെട്ടു്, ഹിന്ദുക്കളായ ബഹുജനങ്ങളുടെ വ മ്പിച്ചൊരു കൂട്ടത്താൽ ചുററപ്പെട്ടു് കഴിയുന്ന, ഏതാനും ആയിരമാ

ളുകളേയോ ഏതാനും നൂറായിരമാളുകളേയോ ആണ് നാം കൈകാര്യം ചെയ്യുന്നതെന്ന തോന്നലാണുളവാക്കുന്നത്.

സാധാരണ അർത്ഥത്തിൽ മുസ്ലീങ്ങൾ ഒരു ന്യൂനപക്ഷമല്ലെന്ന് ഞാൻ സമിതിയെ അറിയിച്ചുകൊള്ളട്ടെ. ഭാരതത്തിലെ ജനങ്ങളിൽ 5 കോടി അവരാണ്. ലോകത്തിലെ ഏററവും വലിയ മുസ്ലീം രാഷ്ട്രങ്ങളിൽ മൂന്നാമത്തേതു് ഭാരതമാണ് — ഒന്നാമത്തേതു് ഇന്തൊനേഷ്യയും രണ്ടാമത്തേതു് പാകിസ്ഥാനുമാണ്. അവർ ആ മണ്ണിന്റെ മക്കളാണ്. വസ്തുത്തിൽ അവർ ഭാരതീയരാണ്. എല്ലാ പൌരാവകാശങ്ങളും അവർ അനുഭവിക്കുന്നു. എല്ലാ ഉദ്യോഗങ്ങളിലും അവർക്കു പ്രവേശിക്കാം. വാസ്തവത്തിൽ അവരിൽ പലരും നാട്ടിലെ ഏററവും ഉയന്ന ഉദ്യോഗങ്ങൾ വഹിക്കുന്നു. പല വിഭിന്നസംസ്കാരങ്ങളുടെ ഒരു സംയോജനമാണ് ഞങ്ങളുടെ മാനവപരിഷ്കൃതി. അവയിൽ ഏററവും ശ്രദ്ധേയമായിട്ടുള്ളതിൽ ഒന്നാണ് മുസ്ലീം സംഭാവന. എല്ലാവരും തുല്യാവകാശങ്ങളും തുല്യാവസരങ്ങളും തുല്യമായ നിയമസംരക്ഷണവും അനുഭവിക്കുന്ന സമത്വപൂർണ്ണമായ ഒരു സമൂഹവും ഒരു മതേതരരാഷ്ട്രവുമാണ് ഞങ്ങളുടേതു്. ഞങ്ങൾക്ക് ഔദ്യോഗിക മതമൊന്നുമില്ല. ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും ക്രിസ്ത്യാനികൾക്കും ബുദ്ധമതക്കാക്കും സിക്കുകാക്കും പാഴ്സികൾക്കും മററുള്ളവക്കും പൂർണ്ണമായ ആരാധനാസ്വാതന്ത്ര്യമുണ്ടു്. ഭരണഘടനാപ്രകാരമുള്ള മൌലികാവകാശങ്ങൾ ഓരോ പൌരനും ഉറപ്പുകൊടുത്തിരിക്കുന്നു. ഒന്നാന്തരം പൌരത്വവും രണ്ടാംതരം പൌരത്വവുമൊന്നും ഞങ്ങൾക്കില്ല. നിയമത്തിനു മുമ്പിൽ എല്ലാവരും തുല്യരാണ്.

ഞങ്ങളുടെ നയവും പാകിസ്ഥാന്റെ നയവും തമ്മിൽ ഈ അടിസ്ഥാനവ്യത്യാസമുണ്ടെന്നതാണ് പാകിസ്ഥാനുമായുള്ള ഞങ്ങളുടെ ഭിന്നതകളിൽ പലതിനും കാരണം. ഞങ്ങൾ ഞങ്ങളുടെ രാഷ്ട്രത്തെ മതേതരത്വത്തിൽ അധിഷ്ഠിതമാക്കിയിരിക്കുമ്പോൾ, പാകിസ്ഥാൻ മതാധിഷ്ഠിതമായ ഒരു രാഷ്ട്രമാകുന്നു. അതായതു്, ഞങ്ങളുടെ രാഷ്ട്രത്തിൽ രാഷ്ട്രം സ്ഥാപിച്ച മതസഭയൊന്നുമില്ല. ഗവമ്മെന്റിൽനിന്നുള്ള തടസ്സമൊന്നും കൂടാതെ ആക്കും അയാളുടെ മതം അനുഷ്ഠിക്കാനും ആചരിക്കാനും അവകാശമുണ്ടു്. മുസ്ലീം ലീഗ് നേതാക്കൾ വിഭജനത്തിനാവശ്യപ്പെട്ടപ്പോൾ, ആ ആവ

ശ്യം ദ്വിരാഷ്ട്രസിദ്ധാന്തത്തെ അടിസ്ഥാനമാക്കിയുള്ളതായിരുന്നു. ഹിന്ദുക്കളും മുസ്ലീങ്ങളും വെവ്വേറെ രാഷ്ട്രങ്ങളാണെന്നും താന്താങ്ങൾക്ക് സ്വന്തമായി ഓരോ നാട്ടുണ്ടായിരിയ്ക്കാൻ അവകാശമുണ്ടെന്നുമായിരുന്നു അവരുടെ വാദം. ഭാരതത്തെയും പാകിസ്ഥാനെയും രണ്ടു രാഷ്ട്രങ്ങളായി ഞങ്ങൾ അംഗീകരിയ്ക്കുന്നു. പക്ഷേ മതത്തെ അടിസ്ഥാനമാക്കിയുള്ള ദ്വിരാഷ്ട്രസിദ്ധാന്തത്തെ ഞങ്ങൾ നിഷേധിച്ചിട്ടുണ്ട്. അതു് ഞങ്ങൾക്ക് അരോചകമാണ്. ഹിന്ദുക്കളും മുസ്ലീങ്ങളും രണ്ടു രാഷ്ട്രങ്ങളാണെങ്കിൽ, അതിൻെറ അനിവാര്യമായ ഫലം ഭാരതത്തിലെ 5 കോടി മുസ്ലീങ്ങൾ അവരുടെ സ്വന്തം നാട്ടിൽതന്നെ മറുനാട്ടുകാരാകുന്നുവെന്നുള്ളതായിരിക്കും. മതത്തിനു് രാഷ്ട്രത്തിൻെറ ഏക അടിസ്ഥാനമാകാമെന്ന സിദ്ധാന്തം അംഗീകരിയ്ക്കാൻ ഞങ്ങൾ വിസമ്മതിയ്ക്കുന്നു. ഒരു ബഹുവർഗ്ഗ–ബഹുസമുദായ–ബഹുഭാഷാസമൂഹത്തിലാണ് ഞങ്ങൾ വിശ്വസിക്കുന്നതു്. ഇങ്ങനെയുള്ള ഒരു സമൂഹത്തിന്റെ വിജയത്തെ ആശ്രയിച്ചിരിയ്ക്കുന്നു ഈ ലോകത്തെ സമാധാനവും സന്മനോഭാവവുമെന്നാണ് ഞങ്ങളുടെ പക്ഷം. ഈയിടെ സ്വാതന്ത്ര്യം നേടിയ പല ആഫ്രിക്കൻ രാജ്യങ്ങളുടേയും ഹൃദയങ്ങളിൽ ഈ വികാരം സഹാനുഭാവപരമായ തന്ത്രി മീട്ടുമെന്നു് എനിക്ക് തീർച്ചയാണ്. അവയിൽ പലതിനും വിഭിന്ന മതങ്ങൾ ആചരിയ്ക്കുന്ന ജനസംഖ്യകളാണുള്ളതു്. ഇതു തന്നെയാണ് പല പശ്ചിമേഷ്യൻ രാജ്യങ്ങളിലെയും നില. അമേരിക്കയിൽ തന്നെയും അതിൻെറ വിഭിന്നവിഭാഗങ്ങളെ സംഘടിപ്പിയ്ക്കാനും സംയോജിപ്പിയ്ക്കാനുമുള്ള സുധീരമായൊരു ശ്രമം നടത്തിവരികയാണ്.

## ഭാരതീയ മുസ്ലീങ്ങൾ ഭാരതത്തിനു പിന്നിൽ

ഭാരതീയ മുസ്ലീങ്ങളുടെ സ്വയംനിയമിതനായ രക്ഷകർത്താവെന്ന മട്ടിൽ പാകിസ്ഥാൻ തൊള്ള തുറന്നു് മുറവിളിയ്ക്കുമ്പോൾ, ഭാരതത്തിലെ മുസ്ലീങ്ങൾ എൻെറ ഗവർമ്മെൻറിൻെറ നയത്തെ എല്ലായ്പ്പോഴും ശക്തിയായി പിന്താങ്ങിയിട്ടുണ്ടെന്നുള്ളതു് അതിവിചിത്രമായിരിയ്ക്കുന്നില്ലേ?

അദ്ധ്യക്ഷൻെറ അനുമതിയോടുകൂടി, ഭാരതത്തിലെ മൂന്നു മുസ്ലീം വർത്തമാനപ്പത്രങ്ങളിൽനിന്നു് മൂന്നു് ഉദ്ധാരണങ്ങൾ ഞാൻ വായിക്കട്ടെയോ? അവ ഉറുദുവിലാണ് എഴുതിയിരുന്നതു്, പക്ഷെ എൻെറ പക്കൽ തർജ്ജുമകളുണ്ടു്.

ആദ്യത്തേതു് കാൻപുരിലെ 'സിയാസത്ത്-എ-ജാദീദി'ന്റെ ജനുവരി 16-ാംനം-യിലത്തെ പതിപ്പിൽനിന്നാണു്. അതു് ഇങ്ങനെ പറയുന്നു:

"പാകിസ്ഥാനി അധികൃതരും പത്രപ്രവത്തകരും ഭാരതീയ മുസ്ലീം ന്യൂനപക്ഷത്തോടു വലിയ അനുഭാവമുണ്ടെന്നു് കാട്ടുകയും അവരുടെ ദുരവസ്ഥയെപ്പറ്റി പ്രസംഗങ്ങളിലൂടെയും ലേഖനങ്ങളിലൂടെയും വിലപിയ്ക്കുകയും ചെയ്യുന്നു. അവരുടെ വാങ്മൂലവും ലിഖിതവുമായ ഈ പേക്കൂത്തുകൾക്കും പ്രകോപനങ്ങൾക്കും വേണ്ടിയാണു് മുസ്ലീങ്ങൾക്കു് ദുരിതമനുഭവിയ്ക്കേണ്ടിവരുന്നതെന്നു് അവർ ഒരിക്കലും മനസ്സിലാക്കുന്നില്ല. ദൈവത്തെ ഓർത്തു് തങ്ങളെ തനിയേ വിട്ടേയ്ക്കുണേയെന്നു് ഈ മണ്ടച്ചങ്ങാതികളോടു പറയാൻ ഇന്ത്യൻ മുസ്ലീങ്ങൾ ആഗ്രഹിയ്ക്കുന്നു."

ജനുവരി 21-ാംനം-യിലത്തെ "നയീ ദുനിയ" ഇങ്ങനെ പറയുന്നു:

"പാകിസ്ഥാനിലെ വർത്തമാനപ്പത്രങ്ങളും നേതാക്കളും റേഡിയോയും ഭൂരിപക്ഷത്തിൻെറ വികാരങ്ങൾ ഇളക്കത്തക്ക രീതിയിൽ വിശുദ്ധമുടിയുടെ മോഷണത്തെ പൊന്തിച്ചു കാണിച്ചു. പാകിസ്ഥാനിലെ വത്തമാനപ്പത്രങ്ങളും റേഡിയോയും നേതാക്കളും ഇങ്ങനെ നിരുത്തരവാദപരമായ രീതിയിൽ പെരുമാറിയിരുന്നില്ലെങ്കിൽ ഖുൽനയിലേയും ജെസ്സോറിലേയും ഗുണ്ടാകൾ ഹിന്ദുക്കളുടെ ജീവനും വസ്തുവകകളും കയ്യേറാൻ ഒരിക്കലും ധൈര്യപ്പെട്ടുമായിരുന്നില്ല." ഈ രണ്ടു സ്ഥലങ്ങളും കിഴക്കൻ പാകിസ്ഥാനിലാണു്.

മൂന്നാമത്തെ ഉദ്ധാരണം മദ്രാസിലെ 'മുസൽമാൻെറ' 18-ാം തീയതിയിലത്തെ പതിപ്പിൽനിന്നാണു്. അതു ഇങ്ങനെ പറയുന്നു:

"കാശ്മീരിൽ വിശുദ്ധമുടിയുടെ മോഷണത്തെത്തുടന്നു് അവിടെ ആരംഭിച്ച ലഹള ആ സ്ഥലത്തു മാത്രമായി ഒതുങ്ങി നില്ക്കുമായിരുന്നു. എന്നാൽ പാകിസ്ഥാനി പൌരന്മാർ അതിനെച്ചൊല്ലി ആലോചനാശൂന്യമായി അസ്വാസ്ഥ്യതകൾ സൃഷ്ടിയ്ക്കുകയും അവിടെയുള്ള നിർദ്ദോഷികളായ അമുസ്ലീം ന്യൂനപക്ഷത്തെ ക്രൂരമായ മർദ്ദനത്തിനു വിധേയമാക്കുകയും ചെയ്തതു ഖേദകര

മാണ്. ഇതു് കൽക്കത്തയിൽ ഹിന്ദു–മുസ്ലീം കലാപങ്ങൾക്കിടയാക്കി. കൽക്കത്തയിലെ നിർദ്ദോഷികളായ മുസ്ലീം ന്യൂനപക്ഷാംഗങ്ങൾക്കു് കഷ്ടതയനുഭവിക്കേണ്ടിവന്നു.''

നമുക്കു് നമ്മോടുതന്നെ ചോദിയ്ക്കാവുന്നതാണു്: പാകിസ്ഥാൻ ഭാരതത്തിനെതിരായുള്ള അതിന്റെ കുരിശുയുദ്ധംകൊണ്ടു്, ഭാരതത്തെക്കുറിച്ചുള്ള വിദ്വേഷപ്രചരണവും പരിഹാസ്യവും നീചവുമായ തെറിപറച്ചിലുംകൊണ്ടു് എന്തു നേടാനാണു് ഉദ്ദേശിയ്ക്കുന്നതു്? ഭാരതത്തിലെ മുസ്ലീങ്ങളെ സഹായിയ്ക്കുകയാണോ അതു്? വർഗ്ഗീയവികാരാവേശങ്ങൾ ഇളക്കിവിടുന്നതും, മതഭ്രാന്തിന്റേയും അസഹിഷ്ണുതയുടേയും തീജ്വാലകൾ ഊതിക്കത്തിയ്ക്കുന്നതും ജഹാദിനു് — വിശുദ്ധ യുദ്ധത്തിനു് — ആഹ്വാനം ചെയ്യുന്നതും ഭാരതത്തിലെ മുസ്ലീങ്ങളെ സഹായിയ്ക്കലാണോ? ഒരു യുദ്ധവും വിശുദ്ധമല്ലെന്നു്, എല്ലാ യുദ്ധങ്ങളും ക്രൂരവും, രക്തദാഹിയും, ഭയാനകമായ ദുരിതങ്ങൾക്കും കഷ്ടപ്പാടുകൾക്കും കാരണഭൂതവുമാണെന്നു്, ഇടയ്ക്കൊന്നു ഞാൻ പറഞ്ഞുകൊള്ളട്ടെ. ഇല്ല, പാകിസ്ഥാൻ അത്രയൊന്നും പച്ചപ്പരമാർത്ഥിയാണെന്നു് ഞാൻ വിചാരിയ്ക്കുന്നില്ല. ഭാരതത്തിൽ കലഹവും സാർവത്രിക കുഴപ്പവും ഉണ്ടായി കാണാൻ അതു് ആഗ്രഹിയ്ക്കുന്നു — അന്താരാഷ്ട്രീയ നിയമപ്രകാരം ബോംബേയുടേയോ ദില്ലിയുടേയോ അത്രതന്നെ ഭാരതപ്രദേശത്തിന്റെ ഭാഗമായ ഒരു പ്രദേശത്തിന്റെ ഒരു ഭാഗം ഇപ്പോൾ നിയമവിരുദ്ധമായി കയ്യടക്കിവച്ചിരിക്കുന്നതു് ഇനിയും തുടരാൻ അവസരം കിട്ടത്തക്കവണ്ണം ഭാരതം രാഷ്ട്രീയമായും സാമ്പത്തികമായും ദുർബലമായിരിയ്ക്കാനാണു് പാകിസ്ഥാൻ ആഗ്രഹിയ്ക്കുന്നതു്. അതുവഴി ഇപ്പോൾതന്നെ പാകിസ്ഥാൻ ഭാരതത്തെ ദുർബലമാക്കുകയെന്ന ചൈനയുടെ കളി കളിയ്ക്കുകയും ചൈനയ്ക്കെതിരായുള്ള ഭാരതത്തിന്റെ പ്രതിരോധത്തെ തുരങ്കംവയ്ക്കുകയുമാണു് ചെയ്തുകൊണ്ടിരിയ്ക്കുന്നതു്. ഭാരതത്തിന്റെ ഐക്യത്തിന്റെയും അഖണ്ഡതയുടേയും കെട്ടുറപ്പിന്റെയും മരണപത്രത്തിൽ ഒപ്പുവെയ്ക്കാൻ ആ രാജ്യത്തെ ഒരു ഗവർമ്മെന്റിനും, അതിന്റെ കക്ഷിബന്ധങ്ങൾ എന്തുതന്നെയായാലും, യാതൊന്നും — ഞാൻ വീണ്ടും പറയുന്നു — യാതൊന്നും പ്രേരകമാവുകയില്ലെന്നു് എന്റെ ഗവർമ്മെന്റിനുവേണ്ടി വ്യക്തമാക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു.

## പാകിസ്ഥാൻെറ സമീപനത്തിനു്
## നീതീകരണമേയില്ല

പാകിസ്ഥാൻ രക്ഷാസമിതിയെ സമീപിച്ചതിനെ നീതീകരിയ്ക്കാൻ തക്ക യാതൊന്നും ഈയിടെ സംഭവിച്ചിട്ടില്ലെന്നു് ഞാൻ നേരത്തെ പറഞ്ഞു. ജമ്മു-കാശ്മീർ സംസ്ഥാനത്തിൽ ഗുരുതരമായ ഒരു സ്ഥിതിഗതി ഉളവായിരിയ്ക്കുന്നുവെന്നും ജമ്മു-കാശ്മീർ സംസ്ഥാനത്തിൻെറ പ്രത്യേകപദവി നശിപ്പിയ്ക്കാൻവേണ്ടി ഭാരത ഗവർമ്മെൻറ് എടുത്തുകൊണ്ടിരിയ്ക്കുന്ന "നിയമവിരുദ്ധമായ നടപടികളു"ടെ നേരിട്ടുള്ള അനന്തരഫലമാണിതെന്നും ജമ്മു-കാശ്മീരിനെ ഭാരതത്തോടു കൂട്ടിച്ചേർക്കാനുള്ള ഭാരതത്തിൻെറ തന്ത്രത്തിൻെറ ഭാഗമാണിതെന്നും രക്ഷാസമിതിയെ നിഷേധിയ്ക്കാനും ജമ്മു-കാശ്മീരിനെ ഭാരതയൂണിയനിൽ ലയിപ്പിയ്ക്കാനും ഭാരത ഗവമ്മെൻറ് മനഃപൂർവ്വം ഉറച്ചിരിയ്ക്കയാണെന്നും 1961 ജനുവരി 16-ാംനു രക്ഷാസമിതി അദ്ധ്യക്ഷന്നയച്ചിട്ടുള്ള കത്തിൽ പാകിസ്ഥാൻ നമ്മോടു പറഞ്ഞിരിയ്ക്കുന്നു. ഇതു ഒരു പുതിയ പരാതിയല്ല. ഭാരത പാർലമെൻറിൽ ജമ്മു-കാശ്മീർ പ്രതിനിധികൾക്കു് നാലു സ്ഥാനങ്ങൾ സംവരണം ചെയ്യാൻ ഭാരതഭരണഘടനാനിർമ്മാണസഭ തീരുമാനിച്ചതിനെത്തുടന്നു് 1949 ജൂണിൽ പാകിസ്ഥാൻ ഇതു പോലൊരു പരാതി ബോധിപ്പിച്ചു. ഭാരതഗവർമ്മെൻറിൻെറ നടപടിയെ നിയമപരമായ കാരണങ്ങളാൽ എതിർക്കുക വിഷമകരമാണെന്ന കാരണത്താൽ അക്കാര്യത്തിൽ എന്തെങ്കിലും നടപടിയെടുക്കാൻ ഐക്യരാഷ്ട്രകമ്മീഷൻ അന്നു വിസമ്മതിയ്ക്കുകയുണ്ടായി. എന്തെങ്കിലും മാററങ്ങൾ വരുത്തിയിട്ടുള്ളപ്പോഴൊക്കെയും പാകിസ്ഥാൻ ഇതുപോലുള്ള പരാതികൾ ബോധിപ്പിച്ചിട്ടുണ്ടായിരുന്നു. ഇപ്പോഴത്തെ പരാതിയെ സംബന്ധിച്ച്, ഇക്കാര്യം മുമ്പേ തന്നെ പാകിസ്ഥാൻെറ സ്ഥിരം പ്രതിനിധി 1963 ഒക്ടോബർ 6-ാംനുയിലത്തെ കത്തിലൂടെ (S/5437) രക്ഷാസമിതിയെ അറിയിച്ചിരുന്നുവെന്നു് ചൂണ്ടിക്കാണിയ്ക്കുന്നതു് പ്രസക്തമായിരിയ്ക്കും. ഭാരതം ഈ കത്തിനു് 1963 നവംബർ 13-ാംനു മറുപടി അയച്ചു (S/5454). ഇതേ പരാതികൾ ഉന്നയിച്ചുകൊണ്ടു് പാകിസ്ഥാൻെറ സ്ഥിരം പ്രതിനിധി 1964 ജനുവരി 5-ാംനു മറെറാരു കത്തയച്ചു (S/5504). ജമ്മു-കാശ്മീർ സംസ്ഥാനത്തിൽ ഉളവായിട്ടുണ്ടെന്നു് പ്രസ്താവിയ്ക്കപ്പെടുന്ന ഗുരുതരമായ സ്ഥിതിഗതികൾ

പരിഗണിയ്ക്കാൻ രക്ഷാസമിതി ഉടനടി യോഗം ചേരണമെന്നു് പാകിസ്ഥാൻ വിദേശകാര്യമന്ത്രി 1964 ജനുവരി 16-ാംനയിലെ ത്തെ കത്തിൽ (S/5517) ആവശ്യപ്പെട്ടിട്ടുള്ളതു് നീതീകരിക്കാൻ പുതിയതായി യാതൊന്നും അതിനുശേഷം സംഭവിച്ചിട്ടില്ല.

## നാട്ടുരാജ്യങ്ങളുടെ ലയനം — പശ്ചാത്തലം

കാശ്മീരിനെ ഭാരതയൂണിയനുമായി "കൂട്ടിച്ചേർക്കാനോ" "ലയിപ്പിക്കാനോ" ഞങ്ങൾ ശ്രമിയ്ക്കുന്നതായുള്ള പാകിസ്ഥാന്റെ ഈ കുററാരോപണത്തെ ഒട്ടൊന്നു ദീർഘമായി ഞാൻ പരാമർശിച്ചുകൊള്ളട്ടെ. കാശ്മീരിലെ നാട്ടുവാഴി ഭാരതവുമായുള്ള ലയനപ്രമാണത്തിൽ ഒപ്പുവെയ്ക്കുകയും അന്നത്തെ ഭാരതഗവൺമെൻർജനറൽ ലോർഡു് മൌണ്ട്ബാററൻ ആ പ്രമാണം സ്വീകരിയ്ക്കുകയും ചെയ്തപ്പോൾ, നിയമപരമായും ഭരണഘടനാപരമായും കാശ്മീർ മുഴവനും ഭാരതയൂണിയൻെറ ഒരു അവിഭാജ്യഭാഗമായിത്തീൎന്നുവെന്നതു് സംശയാതീതമാണു്. സ്വാതന്ത്ര്യം ആസന്നമായിരുന്നപ്പോൾ ഭാരതഉപഭൂഖണ്ഡത്തിൽ നിലവിലുണ്ടായിരുന്ന രാഷ്ട്രീയവും ഭരണഘടനാപരവുമായ നിലയൊന്നു നോക്കേണ്ടതാവശ്യമാണു്. ബ്രിട്ടൻ പരിപൂൎണ്ണപരമാധികാരം പ്രയോഗിച്ചിരുന്ന ബ്രിട്ടീഷിന്ത്യയുണ്ടായിരുന്നു. അൎദ്ധസ്വാതന്ത്ര്യമായിരുന്നതും അധീശാധികാരമെന്നറിയപ്പെട്ടുന്ന ഒരു സിദ്ധാന്തംവഴി ബ്രിട്ടനാൽ പരിരക്ഷിയ്ക്കപ്പെട്ടിരുന്നതുമായ 560-ലധികം നാട്ടുരാജ്യങ്ങളുണ്ടായിരുന്നു. ഈ നാട്ടുരാജാക്കന്മാരെ സംബന്ധിച്ചേടത്തോളം ഇംഗ്ലണ്ടിലെ രാജാവും ഇന്ത്യാ ചക്രവൎത്തിയുമായ ആൾ അധീശനാണെന്നതായിരുന്നു ഈ സിദ്ധാന്തത്തിൻെറ അൎത്ഥം. അവർ പ്രതിജ്ഞചെയ്തിരുന്ന സ്വാമിഭക്തിക്കു പകരം ചക്രവൎത്തി അവൎക്കു് സംരക്ഷണം നൽകിയിരുന്നു. ബ്രിട്ടീഷ് പാർലമെൻറ് ഭാരതസ്വാതന്ത്ര്യനിയമം പാസ്സാക്കിയപ്പോൾ, ബ്രിട്ടീഷിന്ത്യയെ സംബന്ധിച്ചേടത്തോളം, ബ്രിട്ടീഷ് അധികാരം ഭാരതത്തിലെ ജനങ്ങൾക്കു കൈമാറുകയും നാട്ടുരാജാക്കന്മാരെ ഭാരത-പാകിസ്ഥാൻ ഗവർമ്മെൻറുകളുമായി അവൎക്കു് ഉചിതമെന്നു് തോന്നുന്ന ഏർപ്പാടുകളിൽ എത്തിച്ചേരാൻ വിട്ടു് ബ്രിട്ടൻ അധീശവാഴ്ച അവസാനിപ്പിയ്ക്കുകയും ചെയ്തു. അതേ സമയംതന്നെ ഭാരതം വിഭജിയ്ക്കപ്പെട്ടു. രാജ്യത്തിൻെറ ഒരു ഭാഗം വേർപെട്ടു് പാകിസ്ഥാനായി രൂപംകൊണ്ടു. എന്നാൽ ഇപ്പോഴത്തെ ഗവർമ്മെ

ന്റായിരുന്ന ബ്രിട്ടീഷ് ഗവർമ്മെന്റിൻെറ പിൻഗാമി ഗവർമ്മെന്റ്. പാകിസ്ഥാൻ പുതുതായി നിലവിൽ വന്ന ഒരു രാഷ്ട്രമായിരുന്നു. എല്ലാ നാട്ടുരാജ്യങ്ങൾക്കും ഒന്നുകിൽ, ഭാരതത്തിൽ അല്ലെങ്കിൽ, പാകിസ്ഥാനിൽ ലയിക്കുവാൻ സ്വാതന്ത്ര്യമുണ്ടെന്നും വ്യവസ്ഥചെയ്തിരുന്നു. ലയനപ്രമാണം സോപാധികമായിരിക്കാമെന്ന് നിയമം വ്യവസ്ഥചെയ്തിരുന്നില്ല. ഭാരതത്തിലേയോ പാകിസ്ഥാനിലേയോ ഗവർണ്ണർജനറൽ ഒരു പ്രത്യേകനാട്ടുരാജ്യത്തിന്റെ ലയനം ഒരിക്കൽ സ്വീകരിച്ചുകഴിഞ്ഞാൽ ആ നാട്ടുരാജ്യം രണ്ടു ഡൊമിനിയനുകളിൽ ഏതെങ്കിലുമൊന്നിൻെറ അവിഭാജ്യഭാഗമായിത്തീരുമായിരുന്നു. ബന്ധപ്പെട്ട നാട്ടുരാജ്യത്തിലെ ജനങ്ങളോടാലോചിക്കുന്നതിന് ഒരു വ്യവസ്ഥയും ഉണ്ടായിരുന്നില്ലെന്ന് കാണേണ്ടതു് പ്രധാനപ്പെട്ട കാര്യമാണ്. ലയിക്കുന്ന സംസ്ഥാനത്തിലെ ജനങ്ങളുടെ അഭിലാഷങ്ങൾ ആരാഞ്ഞറിഞ്ഞു് ലയനം ശരിവക്കണമെന്ന യാതൊരു വ്യവസ്ഥയും ഉണ്ടായിരുന്നില്ല. ജമ്മു–കാശ്മീരിൻെറ പ്രശ്നം ഒരു നിമിഷനേരത്തേക്കു് വിടുക. അനേകം നാട്ടുരാജ്യങ്ങൾ ഈ നിയമമനുസരിച്ച് ഭാരതത്തിലോ പാകിസ്ഥാനിലോ ലയിച്ചു. ഈ ലയനങ്ങൾ, ഏതെങ്കിലും തരത്തിൽ, അപൂർണ്ണമാണെന്നോ, അവ നിർണ്ണായകമാകുംമുമ്പ് എന്തെങ്കിലും നടപടി എടുക്കേണ്ട ആവശ്യമുണ്ടെന്നോ ഭാരതമോ പാകിസ്ഥാനോ ഒരിക്കലും സൂചിപ്പിച്ചില്ല. ജമ്മു–കാശ്മീരിൻെറ കാര്യത്തിൽ മാത്രമാണ് പാകിസ്ഥാൻ ജനാധിപത്യത്തിൻേറയും സ്വയംനിർണ്ണയത്തിൻേറയും പവിത്രമായ വിഷയത്തിൽ ഇത്ര പ്രശംസാർഹമായ വ്യഗ്രത കാണിക്കുന്നതു്.

ഭാരതത്തിൻെറ വിഭജനം ബ്രിട്ടീഷിന്ത്യയിൽ മാത്രമായി പരിമിതപ്പെട്ടിരുന്നുവെന്നും അതിർത്തിരേഖകൾ വരക്കുന്നതിൽ, മുസ്ലീം ഭൂരിപക്ഷപ്രവിശ്യകളുടെ പ്രശ്നങ്ങൾ ബ്രിട്ടീഷിന്ത്യയെ സംബന്ധിച്ച് മാത്രമേ പരിഗണനയിലെടുത്തിരുന്നുള്ളുവെന്നും ഓർക്കേണ്ടതുണ്ടു്. നാട്ടുരാജ്യങ്ങളിലെ നിവാസികളുടെ മതപരമായ ആകാരത്തെപ്പററി യാതൊരുവിധമായ പ്രശ്നവുമുണ്ടായിരുന്നില്ല. ഒരു നാട്ടുരാജ്യം ഭാരതത്തിൽ ലയിക്കണമോ പാകിസ്ഥാനിൽ ലയിക്കണമോ എന്ന പ്രശ്നം ആ നാട്ടുരാജ്യത്തിലെ നാടുവാഴിയുടെ നിർണ്ണയത്തിന് വിട്ടുകൊടുത്തിരുന്നു. ജമ്മു–കാശ്മീർ സംസ്ഥാനത്തിൻെറ മുസ്ലീം ഭൂരിപക്ഷവും പാകിസ്ഥാൻ ഒരു മുസ്ലീം രാഷ്ട്രമെന്ന നിലക്കാണ് ആവിർഭവിച്ചതെന്ന വസ്തു

തയും കാരണം ആ സംസ്ഥാനം സ്വാഭാവികമായി പാകിസ്ഥാ ൻെറ ഭാഗമായിത്തീരണമെന്ന ഒരു സിദ്ധാന്തം പാകിസ്ഥാൻ പലപ്പോഴും മുന്നോട്ടു വച്ചിട്ടുണ്ടു്. നിയമപരവും ഭരണഘടനാ പരവുമായ നിലയുടെ അമ്പേ അബദ്ധജടിലമായ ഒരു കാഴ്ചപ്പാ ടാണിതു്.

വിഭജനം ബ്രിട്ടീഷിന്ത്യയുടേതു മാത്രമാണെന്നും ഈ തത്വം നാട്ടുരാജാക്കന്മാർ ഭരിച്ചിരുന്ന കാശ്മീരിനേയും നൂററുക്കണക്കിനു ള്ള മററു നാട്ടുരാജ്യങ്ങളേയുംപോലുള്ള സംസ്ഥാനങ്ങളെ ബാധി ക്കുന്നില്ലെന്നും ബ്രിട്ടീഷ് ഗവർമ്മെൻറ് തികച്ചും വ്യക്തമാക്കിയി രുന്നു. ബ്രിട്ടീഷ് ഗവർമ്മെൻറിൻെറ 1947 ജൂൺ 3–ാംനു-യിലെ ത്തെ പ്രഖ്യാപനത്തിൽനിന്നു് ഞാൻ ഉദ്ധരിക്കുന്നു. അതു് ഇങ്ങ നെ പറയുന്നു:

"മേൽ പ്രഖ്യാപിക്കപ്പെട്ട തീരുമാനങ്ങൾ (വിഭജനത്തെക്കു റിച്ചുള്ളവ) ബ്രിട്ടീഷിന്ത്യയെ മാത്രം സംബന്ധിക്കുന്നതാണെന്നും 1946 മേയ് 12–ാംനു-യിലത്തെ ക്യാബിനററ് ദൌത്യസംഘത്തി ൻെറ യാദാസ്തുവിൽ അടങ്ങിയിട്ടുള്ളപ്രകാരം ഇന്ത്യൻ നാട്ടുരാജ്യ ങ്ങളോടുള്ള ചക്രവത്തി തിരുമനസ്സിലെ ഗവർമ്മെൻറിൻെറ നയം മാററമില്ലാതെ നില്ക്കുന്നുവെന്നും വ്യക്തമാക്കാൻ ചക്രവത്തി തിരു മനസ്സിലെ ഗവർമ്മെൻറ് ആഗ്രഹിക്കുന്നു."

ക്യാബിനററ് ദൌത്യസംഘത്തിൻെറ യാദാസ്തുവിൽ പറ ഞ്ഞിരിക്കുന്നതു് താഴെക്കൊടുക്കുന്നു:

"ചക്രവത്തി തിരുമനസ്സിലെ ഗവമ്മെൻറ് അധീശാധികാരം പ്രയോഗിക്കുന്നതു് നിത്തലാക്കുന്നതാണു്. ബ്രിട്ടീഷ് സിംഹാസ നത്തോടുള്ള അവരുടെ ബന്ധത്തിൽനിന്നനുഭവിക്കുന്ന നാട്ടുരാജ്യ ങ്ങളുടെ അവകാശങ്ങൾ ഇനിമേൽ നിലവിലുണ്ടാകുന്നതല്ലെന്നും അധീശകോയ്മക്കു് വിട്ടുകൊടുത്തിരുന്ന അവകാശങ്ങളെല്ലാം തിരികെ നാട്ടുരാജ്യങ്ങൾക്കു് ചെല്ലുമെന്നുമാണു് ഇതിനത്ഥം. അങ്ങിനെ ഒരു ഭാഗത്തു നാട്ടുരാജ്യങ്ങളും ബ്രിട്ടീഷ് സിംഹാസന വും തമ്മിലുള്ള രാഷ്ട്രീയഏർപ്പാടുകൾ അവസാനിപ്പിക്കുന്നതാ ണു്. നാട്ടുരാജ്യങ്ങൾ ബ്രിട്ടീഷിന്ത്യയിലെ പിൻഗാമിഗവർ മ്മെൻറുമായോ ഗവർമ്മെൻറുകളുമായോ ഒരു ഫെഡറൽ ബന്ധ ത്തിൽ പ്രവേശിച്ചോ, അതു് നടന്നില്ലെങ്കിൽ, അതുമായോ, അവ

യുമായോ പ്രത്യേകരാഷ്ട്രീയഏർപ്പാടുകളിൽ പ്രവേശിച്ചോ വിടവ് നികഴ്ത്തേണ്ടതാണ്."

1947–ലെ ഭാരതസ്വാതന്ത്ര്യനിയമത്തിൽ ഭേദഗതി ചെയ്ത് സ്വീകരിച്ചപ്രകാരം 1935–ലെ ഇന്ത്യാഗവർമ്മെൻറ് നിയമത്തിൽ ലയനത്തിനു് ഇങ്ങിനെ വ്യവസ്ഥചെയ്തിരുന്നു:

"ഒരു നാട്ടുരാജ്യത്തിലെ രാജാവ് ഒപ്പുവെച്ച ഒരു ലയനപ്രമാണം സ്വീകരിച്ചിരിയ്ക്കുന്നതായി ഗവർണ്ണർ ജനറൽ സൂചിപ്പിച്ചാൽ ആ നാട്ടുരാജ്യം ഡൊമിനിയനിൽ ലയിച്ചതായി കണക്കാക്കേണ്ടതാണ്."

ഭാരതം, പാകിസ്ഥാൻ എന്നീ പുത്രികാരാജ്യങ്ങൾ സൃഷ്ടിച്ച ബ്രിട്ടീഷ് പാർലിമെൻറിന്റെ നിയമങ്ങളാണിവ. ഈ നിയമങ്ങളിലെ യാതൊരു വ്യവസ്ഥയും ചോദ്യം ചെയ്യാൻ സാധ്യമല്ല. ഏതിനും, ഈ കരാറിലെ കക്ഷികളായ ഭാരതത്തിനോ പാകിസ്ഥാനോ ബ്രിട്ടനോ അതു സാധ്യമല്ല.

എല്ലാ ഘടകങ്ങളും — സാമീപ്യഘടകവും ഗതാഗതവാർത്താവിനിമയഘടകവും സാമ്പത്തികകെട്ടുപാടുകളുടെ ഘടകവും മററും — കണക്കിലെടുത്ത് ജമ്മുകാശ്മീർ ഈ ഡൊമിനിയൻേറയോ ആ ഡൊമിനിയൻേറയോ ഭാഗമായിരിയ്ക്കുന്നതു് ഗുണകരമായിരിയ്ക്കുമോ എന്നു് തീരുമാനിയ്ക്കേണ്ടതു് ജമ്മു–കാശ്മീർ നാട്ടുവാഴിയുടെ മാത്രം അവകാശമായിരുന്നു. മതത്തിൻെറ പ്രശ്നം പൊന്തിവന്നിരുന്നതേയില്ല. വർഗ്ഗീയപ്രശ്നം ബ്രിട്ടീഷിന്ത്യയിൽ നിർഭാഗ്യകരമായ, വളരെ വലിയ, തോതിലേയ്ക്കു് വളരുകയും അതു് മുസ്ലീം ലീഗിൻെറ നയത്തിനു് ആധാരമായ പ്രമാണപ്രസ്താവമാകുകയും ചെയ്തിട്ടു കൂടിയും, നാട്ടുരാജ്യങ്ങളിലെ, പ്രത്യേകിച്ച് കാശ്മീരിലെ ജനങ്ങൾക്കു് അവശതകളും വൈകല്യങ്ങളുമുണ്ടായിരുന്നുവെങ്കിലും മതപരമായ വിദ്വേഷത്തിൻേറയോ അസഹിഷ്ണുതയുടേയോ അത്യാഹിതപൂർണ്ണമായ അനന്തരഫലങ്ങളനുഭവിച്ചില്ലെന്നുള്ളതു് ചരിത്രപരമായ ഒരു വസ്തുതയാണ്.

അതുകൊണ്ട്, ജമ്മു–കാശ്മീരിലെ ജനങ്ങളോടാലോചിച്ചില്ലെന്നതുകൊണ്ടോ, അവരുടെ ഹിതം പ്രകടിപ്പിയ്ക്കാൻ അവസരം നല്കിയില്ലെന്നതുകൊണ്ടോ, ആ നാട്ടുരാജ്യത്തിന്റെ ലയനം പരിപൂർണ്ണവും സമഗ്രവുമല്ലെന്നുള്ള പ്രസ്താവത്തിൽ യാതൊരു കഴമ്പുമില്ല.

ഉടമ്പടികക്ഷികളുടെ ഉഭയസമ്മതത്തോടെ ഒരു രാജ്യത്തിലെ രാജാവു് ഏർപ്പെടുന്ന ഉടമ്പടി, മററുവിധത്തിൽ സാധുതയുള്ളതും ബാധ്യസ്ഥവുമായ ഒരു ഉടമ്പടി, പ്രാബല്യത്തിൽ വരുംമുമ്പു് ജനങ്ങളുടെ ഹിതമറിയാനായി വിടുകയെന്നതു് അന്താരാഷ്ട്രീയനിയമപ്രകാരം ആവശ്യമില്ലെന്നു് വ്യക്തമാണു്. കാശ്മീർ മഹാരാജാവിൻെറ ഗവർമ്മെൻറിനെ പാകിസ്ഥാൻ അംഗീകരിച്ചുവെന്നതിൽ യാതൊരു സംശയവുമില്ല. അതു് പാകിസ്ഥാനു് ചോദ്യംചെയ്യാനൊക്കുമെന്നും എനിക്കു് തോന്നുന്നില്ല. ഈ ഗവർമ്മെൻറുമായിട്ടാണു് 1947 ആഗസ്റ്റ് 12-ാംനു-യും 16-ാംനു-യും കമ്പിസന്ദേശങ്ങൾ കൈമാറി പാകിസ്ഥാൻ ഒരു നിശ്ചലപ്രമാണത്തിലേപ്പെട്ടതു്. ആ സമയത്തു് മഹാരാജാവിൻെറ ഗവർമ്മെൻറിനു് ജനഹിതം പ്രകടിപ്പിയ്ക്കാൻ കഴിവുണ്ടോയെന്നു് പാകിസ്ഥാൻ ഗവർമ്മെൻറ് ചോദ്യംചെയ്യുകയോ ആ കരാറിൻെറ സാധുത സംശയിയ്ക്കുകയോ ചെയ്തില്ല. അപ്പോൾ ഒരു കരാറിലെ കക്ഷി ആ കരാറിലേർപ്പെടുന്ന ഒരു അംഗീകൃതഗവർമ്മെൻറിൻെറ പുറകിൽ ചെന്നു് ജനങ്ങളോടു് മുൻകൂട്ടി ആലോചിച്ചാണോ ആ കരാറിലെത്തിച്ചേർന്നതെന്നു് നോക്കിക്കാണണമെന്നു് അന്താരാഷ്ട്രീയനിയമം ആവശ്യപ്പെടുന്നില്ലെന്നു് വ്യക്തമാണു്. വാസ്തവത്തിൽ ഈ ലയനത്തെ കാശ്മീരിലെ ഏററവും വലിയ രാഷ്ട്രീയപാർട്ടിയും പിന്താങ്ങിയിരുന്നു. അതു ഞാൻ പിന്നീടു പറയാം.

## ജമ്മു-കാശ്മീർ ഭാരതത്തിൽ ലയിയ്ക്കാനിടയാക്കിയ സംഭവങ്ങൾ

ജമ്മു-കാശ്മീരിലെ സംഭവങ്ങളും വികാസങ്ങളും ഞാൻ ചുരുക്കത്തിൽ പ്രതിപാദിയ്ക്കാം. എന്നിട്ടു്, അവ, ഏതെങ്കിലും തരത്തിൽ, നിയമപരവും ഭരണഘടനാപരവുമായ നിലയെ ബാധിച്ചിട്ടുണ്ടോയെന്നു് നോക്കാം. ലവലേശവും ബാധിച്ചിട്ടില്ലെന്നു് സമിതിയെ ബോധ്യപ്പെടുത്താമെന്നു് ഞാൻ ആശിയ്ക്കുന്നു. ലയനപ്രമാണം ഒപ്പുവെയ്ക്കുകയും സ്വീകരിയ്ക്കുകയും ചെയ്തപ്പോൾ ജമ്മു-കാശ്മീർ ഭാരതത്തിൻെറ ഒരു അവിഭാജ്യഭാഗമായിത്തീൎന്നു. അന്നുമുതല്ക്കു് ഇന്നുവരെ അതേനിലയിൽ തന്നെ ഭാരതയൂണിയനെ സംബന്ധിച്ചിടത്തോളം അതു തുടരുന്നു. കാശ്മീരിനെ ഭാരതയൂണിയനിലേയ്ക്കു് കൂട്ടിച്ചേർക്കുകയോ കൂടുതൽ സംയോജിപ്പിയ്ക്കുകയോ ചെയ്യുന്ന യാതൊരു പ്രശ്നവും ഉദിയ്ക്കുവാൻ സാധ്യമല്ല

തന്നെ. ഇപ്പോൾതന്നെ പരിപൂർണ്ണമായിട്ടുള്ളതു് കൂടുതൽ പൂർണ്ണമാക്കാൻ സാധ്യമല്ല.

ജമ്മു-കാശ്മീരിൻെറ ഭാരതലയനത്തിൻെറ നിയമപരമായ വശത്തെപ്പററി ബഹുമാനപ്പെട്ട പാകിസ്ഥാൻ വിദേശകാര്യമന്ത്രി പുതുതായി യാതൊന്നും പറഞ്ഞില്ല. അബദ്ധപ്രസ്താവങ്ങൾ, കാര്യസ്പർശിയായ വസ്തുതകളുടെ വിട്ടുകളയൽ, ഭാരതസ്വാതന്ത്ര്യനിയമത്തിൻെറ വ്യക്തമായ വ്യവസ്ഥകളെ നേരിടാനുള്ള വിസമ്മതം എന്നിവയുടെ അതേ കലപ്പ്തന്നെ അദ്ദേഹം വീണ്ടും ആവർത്തിച്ചിരിയ്ക്കുന്നു. രക്ഷാസമിതിയ്ക്കു് നല്ലപോലെ അറിയാവുന്ന ഞങ്ങളുടെ കേസിന്റെ വിശദാംശങ്ങളിലേയ്ക്കു് കടക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നില്ല. 1962ലാണു് അതു് അവസാനമായി, സുദീർഘമായി പ്രസ്താവിയ്ക്കപ്പെട്ടതു്. മുഖ്യമായ കാര്യങ്ങളിലേയ്ക്കു് ശ്രദ്ധ ക്ഷണിച്ചുകൊണ്ടു് ഞാൻ മതിയാക്കാം.

## പാകിസ്ഥാൻെറ സമ്മർദ്ദതന്ത്രങ്ങളും ഗോത്രവർഗ്ഗക്കാരുടെ കയ്യേററങ്ങളും

1947 ആഗസ്റ്റ് 15-ാനു-ക്കു് മുമ്പു് ഭാരതത്തിലോ പാകിസ്ഥാനിലോ ലയിച്ച മിക്ക നാട്ടുരാജാക്കന്മാരേയും പോലെ കാശ്മീരിലെ നാടുവാഴി രണ്ടിലൊന്നു തീരുമാനിച്ചിരുന്നില്ല. ലയനത്തെ സംബന്ധിച്ചു് ഒരു തീരുമാനത്തിലെത്തുന്നതുവരെ, ബ്രിട്ടീഷിന്ത്യയുമായി എല്ലായ്പോഴും കൂട്ടിയിണക്കപ്പെട്ടിരുന്ന വാർത്താവിനിമയമാർഗ്ഗങ്ങൾ, വിഭവവിതരണസജ്ജീകരണങ്ങൾ, കമ്പിത്തപാൽ ഏർപ്പാടുകൾ എന്നിവയെ സംബന്ധിച്ചു് ഭാരതവും പാകിസ്ഥാനുമായി ഒരു നിശ്ചലക്കരാറിനു് അദ്ദേഹം ആവശ്യപ്പെട്ടു. പാകിസ്ഥാൻ നിശ്ചലകരാറിലേർപ്പെട്ടു. എന്നാൽ ഭാരതവുമായി നിശ്ചലപ്രമാണത്തിലേർപ്പെട്ടും മുമ്പു്, ഗോത്രവർഗ്ഗക്കാരുടെ ആക്രമണങ്ങൾ തുടങ്ങി. നിശ്ചലക്കരാറുണ്ടായിരുന്നിട്ടും, പാക്കിസ്ഥാൻ ഗതാഗത-വാർത്താവിനിമയമാർഗ്ഗങ്ങൾ ചോദിയ്ക്കുകയും അത്യാവശ്യസാമഗ്രികളുടെ വിതരണം നിർത്തലാക്കുകയും ചെയ്തു. അങ്ങനെ കാശ്മീരിൻെറ മേൽ അനാവശ്യമായ സമ്മർദ്ദം ചെലുത്തുകയും ചെയ്തു. ഈ സമ്മർദ്ദം പരാജയപ്പെട്ടപ്പോൾ, പാകിസ്ഥാനിപൌരന്മാരുടേയും ഗോത്രവർഗ്ഗകയ്യേററക്കാരുടേയും സായുധാക്രമണം ഉണ്ടായി. പാകിസ്ഥാനോടു് രാജാവു ചെയ്ത അഭ്യ



2

ത്ഥനകൾക്ക് ഒരു ഫലവുമുണ്ടായില്ല. കയ്യേറ്റക്കാർ കാശ്മീരിന്റെ വിവിധഭാഗങ്ങളിൽ കൊള്ളയും കൂട്ടക്കൊലയും നടത്തി. കയ്യേറ്റക്കാരുടെ ഇത്രവലിയ ഒരു സംഘത്തെ ഫലപ്രദമായി ചെറുത്തുനില്ക്കാൻ കാശ്മീർ സംസ്ഥാനത്തിലെ പട്ടാളക്കാക്ക കഴിഞ്ഞില്ല. സംഭവങ്ങൾ മിന്നൽവേഗത്തിൽ നീങ്ങി. കാശ്മീർ താഴ്വരയ്ക്കുള്ള ഭീഷണി ഗുരുതരമായി. കയ്യേററക്കാർ വൻതോതിലുള്ള കൂട്ടക്കൊലയും കവച്ചയും തീവയ്പും നടത്തുന്നതു് തടയാൻ കഴിയാതെ, രാജാവു് ജമ്മു-കാശ്മീർ സംസ്ഥാനത്തെ ഭാരതഡൊമിനിയനിൽ ലയിപ്പിയ്ക്കാൻ അനുവദിയ്ക്കണമെന്നു് ഭാരതഗവമ്മെൻറിനോടു് അപേക്ഷിച്ചു. അതേസമയം തന്നെ, ജനാവകാശങ്ങൾക്കായി പൊരുതുകയും മഹാരാജാവിൻെറ ഭരണത്തിൽനിന്നു് കാശ്മീരിൻെറ സ്വാതന്ത്ര്യത്തിനായി പ്രക്ഷോഭണം കൂട്ടകയും ചെയ്തിരുന്ന കാശ്മീരിലെ ഏററവും വലിയ ജനകീയ സംഘടനയായ നാഷണൽകോൺഫറൻസിൽ നിന്നു് ഭാരതഗവമ്മെൻറിനു് ഒരു അഭ്യത്ഥന കിട്ടി. ഈ കോൺഫറൻസും ആ സംസ്ഥാനത്തെ ഭാരതത്തിൽ ലയിപ്പിയ്ക്കണമെന്ന അപേക്ഷയെ പിന്താങ്ങി. അന്നു് ജമ്മു-കാശ്മീർ ദേശീയസമ്മേളനത്തിൻെറ നേതാവായിരുന്ന ഷേയ്ഖ് അബ്ദുള്ള ബഹുമാനപ്പെട്ട പാകിസ്ഥാൻ വിദേശകാര്യമന്ത്രിയിൽ നിന്നു് ഇത്രയേറെ പ്രശംസാപൂണ്ണമായ അഭിപ്രായങ്ങൾ ആരെപ്പററിയാണോ നാം കേട്ടതു് ആ ഷേയ്ഖ് അബ്ദുള്ള പ്രസ്താവിച്ചതിലേയ്ക്കു് ഞാൻ സമിതിയുടെ ശ്രദ്ധക്ഷണിയ്ക്കട്ടെ? അദ്ദേഹം പറഞ്ഞതു് ഇതാണു്:

"കയ്യേററക്കാർ അതിവേഗം ശ്രീനഗരിനെ സമീപിച്ചുകൊണ്ടിരുന്നപ്പോൾ സാർവത്രികസംഹാരത്തിൽ നിന്നു് ഈ സംസ്ഥാനത്തെ രക്ഷിയ്ക്കാൻ ഒരേ ഒരു മാഗ്ഗത്തെ പററി മാത്രമേ ഞങ്ങൾക്കു് ആലോചിയ്ക്കാൻ കഴിഞ്ഞുള്ളു. അതായതു് അയൽപക്കത്തെ ഒരു സുഹൃദ് രാജ്യത്തിൽനിന്നു് സഹായം ചോദിയ്ക്കുകയായിരുന്നു ആ മാഗ്ഗം. അതുകൊണ്ടു്, ഭാരതഗവമ്മെന്റിൽനിന്നു് സഹായം തേടാനായി നാഷണൽ കോൺഫറൻസിൻെറ പ്രതിനിധികൾ ദില്ലിയിലേയ്ക്കു് പറന്നു. എന്നാൽ ഞങ്ങളുടെ സംസ്ഥാനവും ഭാരതവും തമ്മിൽ ഭരണഘടനാപരമായ യാതൊരു കെട്ടപാടുകളുമില്ലെന്നതിനാൽ ആക്രമണകാരിയെ നേരിടുന്നതിനു ഭാരതം ഫലപ്രദമായ സഹായം നല്കുകയെന്നതു് അസാധ്യമായി. .........ജനങ്ങളുടെ പ്രതിനിധികൾ തന്നെ ഒരു സഖ്യമാവ

ശ്യപ്പെട്ടതിനാൽ അതു് സ്വീകരിയ്ക്കാൻ ഭാരതഗവമ്മെൻറു് സന്നദ്ധത കാണിച്ചു. നിയമപരമായി, സംസ്ഥാനത്തിലെ നാട്ടുവാഴി ലയനപ്രമാണം ഒപ്പുവയ്ക്കേണ്ടിയിരുന്നു. അതു് മഹാരാജാവു് ചെയ്തു.'' ഒരു ഷേയ്ഖ് അബ്ദുള്ള വിധി പറഞ്ഞിരിയ്ക്കുന്നു! ആ വിധി പാകിസ്ഥാൻ സ്വീകരിയ്ക്കുമെന്നു് ഞാൻ ആശിയ്ക്കുന്നു. കാശ്മീരിലെ ജനങ്ങളുമായി ആലോചിക്കുന്നതിനെ സംബന്ധിച്ചും ഭാരതത്തിൽ ലയിയ്ക്കാൻ അതു് കാശ്മീരിൻെറ മേൽ യാതൊരു സമ്മർദ്ദവും ചെലുത്തിയില്ലെന്ന വസ്തുതയെ സംബന്ധിച്ചും ഈ വിധി സ്വീകരിയ്ക്കുമെന്നാശിയ്ക്കുന്നു.

ഞാൻ നേരത്തേ പറഞ്ഞതുപോലെ, ഗവർണ്ണർ ജനറൽ മൌണ്ട്ബാററൻ പ്രഭു ലയനപ്രമാണം സ്വീകരിച്ചു. കയ്യേററക്കാൿ് ധനസഹായമോ സൈനികസഹായമോ നല്കരുതെന്നും സമരം ദീഘിപ്പിയ്ക്കരുതെന്നും പാകിസ്ഥാനോട്ടു് അഭ്യത്ഥിച്ചുകൊണ്ടു് ഭാരതപ്രധാനമന്ത്രി 1947 ഡിസംബർ 22-ാംനു അയച്ച കത്തിനു് പാകിസ്ഥാൻ പ്രധാനമന്ത്രി, 1947 ഡിസംബർ 30-ാംനു ഇങ്ങിനെ മറുപടി എഴുതി.

''കയ്യേററക്കാൿ് പാകിസ്ഥാൻ ഗവമ്മെൻറു് ധനസഹായവും സൈനികസഹായവും നല്കുന്നുവെന്ന ആരോപണങ്ങളെ സംബന്ധിച്ചേടത്തോളം, ഞങ്ങൾ അവയെ ശക്തിയായി നിഷേധിയ്ക്കുന്നു. നേരേമറിച്ചു് പാകിസ്ഥാൻ ഗവമ്മെൻറു് യുദ്ധമൊഴികെയുള്ള എല്ലാമാൎഗ്ഗങ്ങളുമുപയോഗിച്ചു് ഗോത്രവർഗ്ഗക്കാരുടെ നീക്കങ്ങളെ നിരുത്സാഹപ്പെടുത്താൻ അവർക്കു കഴിവുള്ളതെല്ലാം ചെയ്തുകൊണ്ടിരിയ്ക്കുന്നുണ്ടു്.

1948 ജനുവരി 1-ാംനു ഞങ്ങൾ രക്ഷാസമിതിയെ സമീപിച്ചു. അന്നേ തീയതിയിലത്തെ ഞങ്ങളുടെ കത്തിൽ ഞങ്ങൾ ഇങ്ങനെ പ്രസ്താവിച്ചിരുന്നു:

''പാകിസ്ഥാനി പൌരന്മാരും പാകിസ്ഥാൻെറ വടക്കുപടിഞ്ഞാറു് തൊട്ടുകിടക്കുന്ന പ്രദേശത്തുനിന്നുള്ള ഗോത്രവർഗ്ഗക്കാരുമടങ്ങിയ ആക്രമണകാരികൾ ജമ്മു-കാശ്മീരിനെതിരായുള്ള സൈനികപ്രവത്തനങ്ങൾക്കായി പാകിസ്ഥാനിൽനിന്നു് നേടുന്ന സഹായം കാരണം ഭാരതവും പാകിസ്ഥാനും തമ്മിൽ ഇങ്ങനെയുള്ള ഒരു സ്ഥിതിഗതിയാണു് ഇപ്പോൾ നിലവിലുള്ളതു്. ഭാരത

ത്തിനെതിരായുള്ള ഒരു ആക്രമണനടപടിയായ ഇങ്ങനത്തെ സഹായം നൽകുന്നതു് ഉടനടി അവസാനിപ്പിയ്ക്കണമെന്നു് പാകിസ്ഥാനോടാഹ്വാനം ചെയ്യണമെന്നു് ഭാരതഗവർമ്മെൻറ് രക്ഷാസമിതിയോടു് അപേക്ഷിയ്ക്കുന്നു."

## ഐക്യരാഷ്ട്രസംഘടനയ്ക്കു മുമ്പാകെ ആദ്യം പരാതിപ്പെട്ടതു് ഭാരതം

രക്ഷാസമിതിയ്ക്കു മുമ്പാകെ ഞങ്ങളായിരുന്നു പരാതിക്കാരെന്നും പാകിസ്ഥാൻെറ ആക്രമണത്തെപ്പററിയാണു് ഞങ്ങൾ പരാതിപ്പെട്ടതെന്നുമുള്ളതു്, ആ സംഭവത്തിനുശേഷം ഇത്രയേറെ കാലം കഴിഞ്ഞതിനാൽ, പലപ്പോഴും കാണാതെ പോകുന്ന അത്യന്തം ശ്രദ്ധേയമായ ഒരു വസ്തുതയാണു്. 'പാകിസ്ഥാൻ ഗവർമ്മെൻറു് ആക്രമണകാരികൾക്കു് സൈനികസഹായവും ധനസഹായവും നൽകുന്നുവെന്നോ ഭാരതത്തിനെതിരായി എന്തെങ്കിലും ആക്രമണനടപടി നടത്തിയിട്ടുണ്ടെന്നോ ഉള്ള വസ്തുത പാകിസ്ഥാൻ വിദേശകാര്യമന്ത്രി 1948 ജനുവരി 15-ാംനു- വീണ്ടും ശക്തിയായി നിഷേധിച്ചു. നേരേമറിച്ചു്, യുദ്ധമൊഴികെയുള്ള എല്ലാ മാർഗ്ഗങ്ങളും വഴി ഗോത്രവർഗ്ഗക്കാരുടെ നീക്കത്തെ നിരുത്സാഹപ്പെടുത്താൻ തൻെറ ഗവർമ്മെൻറു് കഴിവുള്ളതെല്ലാം ചെയ്തുകൊണ്ടിരുന്നിട്ടുണ്ടെന്നു് വിദേശകാര്യമന്ത്രി പ്രസ്താവിച്ചു. ഗോത്രവർഗ്ഗ സൈനികൾക്കു് പാകിസ്ഥാൻ ഗവർമ്മെൻറു് സൈനികസഹായവും ധനസഹായവും നൽകുന്നുണ്ടെന്നോ, ഈ സൈനികർക്കു് പാകിസ്ഥാൻ ഭൂപ്രദേശത്തു് താവളങ്ങളുണ്ടെന്നോ അവരെ പാകിസ്ഥാൻ സൈന്യം പരിശീലിപ്പിയ്ക്കുന്നുണ്ടെന്നോ ഉള്ള ഭാരതഗവർമ്മെൻറിന്റെ ആരോപണങ്ങൾ ഒട്ടും സ്ഥിരീകരണമില്ലാത്തവയാണെന്നു് അദ്ദേഹം പ്രസ്താവിച്ചു. ഭാരതത്തിനു് കാശ്മീരിൽ നിലനില്ക്കാൻ അവകാശമില്ലെന്നു് പാകിസ്ഥാൻ ഒരിക്കലും വാദിച്ചില്ല.

പാകിസ്ഥാൻ ഗോത്രവർഗ്ഗക്കയ്യേറ്റത്തിന്റെ പിന്നിലുണ്ടെന്നുള്ള വസ്തുത അതു് നിരുപാധികമായി നിഷേധിച്ചതാണു് കാശ്മീർ പ്രശ്നത്തിൻെറ മുഴുവൻേറയും ഏററവും പ്രധാനപ്പെട്ടതും ശ്രദ്ധേയവുമായ വശം. ആ ഘട്ടത്തിൽ, ഒരിക്കലും പാകിസ്ഥാൻ കാശ്മീരിലെ അതിൻെറ സാന്നിദ്ധ്യം നീതീകരിയ്ക്കാനോ അവിടെയു

ണ്ടായിരിയ്ക്കാനുള്ള എന്തെങ്കിലും അവകാശം പുറപ്പെട്ടുവിയ്ക്കാനോ ശ്രമിച്ചില്ലെന്നുള്ളതു് ശ്രദ്ധേയമാണു് — കാശ്മീരിൽ അതിന്റെ സാന്നിദ്ധ്യം അന്താരാഷ്ട്രീയനിയമത്തിനു് വിരുദ്ധമാണെന്ന വസ്തുതയെപ്പറ്റി പാകിസ്ഥാനു് തികച്ചും ബോധ്യമുണ്ടായിരുന്നുവെന്നും അതിന്റെ നടപടിയുടെ നിയമവിരുദ്ധസ്വഭാവത്തെപ്പറ്റി പൂർണ്ണബോധമുണ്ടായിരുന്നുവെന്നും സ്പഷ്ടമാണു്. അതുകൊണ്ടാണു് പാകിസ്ഥാനു് കാശ്മീരിൽ അതിന്റെ സാന്നിദ്ധ്യം സമ്മതിയ്ക്കാൻ കഴിയാഞ്ഞതു്. അതുകൊണ്ടാണു് അതിന്റെ സാന്നിദ്ധ്യം അപ്പാടേയും വെട്ടിത്തുറന്നും നിഷേധിയ്ക്കപ്പെട്ടതു്. പ്രാസംഗികമായിപ്പറയട്ടെ, ഒരു വിമോചനപ്രസ്ഥാനത്തെ പിന്താങ്ങിക്കൊണ്ടാണു് പാകിസ്ഥാൻ കാശ്മീരിലേക്കു ചെന്നതെന്നുള്ള ഇപ്പോഴത്തെ വാദം അതിന്റെ കാശ്മീരാക്രമണത്തിനു് വ്യാജമായ ഒരു ധാർമ്മികനീതീകരണം സൃഷ്ടിക്കാൻ വ്യക്തമായും കരുതിക്കൂട്ടിയുള്ള ഒരു അനന്തരചിന്തയാണെന്നു് ഇപ്പോൾ ഞാൻ പ്രസ്താവിച്ച വസ്തുതകൾ വ്യക്തമായും കാണിയ്ക്കുന്നു. ഇതു് വെറുമൊരു വക്രോക്തി മാത്രമല്ല. കരുതിക്കൂട്ടിയുള്ള ഒരു പച്ചക്കള്ളമാണെന്നു് പിന്നീടു് പാകിസ്ഥാൻ നടത്തിയ സമ്മതങ്ങൾ വ്യക്തമാക്കിയിട്ടുണ്ടു്. അവയെപ്പറ്റി ഞാൻ അടുത്തുതന്നെ പരാമർശിയ്ക്കാം.

ഭാരതഗവർമ്മെന്റിന്റെ 1948 ജനുവരി 1-ാംനു-യിലത്തെ പരാതിയ്ക്കു് ജനുവരി 15-ാംനു- പാകിസ്ഥാൻ നൽകിയ മറുപടിയിൽ ജമ്മു-കാശ്മീരിന്റെ ഭാരതവുമായുള്ള ലയനം വഞ്ചനയും അക്രമവും വഴിയാണു് കൈവരുത്തിയതെന്നു സൂചിപ്പിച്ചുകൊണ്ടു് ആ ലയനത്തിന്റെ നിയമസാധുതയുടെ മേൽ സംശയം വീഴ്ത്തി. വഞ്ചനയും അക്രമവും ഈ ലയനത്തെ കളങ്കപ്പെടുത്തുന്നതായി സ്ഥാപിയ്ക്കപ്പെട്ടില്ലെങ്കിൽ, ഈ ലയനം നിയമത്തിൽ പരിപൂർണ്ണമായും നിയമസാധുതയുള്ളതും ബാധ്യസ്ഥവുമാണെന്നു് വ്യക്തമാണു്. വഞ്ചനയുടേയും അക്രമത്തിന്റേയും പ്രശ്നത്തെ സംബന്ധിച്ചാണെങ്കിൽ, "നിങ്ങൾക്കു വേണമെങ്കിൽ പാകിസ്ഥാനിൽ ലയിക്കാം, ഞങ്ങൾ അതു് ഒരു സൌഹാർദ്ദവിരുദ്ധനടപടിയായി കണക്കാക്കുകയില്ല" എന്നു് ഭാരതഗവർമ്മെന്റിനു വേണ്ടി മൌണ്ടു്ബാറ്റൻപ്രഭു കാശ്മീർ മഹാരാജാവിനോടു് പറഞ്ഞിരുന്നുവെന്നുള്ളതും ഇവിടെ പ്രസ്താവിയ്ക്കാവുന്നതാണു്. ലയന

ത്തിനുമുമ്പ് കയ്യേററക്കാർക്കെതിരായി സമരം ചെയ്യാൻ ഒരൊറ്റ ഭാരതീയഭടനേയും കാശ്മീരിലേയ്ക്കയച്ചിരുന്നില്ലെന്നുള്ളതും സമ്മതിക്കപ്പെട്ട ഒരു വസ്തുതയാണ്. ജമ്മു-കാശ്മീർ സംസ്ഥാനത്തിനും മഹാരാജാവിനുമെതിരായി എന്തെങ്കിലും അക്രമം പ്രയോഗിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അതു് പാകിസ്ഥാനാണ് പ്രയോഗിച്ചതു്. ഭാരതത്തിൽ ലയിക്കാൻ ജമ്മു-കാശ്മീർ നാട്ടുവാഴി നിർബ്ബന്ധിതനായെങ്കിൽ അതു ഭാരതം അക്രമം പ്രയോഗിച്ചതുകൊണ്ടല്ല, പാകിസ്ഥാൻ അക്രമം പ്രയോഗിച്ചതുകൊണ്ടാണ്. അതുകൊണ്ട്, ബഹുവിചിത്രമെന്നുതന്നെ പറയട്ടെ, പാകിസ്ഥാൻ പരാതിപ്പെട്ടിരുന്ന വഞ്ചനയും അക്രമവും ഭാരതം പ്രയോഗിച്ച വഞ്ചനയും അക്രമവുമല്ല, പിന്നെയോ അതു തന്നെ പ്രയോഗിച്ചവയാണ്. ഒരു കക്ഷിക്ക് അതിന്റെ സ്വന്തം നിയമവിരുദ്ധനടപടികൾക്കായി വാദിച്ചുകൊണ്ട് ഒരു കരാറിന്റെ നിയമസാധുതയെ ചോദ്യം ചെയ്യാനോ കളങ്കപ്പെടുത്താനോ സാധ്യമല്ലെന്ന് മനസ്സിലാക്കാൻ വളരെ അഗാധമായ നിയമപാണ്ഡിത്യമൊന്നും ആവശ്യമില്ല.

ജമ്മു-കാശ്മീരിലെ ജനങ്ങൾ രാജാവിനെതിരായി കലാപമുണ്ടാക്കുകയും സംസ്ഥാനത്തുനിന്ന് അദ്ദേഹത്തിന്റെ അധികാരത്തെ പുറന്തള്ളുകയും ചെയ്തിരുന്ന സമയത്താണ് ഭാരതം ലയനപ്രമാണത്തിൽ രാജാവിന്റെ ഒപ്പു കരസ്ഥമാക്കിയതെന്ന് പാകിസ്ഥാൻ വിദേശകാര്യമന്ത്രി പ്രസ്താവിച്ചിരിക്കുന്നു. ഇതു് വസ്തുതകളുടെ അപ്പടിയുള്ള നഗ്നമായ വളച്ചൊടിക്കലാണ്. ഇപ്പോൾ ഏതിന്റെ ഭാഗധേയത്തിലാണോ പാകിസ്ഥാനു് ഇത്ര വലിയ ഉൽക്കണ്ഠയുള്ളതു്, ആ കാശ്മീരിലേയ്ക്ക് വെടിയും വാളുമായി ചെന്നു്, അത്യാപത്തിന്റെ മൂർദ്ധന്യത്തിൽ ഭാരതത്തിലോട്ടു തിരിയാൻ നാട്ടുവാഴിയെ പ്രേരിപ്പിച്ചതു്, പാകിസ്ഥാൻ ഗവമ്മെൻറിന്റെ സഹായത്തോടും ഒത്തുനില്പോടുംകൂടി ചെന്ന പാകിസ്ഥാനി പൌരന്മാരും ഗോത്രവർഗ്ഗക്കാരുമായിരുന്നു. വീണ്ടും ഒരിക്കൽകൂടി നമുക്ക് ഷേയ്ഖ് അബ്ദുള്ള പറയുന്നതെന്താണെന്നു നോക്കാം. അദ്ദേഹത്തിന്റെ മൊഴി വലിയ പ്രാധാന്യമുള്ളതാണ്. എന്തെന്നാൽ സമകാലികസംഭവങ്ങളെപ്പറ്റി സംസാരിക്കുന്ന ഒരു സാക്ഷിയുടെ മൊഴിയാണിതു്:

"ശ്രീനഗരിലെ ജനങ്ങൾ ആദ്യമായി ഭാരതത്തിൽനിന്നു വരുന്ന വിമാനങ്ങളും, ഇവിടുത്തെ തെരുവുകളിൽക്കൂടെ കടന്നു

പൊയ്ക്കൊണ്ടിരുന്ന ഭാരതകരസേനയുടെ ടാങ്കുകളും കണ്ടപ്പോൾ, അവരുടെ നിരാശയും ആധിയും, ആനന്ദമായും സന്തുഷ്ടിയായും മാറി. ഇവിട്ടത്തെ ജനങ്ങൾ, മുസ്ലീങ്ങളും ഹിന്ദുക്കളും സിക്കുകാരും, അവരുടെ അഭിമാനവും അന്തസ്സും ഇനി സംരക്ഷിയ്ക്കപ്പെടുമെന്നറിഞ്ഞപ്പോൾ ആശ്വാസത്തോടെ നെടുവീർപ്പിട്ടു. ആ കാലം നാം മറന്നു കൂട."

സ്വേച്ഛാധിപതിയായ ഒരു മഹാരാജാവ് ലയനപ്രമാണം ഒപ്പുവച്ചതിനെപ്പറ്റിയും പാകിസ്ഥാൻ വിദേശകാര്യമന്ത്രി സംസാരിച്ചു. പാകിസ്ഥാനിലോട്ടു ചേർന്ന എല്ലാ സംസ്ഥാനങ്ങളുടെ നാട്ടുവാഴികളും ജനാധിപത്യഗുണത്തിൻെറ അത്യുൽകൃഷ്ട മാതൃകകളായിരുന്നുവോ?

## പാകിസ്ഥാൻെറ വൈകിയ കുററസമ്മതങ്ങൾ

ഭാരതത്തിനും പാകിസ്ഥാനുമായുള്ള ഐക്യരാഷ്ട്ര കമ്മിഷൻ 1948 ജൂലൈയിൽ കറാച്ചി സന്ദർശിച്ചപ്പോൾ, കയ്യേറ്റക്കാരുടെ ആക്രമണത്തെ സംബന്ധിച്ചേടത്തോളം, പാകിസ്ഥാനു് കുറ്റമറ്റ ഒരു ചരിത്രമാണുള്ളതെന്ന കഥ വച്ചുപുലർത്താൻ അതിനു കഴിയാതായി. 1948 മേയ് മുതല്ക്കു് പാകിസ്ഥാൻ സേനയിലെ മൂന്നു സായുധബ്രിഗേഡുകൾ കാശ്മീർ പ്രദേശത്തു സമരം ചെയ്യുന്നുണ്ടെന്നു് സർ മൊഹമ്മദ് സഫറുള്ളാ ഖാൻ കമ്മിഷനെ അറിയിച്ചു.

ഈ സാഹചര്യത്തിലാണ് ഞങ്ങൾ സ്വീകരിച്ചിട്ടുള്ള 1948 ആഗസ്റ്റ് 13-ാംനു-യിലേയും 1949 ജനുവരി 5-ാംനു-യിലേയും കമ്മിഷൻെറ പ്രമേയങ്ങൾ മനസ്സിലാക്കേണ്ടതും വില മതിയ്ക്കേണ്ടതും. 1948 ജനുവരി 17-ാംനു-യിലത്തെ പ്രമേയത്തിനു പുറമേ ഞങ്ങൾ സമ്മതിച്ചിട്ടുള്ള രണ്ടേ രണ്ടു പ്രമേയങ്ങൾ ഇവ മാത്രമാണ്. ഈ പ്രമേയങ്ങളുടെ അസ്തിവാരം തന്നെ ജമ്മു-കാശ്മീരിൻെറ ചില ഭാഗങ്ങളിലെ പാകിസ്ഥാൻെറ സാന്നിദ്ധ്യം നിയമവിരുദ്ധമാണെന്നും പാകിസ്ഥാൻ അതിൻെറ പട്ടാളക്കാരെ പിൻവലിക്കുകയും ഭാരതത്തിനെതിരായ ആക്രമണം അവസാനിപ്പിച്ചൊഴിഞ്ഞുപോകുകയും ചെയ്യണമെന്നുമായിരുന്നു. ഇതു്

ആഗസ്റ്റ് 13-ാംനം-യിലത്തെ പ്രമേയത്തിൻെറ 2-ാം ഖണ്ഡികയുടെ ഏ (1)ൻെറ വാചകഘടനയിൽനിന്നു് വ്യക്തമാണു്:

"പാകിസ്ഥാൻ ഗവർമ്മെൻറു് രക്ഷാസമിതിയ്ക്കു റിപ്പോർട്ടു ചെയ്യതു മുതല്ക്കു് ജമ്മു-കാശ്മീർ സംസ്ഥാനത്തിൻെറ ഭൂപ്രദേശത്തിനുള്ളിൽ പാകിസ്ഥാൻ പട്ടാളക്കാരുടെ സാന്നിദ്ധ്യം കാര്യസ്ഥിതിയായ മാറ്റം വരുത്തുന്നുവെന്നതിനാൽ, പാകിസ്ഥാൻ ഗവമ്മെൻറു് ആ സംസ്ഥാനത്തിൽനിന്നു് അതിൻെറ പട്ടാളക്കാരെ പിൻവലിയ്ക്കാമെന്നു് സമ്മതിയ്ക്കുന്നു." അനുപേക്ഷണീയമായ ഈ ഉപാധി പാകിസ്ഥാൻ അനുസരിച്ചാൽ മാത്രമേ കാശ്മീരിൽ ഒരു ഹിതപരിശോധന നടത്തുവാനുള്ള സാധ്യത ഉളവാകാനൊക്കൂ. പാകിസ്ഥാൻെറ അത്യാചാരമായ, നഗ്നമായ നിയമവൈരുദ്ധ്യവും അന്താരാഷ്ട്രീയനിയമത്തിൻെറ കരുതിക്കൂട്ടിയുള്ള ലംഘനവും തിരുത്തപ്പെടാതിരിയ്ക്കുന്നിടത്തോളം ഒരു ഹിതപരിശോധന നടത്തണമെന്നു് ഭാരതത്തോടു് നിർദ്ദേശിയ്ക്കാൻ രക്ഷാസമിതിയ്ക്കു് നിർവാഹമില്ലെന്നു് വ്യക്തമാണു്. ഒരു രാജ്യം മറ്റൊന്നിനെതിരായി നഗ്നമായ ആക്രമണം നടത്തുന്നതു് പൊറുക്കാൻ രക്ഷാസമിതിയ്ക്കു് സാദ്ധ്യമല്ല.

പാകിസ്ഥാൻ രക്ഷാസമിതിയെ സമീപിയ്ക്കുമ്പോൾ, അതിൻെറ ആക്രമണം അവസാനിപ്പിച്ചു ഒഴിഞ്ഞുപോകാത്ത ഒരു ആക്രമണകാരിയായിട്ടാണു് അങ്ങനെ ചെയ്യുന്നതെന്നുള്ള കാര്യം പലപ്പോഴും വിസ്മരിയ്ക്കപ്പെട്ടുന്നു. പാകിസ്ഥാൻ ഈ മഹനീയ സംഘടനയെ കഠിനമായി നിന്ദിയ്ക്കുകയെന്ന കുററം ചെയ്യിരിയ്ക്കുന്നുവെന്നും അതു ശുദ്ധമായ കൈകളോടെ വരുന്നതുവരെ അതിൻെറ വാദം കേൾക്കപ്പെടാൻ അതിനു് യാതൊരു അവകാശവുമില്ലെന്നുമാണു് നിങ്ങളുടെ സമക്ഷത്തിൽ ഞാൻ ബോധിപ്പിയ്ക്കുന്നതു്. അതു് അതിൻെറ കൈകൾ കഴുകിയിട്ടില്ലെന്നു മാത്രമല്ല, അതിൻെറ ആക്രമണത്തെ നീതീകരിയ്ക്കാൻ ശ്രമിയ്ക്കുന്നുവെന്നു് മാത്രമല്ല, ഐക്യരാഷ്ട്രകമ്മീഷൻ സ്വീകരിച്ചിട്ടുള്ളതും കാശ്മീരിൽ പാകിസ്ഥാൻെറ സാന്നിദ്ധ്യം നിയമവിരുദ്ധവും അന്താരാഷ്ട്രീയ നിയമങ്ങൾക്കെതിരുമാണെന്നു് വിധി കല്പിയ്ക്കുവാൻ അടിസ്ഥാനമായിട്ടുള്ളതുമായ ഒരു ലയനത്തിൻെറ നിയമസാധുതയെ ചോദ്യം ചെയ്യാനുംകൂടി ശ്രമിയ്ക്കുകയാണു്.

## പാകിസ്ഥാൻ ഒരു നിരന്തര ആക്രമണകാരി

രക്ഷാസമിതിയ്ക്കു മുമ്പാകെ പാകിസ്ഥാൻെറയും ഭാരതത്തിൻെറയും ഭാഗങ്ങൾ അന്യോന്യം മാറ്റി മറിയ്ക്കാൻ പാകിസ്ഥാനെ അനുവദിയ്ക്കുന്നതിൽ ഞാൻ ചിലപ്പോൾ വിസ്മയിച്ചുപോകുന്നു. ഓർമ്മകൾ അത്രയേറെ ചുരുങ്ങിപ്പോയിരിയ്ക്കുന്നു. ഞങ്ങളാണ് ആക്രമണകാരികളെന്ന മട്ടിൽ ഞങ്ങൾക്കെതിരായി കുറ്റാരോപണങ്ങൾ നടത്തിക്കൊണ്ടു് ഒരു സങ്കടക്കാരൻെറ നിർദ്ദോഷമായ കുപ്പായമണിഞ്ഞുംകൊണ്ടാണ് അതു് ഇവിടെ വരുന്നതു്. ഏതു ഉത്തമബോധ്യപ്രകാരവും വേണ്ടത്ര ദീർഘവും വലിച്ചിഴയ്ക്കപ്പെട്ടതുമായ ഈ കാശ്മീർ വിവാദത്തിലുടനീളം പാകിസ്ഥാൻ ഒരു ആക്രമണകാരിയായി തുടരുകയായിരുന്നു. ഇന്നുപോലും ആക്രമണം തുടരുകയെന്ന കുറ്റം അതു ചെയ്യുന്നു. ഭാരതം അതിൻെറ ഒരു അവിഭാജ്യഭാഗത്തു് ചെയ്യുന്നതിനെ സംബന്ധിച്ചു് എന്തെങ്കിലും പരാതി ഉന്നയിയ്ക്കാനുള്ള യാതൊരു വിധമായ നില്പുക്കള്ളിയും അതിനില്ലെന്നാണ് ഞാൻ ബോധിപ്പിയ്ക്കുന്നതു്.

ലയനം നടന്നുവെങ്കിലും, ജമ്മു–കാശ്മീർ ഭാരതത്തിൻെറ ഭാഗമാകുന്നതിനെ സംബന്ധിച്ചു് ആ സംസ്ഥാനത്തിലെ ജനങ്ങളുടെ അഭിലാഷങ്ങൾ ആരാഞ്ഞറിയുമെന്ന് പലേ പ്രമുഖഭാരതീയാധികൃതരും ഉറപ്പുകൾ നൽകിയിട്ടുള്ളതായി പറഞ്ഞിരിയ്ക്കുന്നു. പാകിസ്ഥാൻ വിദേശകാര്യമന്ത്രി അദ്ദേഹത്തിൻെറ പ്രസംഗത്തിൽ എണ്ണിയെണ്ണിപ്പറഞ്ഞിട്ടുള്ള ആ ഉറപ്പുകൾ എല്ലായ്പ്പോഴും നൽകിയിട്ടുള്ളതു് പാകിസ്ഥാനി ആക്രമണം അവസാനിപ്പിച്ചൊഴിഞ്ഞുപോകുന്നതും പാകിസ്ഥാൻ കാശ്മീരിൽനിന്ന് പിൻവാങ്ങുന്നതും ഒരു മുൻഉപാധിയായിരിയ്ക്കുമെന്ന സാഹചര്യത്തിലാണ്. ഭാരതഗവൺമെൻ്റർജനറൽ മൌണ്ട് ബാറ്റൻപ്രഭുവിൻെറ 1947 ഒക്ടോബർ 27-ാംനു-യിലത്തെ കത്തിൽ — ലയനപ്രമാണത്തിൻെറ ഭാഗമല്ലാതെ രാജാവിനയച്ച ഒരു പ്രത്യേക കത്താണതു് — ഇങ്ങനെ പറയുന്നു:

"...കാശ്മീരിൽ ക്രമസമാധാനങ്ങൾ പുനസ്ഥാപിയ്ക്കപ്പെടുകയും അതിൻെറ മണ്ണിൽനിന്ന് ആക്രമണകാരി ഒഴിച്ചുമാറ്റപ്പെടുകയും ചെയ്താലുടൻതന്നെ, സംസ്ഥാനത്തിൻെറ ലയനപ്രശ്നം ജന

ങ്ങളോടാലോചിച്ച് ഒതുക്കിത്തീർക്കണമെന്നാണ് എന്റെ ഗവ ൺമെന്റിന്റെ അഭിലാഷം.''

''കാശ്മീരിൽ ക്രമസമാധാനങ്ങൾ പുനസ്ഥാപിക്കപ്പെടുകയും അതിന്റെ മണ്ണിൽനിന്ന് ആക്രമണകാരി ഒഴിച്ചുമാറ്റപ്പെടുകയും ചെയ്താലുടൻ തന്നെ'' എന്ന വാക്കുകൾ ഞാൻ ഊന്നിപ്പറയുന്നു.

പതിനാറുകൊല്ലങ്ങൾക്കുശേഷം, ഇന്നുപോലും, കാശ്മീരി ന്റെ മണ്ണിൽനിന്ന് ആക്രമണകാരി പുറത്താക്കപ്പെട്ടിട്ടില്ല. അ വർ സംസ്ഥാനത്തിന്റെ അഞ്ചിൽ രണ്ടു ഭാഗങ്ങൾ നിയമവിരു ദ്ധമായി പിടിച്ചുവച്ചുകൊണ്ടിരിക്കുന്നു. ജനങ്ങളുടെ അഭിലാഷ ങ്ങൾ ആരാഞ്ഞറിയുന്നതിനെപ്പറ്റി ഭാരതത്തിലെ അധികൃതർ, പ്രധാനമന്ത്രിയായാലും മറ്റാരെങ്കിലുമായാലും, സംസാരിച്ചിട്ടുള്ള ഓരോ തവണയും, അങ്ങനെയുള്ള പ്രസ്താവങ്ങൾ കാശ്മീരിൽനി ന്ന് പാകിസ്ഥാൻ പിൻമാറണമെന്ന ഞങ്ങളുടെ ആവശ്യത്തി ന്റെ സാഹചര്യത്തിലായിരുന്നു എല്ലായ്പ്പോഴും.

ഒരു ജനതയുടെ അഭിലാഷങ്ങൾ ആരാഞ്ഞറിയുവാനുള്ള ഒരു സജ്ജീകരണം മാത്രമാണ് ഹിതപരിശോധന. അതിൽ പവിത്രതരവും അവദ്ധ്യവുമായിട്ടൊന്നുമില്ല. അത്രതന്നെ കാര്യ ക്ഷമമായ മററു സമ്പ്രദായങ്ങളുണ്ട്. കഴിഞ്ഞ ഇരുപതു കൊല്ല ങ്ങൾക്കുള്ളിൽ ബ്രിട്ടീഷ് ഗവർമ്മെൻറ് അതിന്റെ അനവധി കോളനികൾക്ക് അധികാരം കൈമാറി. എന്നാൽ ഒരു ഹിത പരിശോധന നടത്തി ഈ കോളനികളുടെ അഭിലാഷങ്ങൾ ആ രാഞ്ഞറിയണമെന്ന് ഒരിക്കലും അതു വിചാരിച്ചില്ല. ഇന്ത്യാ ഉപഭൂഖണ്ഡത്തിൽതന്നെയും ഇന്ത്യയിലെ ജനങ്ങൾക്ക് സ്വാത ന്ത്ര്യം വേണമെന്നുണ്ടോ, ഈ രാജ്യത്തു് താമസിക്കുന്ന മുസ്ലീങ്ങ ളിൽ ഭൂരിപക്ഷത്തിനു് വിഭജനം വേണമെന്നുണ്ടോ എന്നൊന്നും നിർണ്ണയിക്കാൻ യാതൊരു ഹിതപരിശോധനയും നടത്തിയില്ല സ്വാതന്ത്ര്യം നൽകണമെന്നും രാജ്യം വിഭജിക്കണമെന്നുമുള്ള നിഗമനത്തിൽ ബ്രിട്ടൻ എത്തിച്ചേർന്നതു്, ഒരു വശത്തു് ഇന്ത്യൻ നാഷണൽ കോൺഗ്രസ്സും, മറുവശത്തു് മുസ്ലീംലീഗും ഈ രണ്ടു പ്രശ്നങ്ങളിൽ ജനങ്ങളെ പ്രതിനിധീകരിക്കുന്നുവെന്നു് അതിനു് ബോധ്യപ്പെട്ടതുകൊണ്ടാണ്. ജമ്മു–കാശ്മീരിൽ, ഒരു പാർട്ടിയെന്ന നിലയിൽ, നാഷണൽ കോൺഫറൻസ് ആ സംസ്ഥാനത്തെ ജന

ങ്ങളിൽ ബഹുഭൂരിപക്ഷത്തെ പ്രതിനിധീകരിച്ചു. ഞാൻ നേരത്തേ ചൂണ്ടിക്കാണിച്ചതുപോലെ, ജമ്മു-കാശ്മീരിന്റെ ഭാരത ലയനത്തെ അതു് പരിപൂർണ്ണമായി പിന്താങ്ങി.

രക്ഷാസമിതിയുടെ രണ്ടു പ്രമേയങ്ങൾ ഞങ്ങൾ സ്വീകരിച്ചു — അതായതു് 1948 ആഗസ്റ്റ് 13-ലേയും 1949 ജനുവരി 5-ലേയും. ഇവയനുസരിച്ചു് ഒന്നിനുപുറകേ മറ്റൊന്നായി നടപടികളുടെ ഒരു പരമ്പര പടിപ്പടിയായി തുടരുമെന്നു് നിനയ്ക്കപ്പെട്ടിരുന്നു. ഹിതപരിശോധനയെ സംബന്ധിച്ച പ്രമേയം, അതായതു്, 1949 ജനുവരി 5-ാംനു-യിലേതു് 1948 ആഗസ്റ്റ് 13-ാംനു-യിലത്തെ പ്രമേയത്തിന്റെ മൂന്നാംഭാഗത്തിലെത്തുകയാണെങ്കിൽ, അങ്ങനെ എത്തുമ്പോൾ, ആ ഭാഗത്തിന്റെ ഒരു വിശദരൂപവും ആ പ്രമേയത്തിനു് ഉപകാരവും പരിപൂരകവുമായിരുന്നു. അതു് ഒരു തച്ചുശാസ്ത്രക്കാരന്റെ ശില്പമാതൃക പോലെയും ഒരു 'ബ്ളൂപ്രിന്റ്' പോലെയുമായിരുന്നു. 1948 ആഗസ്റ്റ് 13-ാംനു-യിലത്തെ പ്രമേയം പൂർണ്ണമായി നടപ്പാക്കിയെങ്കിൽ മാത്രമേ 1949 ജനുവരി 5-ാംനു-യിലത്തെ പ്രമേയത്തിനു് ജീവനുണ്ടാകാനൊക്കൂ.

## കാശ്മീരിൽ മൂന്നു തെരഞ്ഞെടുപ്പുകൾ

ഒരു ഹിതപരിശോധനയുടെ സാധ്യത വിഭാവനം ചെയ്തതു് ആ സമയത്തു് കാശ്മീരിൽ യാതൊരു തെരഞ്ഞെടുപ്പുകളും നടത്തിക്കഴിഞ്ഞിരുന്നില്ലെന്നതുകൊണ്ടാണു്. അതിനുശേഷം കാശ്മീരിൽ സർവത്രിക പ്രായപൂർത്തി വോട്ടവകാശത്തോടെ മൂന്നു പൊതുതെരഞ്ഞെടുപ്പുകൾ നടന്നു. ഈ മൂന്നു തെരഞ്ഞെടുപ്പുകളിലും ഭാരതവുമായുള്ള കാശ്മീരിന്റെ ഉൽഗ്രഥനത്തെ ദൃഢമായും ശക്തിയുക്തമായും പിന്താങ്ങുന്ന ഒരു പാർട്ടിയാണു് അധികാരത്തിലേറ്റപ്പെട്ടതു്. കഴിഞ്ഞ തെരഞ്ഞെടുപ്പും, അതായതു്, 1962-ലേതും ഭാരതീയ തെരഞ്ഞെടുപ്പു നിയമത്തിൻ കീഴിലാണു് നടത്തിയതു്. ഭാരതത്തിലെ തെരഞ്ഞെടുപ്പു കമ്മിഷനാണു് മേൽനോട്ടം വഹിച്ചതു്. ഞങ്ങൾതന്നെയും മൂന്നു പൊതുതെരഞ്ഞെടുപ്പുകൾ നടത്തിക്കഴിഞ്ഞു. ഈ തെരഞ്ഞെടുപ്പുകൾ കെട്ടിച്ചമച്ചതാണെന്നോ, അവ രഹസ്യവും സ്വാതന്ത്ര്യവുമായിരുന്നില്ലെന്നോ ഞങ്ങളുടെ ഏറ്റവും കടുത്ത ശത്രുക്കൾപോലും സൂചിപ്പിച്ചിട്ടില്ല. ഏതു

അംഗത്തെയാണ് തെരഞ്ഞെടുക്കേണ്ടതെന്നു് വോട്ടുപെട്ടിയാണ് നിശ്ചയിച്ചതു്. തെരഞ്ഞെടുപ്പുകൾ അത്രയേറെ സ്വതന്ത്രമായിരുന്നതുകാരണം ഒരു പൊതുതെരഞ്ഞെടുപ്പിൽ, ഒരു സംസ്ഥാനത്തു്, ഭാരതത്തിലെ ഭൂരിപക്ഷപാർട്ടിയായ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിനു് എതിരായിരുന്ന ഒരു പാർട്ടി അധികാരത്തിലേറ്റപ്പെട്ടു. അതുകൊണ്ടു്, കാശ്മീരിലെ ജനങ്ങളുടെ അഭിലാഷങ്ങൾ ആരാഞ്ഞറിയേണ്ടതാവശ്യമായിരുന്നുവെങ്കിൽ, അവ ഒരിക്കലല്ല, രണ്ടുതവണയല്ല, മൂന്നു സന്ദർഭങ്ങളിൽ ആരാഞ്ഞറിഞ്ഞിട്ടുണ്ടു്. കാശ്മീരിലെ തെരഞ്ഞെടുപ്പുകളുടെ സ്വഭാവത്തെക്കുറിച്ചു് വിവിധ പത്രങ്ങളിൽനിന്നു് പാകിസ്ഥാൻ വിദേശകാര്യമന്ത്രി ഉപയോഗിച്ച ഉദ്ധാരണങ്ങളിൽനിന്ന് അദ്ദേഹം വളരെയേറെ മുതലെടുത്തിരിക്കുന്നു. അദ്ദേഹം ഉദ്ധാരണത്തിനു് തെരഞ്ഞെടുത്ത ഒരു പത്രത്തിൽനിന്നു് ഞാൻ ഉദ്ധരിച്ചുകൊള്ളട്ടെ. ഇതു് മാഞ്ചസ്റ്റർ 'ഗാർഡിയനി'ൽനിന്നാണ്:

"ജമ്മു തെരഞ്ഞെടുപ്പുകൾ നാഷണൽ കോൺഫറൻസിനു് വമ്പിച്ച, തികച്ചും യഥാർത്ഥമായ ഒരു വിജയമാണ്.

"കാശ്മീരിലെ തെരഞ്ഞെടുപ്പുകൾ കഴിഞ്ഞിരിക്കുന്നു ജമ്മുവിൽ ഹിന്ദുപ്രജാപരിഷത്തു് നാഷണൽ കോൺഫറൻസിനോടു കഠിനമായി പൊരുതി. അഞ്ചെണ്ണത്തിലൊഴികെ എല്ലാ സ്ഥാനങ്ങളിലും മത്സരമുണ്ടായിരുന്നു. ഭാരതത്തിലെ ഏറ്റവും പുരോഗമിച്ച ഭാഗങ്ങളിൽ മാത്രം കാണാറുള്ളതിനു തുല്യമായ കർക്കശമായ വോട്ടുപിടിത്തത്തിനും തെരഞ്ഞെടുപ്പുപ്രചാരത്തിനും ശേഷം, നാഷണൽ കോൺഫറൻസ് മൂന്നിൽ രണ്ടു സ്ഥാനങ്ങളിലും ജയിച്ചു......"

1962ലെ തെരഞ്ഞെടുപ്പുകളിൽ 32 സ്ഥാനാർത്ഥികൾ എതിരില്ലാതെ തെരഞ്ഞെടുക്കപ്പെട്ടതിനെപ്പറ്റി പാകിസ്ഥാൻ വിദേശകാര്യമന്ത്രി പരാമർശിച്ചിരിക്കുന്നു. എന്നാൽ രൂക്ഷമായി മത്സരിക്കപ്പെട്ട മററു 39 സ്ഥാനങ്ങളുടെ കാര്യം മിണ്ടാതിരിക്കാനാണ് അദ്ദേഹം നിശ്ചയിച്ചതു്.

ജമ്മു-കാശ്മീരിൽ ഒരു ഹിതപരിശോധന നടത്തുന്നതിനെപ്പററി പാകിസ്ഥാൻ മുടങ്ങാതെ പല്ലവി പാടുന്നതു് ജനാധിപ

ത്വതത്വങ്ങളിൽ അതിനുള്ള ദൃഢവിശ്വാസം കാരണമല്ല. ദാന ധർമ്മത്തെപ്പോലെ ജനാധിപത്യവും ആദ്യം വീട്ടിൽ തുടങ്ങുമെന്നാണ് ഞാൻ ധരിച്ചിട്ടുള്ളതു്. ഞങ്ങളുടെ രാജ്യത്തിൻെറ ഒരു ഭാഗത്തെ ജനങ്ങളുടെ അഭിലാഷങ്ങൾ ഞങ്ങൾ ആരാഞ്ഞറിയേണ്ട തെങ്ങനെയെന്നു് പാകിസ്ഥാൻ ഞങ്ങളെ പഠിപ്പിക്കും മുമ്പു്, അതു്, ആദ്യം, സ്വന്തം നാട്ടിൽ ജനാധിപത്യസ്ഥാപനങ്ങൾ ഏർപ്പെടുത്തുന്നതിനു് ഒരു തുടക്കമെങ്കിലും ഇടേണ്ടതാണു്. അതിൻെറ ആവിർഭാവത്തിനുശേഷം നിയമനിർമ്മാണസംഘടനകളും പാർലമെൻററി സംഘടനകളും സൃഷ്ടിക്കാനായി പ്രത്യക്ഷമായ ഒരു പൊതുതെരഞ്ഞെടുപ്പിൽ പങ്കെടുക്കാൻ അതിൻെറ സ്വന്തം ജനങ്ങളെ അനുവദിക്കത്തക്കവണ്ണം ഒരിക്കലും അതു് അവരെ വിശ്വസിച്ചിട്ടില്ലെന്നു് ഞാൻ പറയേണ്ടതില്ലല്ലോ.

പാകിസ്ഥാനിലെ ജനങ്ങൾ ഇങ്ങനെയുള്ള ജനാധിപത്യാവകാശങ്ങൾ പ്രയോഗിക്കാൻ പററിയവരല്ലെന്നു് സ്വന്തം പ്രസിഡണ്ടു് ആവർത്തിച്ചാവർത്തിച്ചു് പ്രസ്താവിച്ചിട്ടുള്ളതു് വിദേശകാര്യമന്ത്രിക്കറിയാമല്ലോ? പതിനേഴുകൊല്ലത്തെ സ്വാതന്ത്ര്യത്തിനുശേഷം, പാകിസ്ഥാനിലെ ജനങ്ങളെ ഇപ്പോഴും അടിസ്ഥാനജനാധിപത്യം അഭ്യസിപ്പിച്ചുകൊണ്ടിരിക്കയാണു്. അതു് ജനാധിപത്യത്തിൻെറ വളരെയധികം വെള്ളംകൂട്ടിയ ഒരു രൂപമാണെന്നു് ഞാൻ പറയേണ്ടതില്ലല്ലോ! കാശ്മീരിലെ നിവാസികളുടെ മതം അപകടത്തിലാണെന്നു് പറഞ്ഞു് അവരെ വിശ്വസിപ്പിച്ചു് അവിടെ വർഗ്ഗീയവികാരങ്ങൾ ആളിക്കത്തിക്കാനും 1947-ൽ ഇന്ത്യാ വിഭജനത്തിൻെറ ഭയങ്കരസംഭവങ്ങൾ — രക്തച്ചൊരിച്ചിൽ, ജനപ്രവാഹങ്ങൾ, മനുഷ്യരുടെ വർണ്ണനാതീതമായ ദുരിതങ്ങൾ എന്നിവ — വീണ്ടും സൃഷ്ടിക്കാനും സാധിക്കുകയില്ലേയെന്നു് ശ്രമിച്ചുനോക്കുകയാണു് ഹിതപരിശോധനക്കു നിർബ്ബന്ധിക്കുന്നതിൻെറ യഥാർത്ഥ കാരണം.

## പാകിസ്ഥാൻെറ ആക്രമണമൊഴിഞ്ഞുപോകലാണു് ഐക്യരാഷ്ട്രപ്രമേയങ്ങളുടെ അടിസ്ഥാനം

അതുകൊണ്ടു്, ചുരുക്കിപ്പറഞ്ഞാൽ, ജമ്മു-കാശ്മീരിൽ ഞങ്ങളുടെ നില വ്യക്തവും അസന്ദിഗ്ദ്ധവുമാണു്. ഹിതപരിശോ

ധനയെപ്പറ്റി പ്രതിപാദിക്കുന്ന രക്ഷാസമിതിയുടെ രണ്ടു പ്രമേയങ്ങൾ പാകിസ്ഥാൻ അതിന്റെ ആക്രമണം ഒഴിച്ചുപോകുന്നതിനെ ആശ്രയിച്ചും ഉപാധിയാക്കിയുമുള്ളതായിരുന്നു. യഥാർത്ഥത്തിൽ ഉപാധിയെ കവിഞ്ഞുള്ള ഒന്നാണതു്. ഈ രണ്ടു പ്രമേയങ്ങളും ആധാരമാക്കിയിട്ടുള്ള അടിത്തറതന്നെയാണതു്. ഈ ഉപാധി അനുസരിച്ചിട്ടില്ലാത്തതിനാലും അടിസ്ഥാനം അപ്രത്യക്ഷമായിരിക്കുന്നതിനാലും ഈ പ്രമേയങ്ങൾ ഇനി മേൽ ഞങ്ങൾക്കു ബാധ്യസ്ഥമല്ല. ഏതിനും, കാലം ചെന്നതുകൊണ്ടും പലേ ഘടകങ്ങളും ഇടയ്ക്കു വന്നതുകൊണ്ടും അവ കാലഹരണപ്പെട്ടിരിക്കുന്നു. ആ ഘടകങ്ങളിലേയ്ക്കു് അല്പം കഴിഞ്ഞു് ഞാൻ ശ്രദ്ധ ക്ഷണിക്കാം. കാശ്മീരിൽ ഹിതപരിശോധന നടത്തുന്നതു വഴി നമ്മുടെ രാജ്യത്തിന്റെ അഖണ്ഡതയ്ക്കുണ്ടാകുന്ന ഭീഷണിയും നമ്മുടെ പ്രിയപ്പെട്ട തത്വമായ മതേതരത്വവും സമചിത്തതയോടെ സങ്കല്പിക്കാൻ നമുക്കു് സാധ്യമല്ല. കാശ്മീരിൽ ഒരു ഹിതപരിശോധന നടത്തുന്നതിനു് ഒരു പരിതസ്ഥിതിയിലും ഞങ്ങൾക്കു് സാധ്യമല്ലെന്നു് എന്റെ ഗവർമ്മെൻറിനുവേണ്ടി വ്യക്തമാക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

## പാകിസ്ഥാന്റെ വിചിത്രമായ ആക്ഷേപങ്ങൾ

കാശ്മീരിനെ ഭാരതവുമായി കൂടുതൽ 'സംയോജിപ്പിക്കാൻ' എന്റെ രാജ്യം കൈക്കൊള്ളുന്നതായി പറയപ്പെടുന്ന ശ്രമത്തെക്കുറിച്ചു പാകിസ്ഥാന്റെ ആരോപണം ഞാൻ പ്രതിപാദിക്കട്ടെ. ഒന്നാമതു്, ജമ്മു–കാശ്മീർ ഭാരതത്തിന്റെ ഒരു അവിഭാജ്യഭാഗമായതിനാൽ, ഭാരതയൂണിയന്റെ ഒരു അംഗസംസ്ഥാനവുമായി ഞങ്ങളുടെ ബന്ധങ്ങൾ പൊരുത്തപ്പെടുത്തുകയെന്നതാണു് ഞങ്ങൾ ചെയ്തുവരുന്നതു്. അമേരിക്കയിലെ കോൺഗ്രസ്സു് അവിടത്തെ അമ്പതു സംസ്ഥാനങ്ങളിലൊന്നുമായി കൈകാര്യം ചെയ്യുന്നതിനു് തുല്യമാണിതു്. അതുകൊണ്ടു്, പാകിസ്ഥാൻ ഉന്നയിച്ചിട്ടുള്ള പ്രശ്നം ഭാരതത്തിനു മാത്രം ബന്ധമുള്ളതികച്ചും ഒരു വീട്ടുകാര്യമാണു്. അതിനെ സംബന്ധിച്ചു് ഇടപെടാനോ കൈകടത്താനോ പാകിസ്ഥാനു് യാതൊരു അവകാശവുമില്ല. അതു് ഐക്യരാഷ്ട്രപ്രമാണമനുസരിച്ചു് ഐക്യരാഷ്ട്രസംഘടനയുടെ പരിധിയിൽനിന്നു് ഖണ്ഡിതമായി ഒഴിവാക്കപ്പെട്ടിട്ടുള്ളതാണു്.

അങ്ങനെയാണെങ്കിൽപ്പോലും പാകിസ്ഥാന് രോഷമുളവാക്കിയതും ഇത്ര അടിയന്തിരമായി അതിനെ ഈ സമിതിയിൽ കൊണ്ടുവന്നതുമായ എന്തു കാര്യമാണ് ഞങ്ങൾ ചെയ്തിട്ടുള്ളതെന്ന് നമുക്കു നോക്കാം. ഞങ്ങളുടെ ഭരണഘടനയുടെ XXI-ാം ഭാഗം ജമ്മു-കാശ്മീർ സംസ്ഥാനത്തെ സംബന്ധിച്ച വ്യവസ്ഥകളാണ് പ്രതിപാദിക്കുന്നതെന്ന് ഞാൻ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ആന്ധ്രപ്രദേശ്, പഞ്ചാബ്, മഹാരാഷ്ട്രം തുടങ്ങിയ ഭാരതയൂണിയനിലെ മററു സംസ്ഥാനങ്ങളെപ്പറ്റി പ്രതിപാദിക്കുന്ന മററു വകുപ്പുകളും ആ ഭാഗത്തിലുണ്ട്. ഈ വ്യവസ്ഥകൾ താല്ക്കാലികവും പരിവർത്തനവിധേയവുമാണ്. അവ പ്രയോഗിക്കേണ്ട ആവശ്യം തുടരുന്നേടത്തോളം അവ പ്രയോഗിക്കപ്പെട്ടുകൊണ്ടിരിക്കും. ആ ആവശ്യം തിരോഭവിക്കുമ്പോൾ, ഈ വ്യവസ്ഥകൾ എടുത്തുകളയും. എല്ലാ സംസ്ഥാനങ്ങൾക്കും പ്രയോഗിക്കപ്പെടുന്ന ഭരണഘടനാവ്യവസ്ഥകൾ ഈ ഭാഗമനുസരിച്ച് പ്രത്യേകഏർപ്പാടുകൾ ചെയ്യപ്പെട്ടിട്ടുള്ള സംസ്ഥാനങ്ങൾക്കും പ്രയോഗിക്കപ്പെടും. ഭരണഘടനയുടെ ചട്ടക്കൂട്ടിനുള്ളിൽ കേന്ദ്രത്തിന്റെ അധികാരങ്ങൾ നിരന്തരം ഭേദഗതി ചെയ്യപ്പെടുകയോ വ്യാപിപ്പിക്കപ്പെടുകയോ ചെയ്തിട്ടുണ്ടെന്ന കാര്യവും ചൂണ്ടിക്കാണിക്കപ്പെടാവുന്നതാണ്. അങ്ങനെ കേന്ദ്രവും അംഗസംസ്ഥാനങ്ങളും തമ്മിലുള്ള ബന്ധം മാറിക്കൊണ്ടിരിക്കുന്നു. വിവിധകാലഘട്ടങ്ങളിൽ സംഭവിക്കുന്ന ഈ മാറ്റങ്ങൾ ഭാരതയൂണിയൻെറ സാംഗോപാംഗമായ വളർച്ചയെന്ന ബൃഹത്തായ പ്രക്രിയയുടെ ഭാഗമാണ്. പര്യാലോചനയിലിരിക്കുന്നതും പാകിസ്ഥാൻെറ 1964 ജനുവരി 16-ാംനു-യിലത്തെ കത്തിന് വിഷയമായിട്ടുള്ളതുമായ മാറ്റങ്ങൾ സംസ്ഥാനതലവൻെറ പേരു് "സദർ-ഇ-റിയാസത്തി"ൽ നിന്നു് ഗവർണ്ണറെന്നും "പ്രധാനമന്ത്രി"യുടേതു് "മുഖ്യമന്ത്രി"യെന്നും മാററുന്ന കാര്യമാണ് ഇതു് നാമകരണത്തിലുള്ള ഒരു മാറ്റം മാത്രമാണ്.

ഭാരതപാർലമെൻറിലെ ജമ്മു-കാശ്മീർ പ്രതിനിധികളെ ഇനി മേൽ കാശ്മീരിലെ ജനങ്ങൾ നേരിട്ടു തെരഞ്ഞെടുക്കുന്നതാണെന്നും ഇതുവരെ ചെയ്തുവന്നിട്ടുള്ളതുപോലെ കാശ്മീർ നിയമസഭയുടെ ശിപാർശ പ്രകാരം നിയമിക്കുകയായിരിക്കില്ലെന്നുമുള്ള നിർദ്ദേശത്തെപ്പററിയാണ് മറെറാരു പരാതി. ഇതിലെന്താണ്

തെററു്? കാശ്മീരികളുടെ സ്വയം നിർണ്ണയാവകാശത്തിനുവേണ്ടി ഉൽക്കണ്ഠപ്പെടുന്നുവെന്നു ഭാവിക്കുന്ന പാകിസ്ഥാൻ കാശ്മീരികൾ അവരുടെ പ്രതിനിധികളെ ഭാരതപാർലമെൻറിലേക്കു് നേരിട്ടു തെരഞ്ഞെടുക്കുന്നതായിരിക്കും ഇഷ്ടപ്പെടുകയെന്നു് ആരും വിചാരിച്ചുപോകും.

കൂടുതൽ പുരോഗമനപരമായ തൊഴിൽ നിയമങ്ങൾ ഏർപ്പെടുത്തുന്നതിനുള്ള ചില ഭേദഗതികളെപ്പററിയാണു് അടുത്ത ആക്ഷേപം. ഭാരതം അന്താരാഷ്ട്രീയതൊഴിൽകാര്യസംഘടനയിൽ (ഐ. എൽ. ഓ.) അംഗമാണു്. ഐ. എൽ. ഓ.യുടെ പലേ പ്രമാണങ്ങളും സ്വീകരിച്ചിട്ടുണ്ടു്. കാശ്മീരിൽ ഇങ്ങനെയുള്ള തൊഴിൽ നിയമങ്ങളുടെ ആവശ്യം ഇതുവരെ തോന്നിയിരുന്നില്ല. കാരണം, കാശ്മീരിൽ സംഘടിതമായ ഫാക്ടറിത്തൊഴിലാളികൾ കഷ്ടിച്ചേ ഉണ്ടായിരുന്നുള്ളു. ഇപ്പോൾ ചില ഖനിജവിഭവങ്ങൾ കണ്ടെത്തുകയും ഖനനവ്യവസായം തുടങ്ങുകയും ചെയ്തിട്ടുള്ളതുകൊണ്ടു്, അപനയങ്ങൾ തടയാനായി ആധുനിക തൊഴിൽ നിയമങ്ങൾ ഏർപ്പെടുത്തേണ്ടതു് അത്യാവശ്യമായിത്തീന്നു. ഞങ്ങൾ ഐ. എൽ. ഓ. പ്രമാണങ്ങളാൽ ബാധ്യസ്ഥരാണു്. ഞങ്ങളുടെ പ്രദേശത്തിൻെറ യാതൊരു ഭാഗത്തെ സംബന്ധിച്ചും ഞങ്ങളുടെ ബാധ്യതകൾ അവഗണിക്കാൻ സാധ്യമല്ല. അതുപോലെ, വൈദ്യവൃത്തി തുടങ്ങിയ തൊഴിലുകളെ സംബന്ധിച്ചു് നിയമങ്ങൾ നിർമ്മിക്കാനുള്ള അധികാരം ഭാരതഗവർമ്മെൻറു് സംസ്ഥാനഗവർമ്മെൻറുമായി പങ്കിടുന്നതിൽ, സംസ്ഥാനനിയമസഭ ഈ മാററത്തിനു സമ്മതിക്കുകയും ജമ്മു–കാശ്മീരിൽ നിയമേന തെരഞ്ഞെടുക്കപ്പെട്ട ഗവർമ്മെൻറു് ഔപചാരികമായി അപേക്ഷിക്കുകയും ചെയ്യുമ്പോൾ, ആക്ഷേപിക്കാൻ എന്താണോ ഉള്ളതു്? അഖിലഭാരതീയവും മററുമായ വൈദ്യസേവനത്തുറകൾ പുരോഗതിയിലേക്കും വദ്ധിച്ച കാര്യക്ഷമതയിലേക്കും ഭാരതത്തിൻെറ വിവിധഭാഗങ്ങളിൽ വൈദ്യവൃത്തിപരമായ നിലവാരങ്ങളുടെ ഏകോപനത്തിലേക്കും നയിക്കുമെന്നു് ഞങ്ങൾക്കു തോന്നുന്നു. അതുകൊണ്ടു്, ഈ മാററങ്ങളെല്ലാം കാശ്മീരിലെ ജനങ്ങളുടെ നന്മയ്ക്കുള്ളതാണു്. ഏതെങ്കിലും മനുഷ്യാവകാശത്തിൻെറ അടിച്ചമത്തലല്ല അതു്. '370-ാം വകുപ്പിൻെറ ക്രമേണയുള്ള ഒലിച്ചുപോകൽ' എന്ന പദപ്രയോഗം പ്രധാനമന്ത്രി ഉപയോഗിച്ചുവെങ്കിൽ, അതു് പരിപൂർണ്ണമായും ശരിയായ ഒരു പദ

പ്രയോഗമാണ്. കാരണം, 370–ാം വകുപ്പ് അതിൻെറ സ്വഭാവേനതന്നെ താല്ക്കാലികമാണ്. അതു് ക്രമേണ മങ്ങിമങ്ങി മാഞ്ഞുപോയേ തീരൂ.

വലിയ നിരത്തുകൾ, കമ്പിത്തപാൽ, ടെലഫോൺ, ആദായനികുതി, പ്രക്ഷേപണം, ചുങ്കം എന്നിവയുടെ ഭരണച്ചുമതല ഏറ്റെടുത്തതു്; സംസ്ഥാനത്തിൻെറ ആഡിറ്റ്-അക്കൌണ്ട് വകുപ്പ് ഭാരത ആഡിറ്റർ ജനറലിനു് കീഴ്പ്പെടുത്തിയതു്; സംസ്ഥാനത്തിനുള്ളിൽ പ്രവേശിക്കുന്നതിനും അവിടെനിന്നു് പുറത്തുവരുന്നതിനുമുള്ള ചുങ്കപ്രതിബന്ധങ്ങളും 'പെർമിറ്റ്' സമ്പ്രദായവും എടുത്തുകളഞ്ഞതു്; അതിൻെറ സാമ്പത്തികപദ്ധതികൾ ആസൂത്രണകമ്മിഷനു് വിധേയമാക്കിയതും ഭാരതത്തിലെ സുപ്രീംകോടതിയുടെ അധികാരം കാശ്മീരിലും പ്രയോഗക്ഷമമാക്കിയതും; ജമ്മു–കാശ്മീരിൽ ഗവർമ്മെൻറിൻെറ കല്പനവഴി നിയമങ്ങൾ പുറപ്പെടുവിക്കാനുള്ള അധികാരം ഭാരതത്തിൻെറ രാഷ്ട്രപതി സ്വയം കൈവശപ്പെടുത്തിയതു് എന്നീ കാര്യങ്ങൾ പാകിസ്ഥാൻ വിദേശകാര്യമന്ത്രി അദ്ദേഹത്തിൻെറ പ്രസംഗത്തിൽ എടുത്തുപറഞ്ഞു് സംയോജനനടപടികളെ പരാമർശിച്ചിരിക്കുന്നു. "മററു പലതിൻെറയും കൂട്ടത്തിൽ ഇവയെല്ലാം" — ഞാൻ ഇപ്പോഴും പാകിസ്ഥാൻ വിദേശകാര്യമന്ത്രിയുടെ പ്രസംഗത്തിൽനിന്നു് ഉദ്ധരിക്കുകയാണ് — "ജമ്മു–കാശ്മീരിനെ തളച്ചിട്ടുള്ള ചങ്ങലയിലെ കണ്ണികളാണ്". കാശ്മീരിൽ ഞങ്ങൾ ചെയ്തിട്ടുള്ളതിൻെറ വളച്ചൊടിക്കൽ എപ്പോഴെങ്കിലുമുണ്ടായിട്ടുണ്ടെങ്കിൽ അതു് ഇതാണ്.

പാകിസ്ഥാൻ അതിൻെറ ആക്രമണം തുടന്നുകൊണ്ടിരിക്കുമ്പോൾ ഞങ്ങൾ കയ്യും കെട്ടി, കാശ്മീരിൽ ജനങ്ങളുടെ നില മെച്ചപ്പെടുത്താൻ യാതൊന്നും ചെയ്യാതെ, ഇരിക്കുമെന്നാണോ പാകിസ്ഥാൻ പ്രതീക്ഷിക്കുന്നതു്? ഞങ്ങളെടുത്തിട്ടുള്ളതും പാകിസ്ഥാൻ പ്രതിനിധി പരാമർശിച്ചതുമായ ഓരോ നടപടിയും കാശ്മീരിലെ സ്ഥിതിഗതികൾ പൂർവ്വാധികം മെച്ചപ്പെടുത്തുന്നതിനു് അനുകൂലമായിട്ടുള്ളതാണ്, ആ സംസ്ഥാനത്തെ അധുനാതനമാക്കുന്നതിനനുകൂലമായിട്ടുള്ളതാണ്. പാകിസ്ഥാൻ പ്രതിനിധി ഉപയോഗിച്ച ഭാഷ നോക്കുക: "സംസ്ഥാനത്തിലെ അക്കൌണ്ട്–ആഡിറ്റ് വകുപ്പ് ഭാരതത്തിലെ ആഡിറ്റർജനറലിനു കീഴ്പ്പെടുത്തി

യതു്.'' ഭാരതത്തിലെ ആഡിറ്റർ ജനറലിനെപ്പോലെ സ്വതന്ത്രനായ ഒരു ഉദ്യോഗസ്ഥൻ ഒരു സംസ്ഥാനത്തിലെ കണക്കുകൾ ഉചിതമായി ആ്ഡിറ്റ് ചെയ്യുന്നതു് ഒരു ചീത്തക്കാര്യമാണോ? അതോ, കാശ്മീരിലെ റവന്യൂവരുമാനത്തിൻെറ ചുമതല വഹിയ്ക്കുന്നവർ ജനങ്ങളുടെ പണമിട്ടു കയ്യാങ്കളി നടത്തണമെന്നാണോ പാകിസ്ഥാൻ ആഗ്രഹിയ്ക്കുന്നതു്? ചുങ്കപ്രതിബന്ധങ്ങളും കാശ്മീരിനുള്ളിലേയ്ക്കു് പ്രവേശിക്കാനും അവിടെനിന്നു പുറത്തുപോകാനുമുള്ള 'പെർമിറ്റ്'' സമ്പ്രദായവും എടുത്തുകളഞ്ഞതു് വ്യാപാരവാണിജ്യങ്ങളെ തീർച്ചയായും സഹായിയ്ക്കുന്നു. കാശ്മീരും ഭാരതത്തിൻെറ മററുഭാഗങ്ങളും തമ്മിൽ ചരക്കുകൾ പോകുകയും വരുകയും ചെയ്യുന്നതിൽ അനാവശ്യമായ കാലതാമസം അതു് ഒഴിവാക്കുന്നു. ഭാരതത്തിൽ ഞങ്ങൾക്കു് നാട്ടിൻെറ സാമ്പത്തികവികസനത്തിനായി ആസൂത്രണം നടത്തുന്ന ഒരു ആസൂത്രണക്കമ്മിഷനുണ്ടു്. വിവിധതലങ്ങളിൽ പൂർണ്ണമായ ചർച്ചകളും വാദപ്രതിവാദവും കഴിഞ്ഞാണു് പദ്ധതി തയ്യാറാക്കുന്നതു്.

ഈ സാമ്പത്തികപ്രക്രിയകളിൽ കാശ്മീർ പങ്കെടുക്കണമെന്നു് ഞങ്ങൾ ആഗ്രഹിയ്ക്കുന്നു. രാജ്യത്തെ എല്ലാ ജനങ്ങൾക്കും ഗുണപ്രദമായ, സുവ്യവസ്ഥിതമായ സാമ്പത്തികവികാസം ഉറപ്പുവരുത്തുന്ന ആധുനികസമ്പ്രദായങ്ങളാണല്ലോ അവ. കാശ്മീരിൻെറ മേൽ ഭാരതസുപ്രീംകോടതിയുടെ അധികാരം ''അടിച്ചേല്പിയ്ക്കപ്പെടുന്നു'' എന്നു് പറയപ്പെടുന്നതിനുപോലും ആക്ഷേപമുന്നയിയ്ക്കുന്നതു് തീർച്ചയായും വിസ്മയകരമാണു്. അങ്ങളുടെ നാട്ടിലെ ഏററവും ഉന്നതമായ കോടതിയാണു് സുപ്രീംകോടതി. ഞങ്ങളുടെ ഭരണഘടനയനുസരിച്ചു് പൌരന്മാരുടെ മൌലികാവകാശങ്ങളുടെ സംരക്ഷകനായിട്ടാണു് അതു് രൂപീകരിച്ചിട്ടുള്ളതു്. കാശ്മീരിലെ ജനങ്ങളുടെ ഈ മൌലികാവകാശങ്ങൾ സുരക്ഷിതമാക്കാനായിട്ടാണു് സുപ്രീംകോടതിയുടെ അധികാരപരിധി കാശ്മീരിലേയ്ക്കു് വ്യാപിപ്പിച്ചിട്ടുള്ളതു്. ഭാരതരാഷ്ട്രപതി, നിയമങ്ങൾ പുറപ്പെടുവിയ്ക്കേണ്ട ആവശ്യമുണ്ടായെങ്കിലല്ലാതെ, അതും അങ്ങനെ പുറപ്പെടുവിയ്ക്കാനുള്ള ഉപാധികൾ ശരിയായി നിറവേറ്റിയശേഷമല്ലാതെ അവ പുറപ്പെടുവിക്കാറില്ല. ഞങ്ങളുടെ രാഷ്ട്രപതി ഒരു സേച്ഛാധിപതിയല്ല. അദ്ദേഹം രാഷ്ട്രത്തിൻെറ ഭരണഘടനപ്രകാരമുള്ള തലവനാണു്. ഭാരതഗവർമ്മെൻറു് അദ്ദേ

ഹത്തിനു് നൽകുന്ന ഉപദേശപ്രകാരം മാത്രമേ അദ്ദേഹത്തിനു പ്രവർത്തിയ്ക്കാൻ കഴിയുകയുള്ളു. ഭാരതഗവർമ്മെൻറു് പാർലമെന്റിനോടു ഉത്തരവാദിത്തമുള്ള ഒരു ഗവർമ്മെന്റാണു്. കാശ്മീരിലെ ഈ മാറ്റങ്ങൾ ജമ്മു-കാശ്മീരിനെ "തളച്ചിട്ടുള്ള" ചങ്ങലയിലെ കണ്ണികളാണെന്നു് പറയുന്നതു് തീർച്ചയായും ഭാഷയുടെ ഒരു ദുഷ്പ്രയോഗമാണു് — ഭാഷയുടെ ഒരു കുടിലപ്രയോഗമെന്നു തന്നെ ഞാൻ പറയും. പാകിസ്ഥാൻ എത്രയധികം ഉൽഘോഷിച്ചാലും കാശ്മീരിൽ ഞങ്ങളുടെ ജനങ്ങളോടുള്ള കടമ നിറവേറ്റുന്നതിൽനിന്നു് അതു് ഭാരതഗവർമ്മെൻറിനെ വ്യതിചലിപ്പിക്കുകയില്ല.

തൻെറ ദൌത്യം ഉളവാക്കിയ ഉത്സാഹത്തിന്നടിമപ്പെട്ടു് പാകിസ്ഥാൻ വിദേശകാര്യമന്ത്രി ഷെയ്ഖ് അബ്ദുള്ളയുടേതെന്നു പറയപ്പെടുന്ന പ്രസ്താവനയുമായി യോജിച്ചിരിയ്ക്കുന്നു.

"കാശ്മീരിലെ ജനങ്ങളെ അഴിമതിക്കാരാക്കി അവരുടെ ആത്മാവിനെ ഒട്ടൊക്കെ സംഹരിക്കാനായിട്ടാണു് ഭാരതഖജനാവിലെ കോടിക്കണക്കിനു രൂപയിൽ ഏറിയ പങ്കും ചെലവഴിച്ചിട്ടുള്ളതു്". (1087-ാമതു യോഗം, പുറം 36)

## ഭാരതത്തിൻെറ ഭാഗമെന്ന നിലയിൽ കാശ്മീരിൻെറ പുരോഗതി

കാശ്മീരിലെ ജനങ്ങളെ ഞങ്ങൾ അഴിമതിക്കാരാക്കി അവരുടെ ആത്മാവു് ഒട്ടൊക്കെ സംഹരിച്ചുകൊണ്ടിരിയ്ക്കുന്നതെങ്ങനെയെന്നു് നമുക്കു നോക്കാം. 1947-ൽ ജമ്മു-കാശ്മീർ സംസ്ഥാനത്തിൻെറ റവന്യൂ 55 ലക്ഷം ഡോളറായിരുന്നു. 1959-60-ൽ അതു് 235 ലക്ഷം ഡോളറായിരുന്നു. 1950-51ൽ ആളാംപ്രതി വരുമാനം 38 ഡോളറും 1959-60ൽ അതു 48 ഡോളറുമായിരുന്നു. 1951നു് മുമ്പു് ഭക്ഷ്യോല്പാദനം 3 ലക്ഷം ടണ്ണും 1961-ൽ 5 ലക്ഷം ടണ്ണുമായിരുന്നു. 1951നു മുമ്പു് 4360 കിലോവാട്ടു് വിദ്യുച്ഛക്തി ഉല്പാദിപ്പിച്ചു; 1961ൽ അതു് 16,000 കിലോവാട്ടു് ആയിരുന്നു. ഫാക്ടറികളുടെ എണ്ണം 1947-ൽ 44ഉം 1961ൽ 138ഉം ആയിരുന്നു. 100 ചതുരശ്ര മൈലിനുള്ള റോഡുകൾ 1951നു മുമ്പു് 2.5 മൈലും 1961-ൽ 40 മൈലുമായിരുന്നു. ഇതു പ്രധാനമാണു്.

വിദേശകാര്യമന്ത്രിയുടെ വാക്കുകളിൽ പറഞ്ഞാൽ, ബാഹ്യലോകത്തു നിന്നു് ഒരു ഉരുക്കുചുമരുകൊണ്ടു് വേർതിരിക്കപ്പെട്ട ഒരു രാജ്യത്തു് 1951നുമുമ്പു് വിനോദസഞ്ചാരികളുടെഎണ്ണം 27207 ഉം 1961ൽ 71,000വും ആയിരുന്നു. പ്രൈമറി സ്കൂളുകളിൽ വിദ്യാർത്ഥികളുടെ എണ്ണം 1957നു മുമ്പു് 65,000വും 1961ൽ 197,000വും ആയിരുന്നു. ഹൈസ്കൂളുകളുടേയും ഹയർ സെക്കൻഡറി സ്കൂളുകളുടേയും എണ്ണം 1947–48ൽ 52ഉം 1961ൽ 262ഉം ആയിരുന്നു. സാക്ഷരതാസംഖ്യ 1947നു മുമ്പു് 6.6 ശതമാനവും 1961ൽ 12 ശതമാനവുമായിരുന്നു. ആശുപത്രികളുടേയും ഡിസ്പൻസറികളുടേയും എണ്ണം 1947–48ൽ 89ഉം 1961ൽ 349ഉം ആയിരുന്നു. ശരാശരി ആയുർദൈർഘ്യം 1951നു മുമ്പു് 32 വയസ്സും 1961ൽ 47 വയസ്സുമായിരുന്നു. വിദേശകാര്യമന്ത്രി ഉപയോഗിച്ച ശൈലി വീണ്ടും ഉദ്ധരിച്ചു പറഞ്ഞാൽ, "ഭാരതത്തിന്റെ കൊളോണിയൽ ആധിപത്യത്തിൻ കീഴിലുള്ള" ഒരു രാജ്യത്തിൻെറ എന്തൊരു വേദനാജനകമായ ചിത്രമാണിതു്!

## വിശുദ്ധാവശിഷ്ടം — പാകിസ്ഥാൻെറ പ്രചരണവും വസ്തുതകളും

ഭാരതവും അതിൻെറ ഒരു അംഗസംസ്ഥാനവും തമ്മിലുള്ള ഭരണഘടനാപരമായ ബന്ധങ്ങളിലുണ്ടാകുന്ന ഈ മാററങ്ങളും ഹസറത്ത്ബൽ തിരുവസ്തുപ്പെട്ടിയിൽ നിന്നുള്ള വിശുദ്ധാവശിഷ്ടത്തിൻെറ മോഷണവും തമ്മിൽ, പാകിസ്ഥാൻ 1964 ജനുവരി 16–ാംനു-യിലത്തെ അതിൻെറ കത്തുകളിലൂടെ സ്ഥാപിക്കാൻ ശ്രമിക്കുന്ന അടിസ്ഥാനരഹിതവും കുടിലവുമായ കെട്ടുപാടിനെപ്പററി ഞാൻ ഇനി പരാമർശിക്കാം. ഭാരതത്തിൻെറ നയങ്ങളുടെ ഫലമായി കാശ്മീരിൽ ആളിപ്പിടിച്ചുവന്നതും ജമ്മു–കാശ്മീരിൻെറ ആ ഭാഗത്തെ ഭാരതവുമായി "സംയോജിപ്പിക്കാനുള്ള" ഭാരതത്തിൻെറ ഈയിടത്തെ നീക്കങ്ങൾക്കെതിരായി അവിടത്തെ ജനങ്ങൾക്കിടയിൽ ഇപ്പോൾ രൂക്ഷതരമായിരിക്കുന്നതുമായ കടുത്ത അസംതൃപ്തിക്കും അമർഷത്തിനും തീപ്പൊരി നൽകാനാണു് ഈ മോഷണം ഉപകരിച്ചതെന്നു് സൂചിപ്പിക്കപ്പെട്ടിരിക്കുന്നു; വിശുദ്ധാവശിഷ്ടത്തിൻെറ മോഷണത്തിനു ശേഷം ജമ്മു–കാശ്മീരിലെ മുസ്ലീം ജനങ്ങൾ അവരുടെ രോഷം പത്തു ദിവസത്തിലധികം

നീണ്ടുനിന്ന വമ്പിച്ച പ്രകടനങ്ങളിലൂടെ അഴിച്ചുവിട്ടുവെന്നും നൂറായിരക്കണക്കിനു് മുസ്ലീങ്ങൾ ശ്രീനഗറിലെ തെരുവുകളിലൂടെ ദിവസംതോറും വിലാപയാത്ര നടത്തിക്കൊണ്ടിരുന്നുവെന്നും സൂചിപ്പിയ്ക്കപ്പെട്ടിരിയ്ക്കുന്നു. പ്രകടനം നടത്തിയതു് ജമ്മു-കാശ്മീരിലെ മുസ്ലീം ജനങ്ങളാണെന്നും മററാരും അതിൽ ചേർന്നില്ലെന്നാണു് ഇവിടെ പ്രസ്താവിയ്ക്കപ്പെട്ടിട്ടുള്ളതെന്ന കാര്യം ശ്രദ്ധിയ്ക്കുമല്ലോ. കാശ്മീരിലെ സംഭവങ്ങൾക്കു് പാകിസ്ഥാൻ ഒരു വർഗ്ഗീയ തിരിവു് നൽകാൻ ശ്രമിച്ചിരിക്കുന്നുവെന്നു് ഉടനെ കാണാവുന്നതാണു്. പാകിസ്ഥാനു് സർവ്വവും വർഗ്ഗീയമാണു്. വർഗ്ഗീയ കണ്ണുടകളിലൂടെയല്ലാതെ അതിനു് ഒരു സംഭവവും കാണാൻ കഴിയുകയില്ല. കാശ്മീരിൽ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും സമാധാനകരമായി ജീവിയ്ക്കാൻ കഴിയുന്നതെങ്ങനെയെന്നും ഏററവും നല്ല ബന്ധങ്ങൾ പുലർത്താൻ കഴിയുന്നതെങ്ങനെയെന്നും അതിനു് മനസ്സിലാകുകയില്ല. സ്വാഭാവികമായിത്തന്നെ മുസ്ലീങ്ങൾ ഹിന്ദുക്കളെ വെറുക്കണമെന്നും ഹിന്ദുക്കൾ മുസ്ലീങ്ങളെ വെറുക്കണമെന്നുമാണു് അതിൻെറ തത്വശാസ്ത്രം.

വിശുദ്ധാവശിഷ്ടം മോഷ്ടിയ്ക്കപ്പെട്ടപ്പോൾ കാശ്മീരിൽ വർഗ്ഗീയലഹളകളുണ്ടാകുമെന്നു് പാകിസ്ഥാൻ പ്രതീക്ഷിച്ചു. അതു ലഹളകൾ പ്രതീക്ഷിയ്ക്കുക മാത്രമല്ല അവ കുത്തിയിളക്കാൻ അതിനു് കഴിയുന്നതെല്ലാം ചെയ്യുകയും ചെയ്തു. പാകിസ്ഥാനിലെ പത്രങ്ങളിൽ വന്ന പ്രസ്താവനകളിൽ നിന്നും അവിടത്തെ ഉത്തരവാദിത്വമുള്ള ആളുകളുടെ പ്രസംഗങ്ങളിൽ നിന്നും ഇതു കാണാവുന്നതാണു്. 1964 ജനുവരി 4-ാംനു സക്കറിൽ സംസാരിച്ചുകൊണ്ടു് പ്രസിഡൻറു് അയ്യൂബ് ഖാൻ ഇങ്ങനെ പറഞ്ഞു:

"അധിനിവേശിതകാശ്മീരിലെ മുസ്ലീങ്ങളെ കൂടുതൽ കൂടുതൽ കട്ടംകൈകൾക്കു് വിധേയമാക്കാൻ കരുതിക്കൂട്ടി ചെയ്ത ഒരു രാഷ്ട്രീയഗൂഢാലോചനയാണു് വിശുദ്ധാവശിഷ്ടത്തിൻെറ മോഷണം..... ഒരു മുസ്ലീമിനും, അയാൾ എത്ര പാപിയായിരുന്നാലും, ഇങ്ങനെയൊരു മോഷണം നടത്തുന്നതിനെപ്പററി ഒരിക്കലും ആലോചിയ്ക്കാൻ പോലും സാധ്യമല്ല. അതുകൊണ്ടു്, ഹീനമായ ഈ കുററകൃത്യത്തിനു് ഒരു മുസ്ലീമിനേയും ഉത്തരവാദിയാക്കാൻ സാധ്യമല്ലെന്നു് തീർച്ചയാണു്. അതിനാൽ, ഈ കുറ്റകൃത്യത്തിനു് ഒരു

രാഷ്ട്രീയഗൂഢാലോചനയാണ് പ്രേരകമായതെന്ന് സ്പഷ്ടമാണ്."
—അതും ലവലേശം തെളിവില്ലാതെ.

കാശ്മീരിലെ ഈ അവശിഷ്ടം മോഷ്ടിച്ചതു് ഒരു ഹിന്ദുവാണെന്നാണ് ഈ പ്രസ്താവനയിലെ സൂചനയെന്നും അങ്ങനെ അതു കാശ്മീരിലെ മുസ്ലീങ്ങളെ ഹിന്ദുക്കൾക്കെതിരായി ഇളക്കിവിടാൻ നോക്കിയെന്നും നിങ്ങൾ കാണുന്നുണ്ടല്ലൊ.

സ്റ്റോക്ക്ഹോമിലെ വളരെ പ്രശസ്തമായ ഒരു വത്തമാനപ്പത്രത്തിൽ നിന്ന് ഞാൻ ഉദ്ധരിയ്ക്കുകയാണ്. ഡിസംബർ 30-ാം തിയ്യതിയിലത്തെ *സെ-ഡൻസ്ക ദഗ്ബ്ലാദേത്* ഇങ്ങനെ പറയുന്നു:

"......കാശ്മീരിൽ ഇങ്ങനെയുള്ള കലാപങ്ങളുണ്ടാക്കിയ മുഹമ്മദുനബിയുടെ വിശുദ്ധ മുടിയുടെ മോഷണത്തിന്, ഹിന്ദുവൃത്തങ്ങളിലും സ്വാഭാവികമായി മതഭ്രാന്തന്മാരുണ്ടെങ്കിൽ കൂടിയും, ഹിന്ദുക്കളാണ് മുൻകയ്യെടുത്തതെന്ന് വിശ്വസിയ്ക്കുക വിഷമമാണ്. ഏതോ പാകിസ്ഥാനി ചാരൻ ഈ പ്രവൃത്തി ചെയ്തിരിയ്ക്കാനാണ് കൂടുതൽ സാധ്യത. ഭാരതത്തിൻെറ ഭാഗത്തു് ആസൂത്രിതമായ ഒരു അൽജീരിയൻ വിമോചനസമരത്തിൽ പങ്കെടുക്കാൻ വേണ്ടി പാകിസ്ഥാനിഭാഗത്തുള്ള ആളെടുപ്പ്ഏജൻസികൾ കഴിഞ്ഞ ഏതാനും കൊല്ലങ്ങൾക്കുള്ളിൽ പട്ടാളത്തിലേക്കു തെരഞ്ഞെടുത്ത പഠാണികളിൽ ഒരാളായിരിയ്ക്കും ഒരുപക്ഷേ അതു ചെയ്തതു്. ......ഈ വിധത്തിൽ ചൈനയുടെ താൽപ്പര്യങ്ങളും നിറവേററപ്പെടുന്നു. ലദ്ദാഖിൻെറ ഭാരതീയപ്രതിരോധം ശ്രീനഗറിന്റേയും താഴ്‌വരയുടേയും ബന്ധങ്ങളെ പൂണ്ണമായും ആശ്രയിച്ചിരിയ്ക്കുന്നു. ലദ്ദാഖിൽ നിന്നുള്ള ഒരേയൊരു റോഡ് നേരേ താഴോട്ട് ശ്രീനഗറിലേയ്ക്ക് പോകുന്നു. അതുകൊണ്ട്, അതിന് അതിഭീമമായ സമരതന്ത്രപ്രാധാന്യമുണ്ട്."

റിച്ചാർഡ് ക്രിച്ച്ഫീൽഡിൽ നിന്നുള്ള വാത്താസന്ദേശത്തിൽ നിന്ന് ഉദ്ധരിയ്ക്കുമ്പോൾ, വിദേശകാര്യമന്ത്രി ശ്രീ. ഭുട്ടോ അതിലെ പ്രധാനപ്പെട്ട ഒരു ഭാഗം സൗകര്യമായി വിട്ടുകളഞ്ഞു. ശ്രീ. ഭുട്ടോ ഉദ്ധരിച്ചതിൻെറ തുടച്ചയായി അദ്ദേഹം പറയുന്നതിതാണ്:

"ഇതിനിടയ്ക്ക്", പാകിസ്ഥാനിൽ വിദേശകാര്യമന്ത്രി ശ്രീ. ഭുട്ടോ ഭാരതത്തിന്റെ നിയന്ത്രണത്തിലുള്ള ഗവമ്മെന്റിനെതിരായി കലാപം നടത്താൻ കാശ്മീരികളെ ഉൽബോധിപ്പിച്ചു." എന്നിട്ട് ഈ വിദേശകാര്യമന്ത്രി ഇവിടെ നിങ്ങളുടെ അടുക്കൽ സമാധാനത്തിനു് അഭ്യർത്ഥിയ്ക്കാനായി വരുന്നു! ഞാൻ ആവത്തിയ്ക്കുന്നു: വിദേശകാര്യമന്ത്രി ശ്രീ. ഭുട്ടോ ഭാരതത്തിൻെറ നിയന്ത്രണത്തിലുള്ള ഗവമ്മെന്റിനെതിരായി കലാപം നടത്താൻ കാശ്മീരികളെ ഉൽബോധിപ്പിച്ചു.

വിദേശകാര്യമന്ത്രിയുടെ പ്രസ്താവനയുടെ ഈ അവതരണം ശരിയാണെന്നു് അദ്ദേഹം സമ്മതിയ്ക്കുന്നുണ്ടോ?

ശ്രീ. ഭുട്ടോ ഉദ്ധരിച്ച 1964 ജനുവരി 4-ാംനു-യിലത്തെ *ഇക്കണോമിസ്ററ്* ഇങ്ങനെ പറയുന്നു:

"ഭാരതത്തിന്റെ 'അധിനിവേശാധികൃതർ' 'മർദ്ദിതരായ' മുസ്ലീങ്ങളെ ഭയപ്പെടുത്തി അവരുടെ വീടുകൾ വിട്ടോടിയ്ക്കാനായിട്ടാവണം മോഷണത്തിനു പ്രേരണ നല്കിയതെന്നു് പാകിസ്ഥാൻ വിദേശകാര്യമന്ത്രി കുററപ്പെടുത്തിയിരിക്കുന്നു. ഇതു്, മിതമായി പ്പറഞ്ഞാൽ, അവിശ്വസനീയമായ ഒരു കുറ്റാരോപണമാണു്. എന്നാൽ അവിശ്വസനീയമാണെന്നതല്ല കാര്യം, അതു് ഉന്നയിച്ചിരിക്കുന്നുവെന്നുള്ളതാണു്."

അങ്ങനെ മർദ്ദിതമുസ്ലീങ്ങളെ ഭയപ്പെടുത്താൻ വേണ്ടി മോഷണത്തിനു് പ്രേരണ നൽകിയെന്നുള്ള ഈ ആരോപണം വിദേശകാര്യമന്ത്രി ശ്രീ. ഭുട്ടോ നടത്തിയതിലുള്ള കാര്യം *ഇക്കണോമിസ്ററ്* മനസ്സിലാക്കുന്നു. കാശ്മീരിൽ കുഴപ്പമുണ്ടാകണമെന്നും കാശ്മീരിലെ ജനങ്ങളുടെ, പ്രത്യേകിച്ചു് മുസ്ലീങ്ങളുടെ, വികാരങ്ങൾ ആളിക്കത്തിയ്ക്കുകയും അവർ ഹിന്ദുക്കൾക്കെതിരായി ഉയരുകയും ചെയ്യണമെന്നുമായിരുന്നു വ്യംഗ്യം.

പാകിസ്ഥാന്റെ നിർഭാഗ്യത്താൽ, വിശുദ്ധാവശിഷ്ടത്തിന്റെ മോഷണത്തിനെതിരായി പ്രതിഷേധിച്ചുകൊണ്ടു് കാശ്മീരിലെ ജനങ്ങൾ നടത്തിയ പ്രകടനങ്ങൾക്കിടയിൽ പരിപൂർണ്ണമായ വർഗ്ഗീയൈക്യമുണ്ടായിരുന്നുവെന്നുള്ളതു് ചോദ്യം ചെയ്യപ്പെടാൻ വ

യ്യാത്ത ഒരു വസ്തുതയാണു്. ഈ നഷ്ടത്തിൽ ദുഃഖിയ്ക്കുന്നതിൽ തങ്ങളുടെ മുസ്ലീം സഹോദരങ്ങളോടൊപ്പം ഹിന്ദുക്കളും സിക്കുകളും പങ്കു ചേർന്നു. ഹിന്ദുക്കൾക്കും സിക്കുകൾക്കും ആ അവശിഷ്ടം ഒരു മുസ്ലീം അവശിഷ്ടമല്ലായിരുന്നു, പിന്നെയോ കാശ്മീരിന്റെ വകയായ, വാസ്തവത്തിൽ ഭാരതം മുഴുവൻേറയും വകയായ, ഒരു അവശിഷ്ടമായിരുന്നു. ഭാരതത്തിൽ ഞങ്ങൾ ഞങ്ങളുടെ മതങ്ങളെ അന്യോന്യം ആദരിയ്ക്കുന്നു. ഹിന്ദുക്കൾ മുസ്ലീം പുണ്യവാളന്മാരെ ഭക്തിപുരസ്സരം ബഹുമാനിയ്ക്കുന്നു; മറിച്ചും അങ്ങനെ തന്നെ. വിവിധസമുദായങ്ങളുടെ ആഘോഷങ്ങളിൽ ഞങ്ങൾ എല്ലാവരും പങ്കു ചേരുന്നു. ഈ പ്രതിഭാസം മനസ്സിലാക്കാൻ ആധുനികവും മതേതരവും യുക്തിസഹവുമായ ഒരു കാഴ്ചപ്പാടു് ആവശ്യമാണു്.

ഈ പ്രകടനങ്ങളുടെ മറ്റൊരു ശ്രദ്ധേയമായ വസ്തുത എന്തെന്നാൽ, ഭാരതഗവമെൻ്റിനെതിരായി ഉന്നം വച്ചിരുന്നതല്ലെന്നു മാത്രമല്ല, നേരേമറിച്ചു് അവ എൻെറ ഗവമെൻ്റിന്റെ നയങ്ങളിൽ പരിപൂർണ്ണവിശ്വാസം പ്രദർശിപ്പിയ്ക്കുകയും, അതിനും പുറമേ, പ്രാദേശികഗവമെൻ്റല്ല യൂണിയൻ ഗവമെൻറു് വേണം ഈ കുറ്റകൃത്യത്തെക്കുറിച്ചു് അന്വേഷണം നടത്തി കുറ്റവാളികളെ പിടികൂടുകയെന്നു് അഭ്യർത്ഥിയ്ക്കുകയും ചെയ്യുവെന്നുള്ളതാണു്. കാശ്മീർ ജനങ്ങളുടെ അഭ്യർത്ഥനയനുസരിച്ചാണു് ഭാരതഗവമെൻ്റു് അതിൻെറ ഏററവും ഉന്നതരായ ഉദ്യോഗസ്ഥന്മാരെ ഇക്കാര്യത്തെക്കുറിച്ചു് അന്വേഷിയ്ക്കാനും വിശിഷ്ടാവശിഷ്ടം വീണ്ടെടുക്കാനുമായി ശ്രീനഗറിലേയ്ക്കയച്ചതു്. എൻെറ ഗവമെൻ്റിൻെറ നടപടി വിജയകരമായിരുന്നു. കാരണം, അവശിഷ്ടം വീണ്ടെടുക്കുകയും പുനഃസ്ഥാപിയ്ക്കുകയും ചെയ്തു. 1964 ഫെബ്രുവരി 4-ാംനു-യിലത്തെ ***ന്യൂയോർക്കു് ടൈംസിൽ*** ഫെബ്രുവരി 3-ാംനു- ശ്രീനഗറിൽ നിന്നുമയച്ച ഒരു റിപ്പോർട്ടിൽ ഇങ്ങനെ കാണുന്നു:

"ഇവിടെ അടുത്തുള്ള ഒരു മുസ്ലീംപള്ളിയിൽ ഇപ്പോൾ തിരുവസ്തുപ്പെട്ടിയിൽ അടക്കം ചെയ്തിട്ടുള്ള മുടി കഴിഞ്ഞ ഡിസംബർ 26-ാംനു- അവിടെ നിന്നു് അപ്രത്യക്ഷമായ മുടി തന്നെയാണെന്നു് മുസ്ലീം നേതാക്കളുടെ ഒരു സമിതി ഇന്നു് തീരുമാനിച്ചു."

എനിയ്ക്കു കിട്ടിയ ഏറ്റവും ഒടുവിലത്തെ വിവരമനുസരിച്ചു് ഫെബ്രുവരി 3-ാംനു- ഹസറത്തു്ബലിൽ വിശുദ്ധാവശിഷ്ടത്തി

ൻെറ ഒരു വിശേഷാൽ 'ദീദാർ' അഥവാ പ്രദർശിപ്പി ക്കൽ നടന്നു. പ്രമുഖരായ അനവധി മതാധ്യക്ഷന്മാർ—അവ രിൽ പലരേയും ആക്ഷൻ കമ്മിററി നിർദ്ദേശിച്ചതാണ്, പാകി സ്ഥാൻ വിദേശകാര്യമന്ത്രി പരാമർശിച്ചവരാണവർ—വിശുദ്ധാ വശിഷ്ടം കാണുകയും പള്ളിയിൽ ഒട്ടനേകം ആളുകളുടെ സാന്നി ദ്ധ്യത്തിൽ വെച്ച് അതു ശരിയായ അവശിഷ്ടം തന്നെയാണെന്ന് പ്രഖ്യാപിക്കുകയും ചെയ്തു. പാകിസ്ഥാൻ വിദേശകാര്യമന്ത്രി അ ദ്ദേഹത്തിൻെറ പ്രസ്താവനയിൽ പരാമർശിച്ച മൌലാനാ മസൂദി യും അവശിഷ്ടം തിരിച്ചറിഞ്ഞവരിൽ ഉണ്ടായിരുന്നു. അന്വേഷ ണം അവസാനഘട്ടത്തിലാണ്. കുററവാളികളെ വളരെ അടു ത്തു തന്നെ വിചാരണ ചെയ്യുന്നതാണ്. പ്രകടനങ്ങൾ തദ്ദേശീ യഭരണകൂടത്തെ ഉന്നമാക്കിയുള്ളതായിരുന്നുവെന്നതു് വാസ്തവം തന്നെ. എന്നാൽ ഒരു ജനാധിപത്യവ്യവസ്ഥിതിയിൽ ഗവണ്മെ ൻറിൽ അസംതൃപ്തി പ്രകടിപ്പിക്കാനുള്ള മൗലികാവകാശം തീർച്ച യായും ജനങ്ങൾക്കുണ്ട്. കൂടുതൽ ഇരുത്തം വന്ന സമൂഹങ്ങളിൽ പോലും ഇങ്ങനെയുള്ള പ്രകടനങ്ങൾ അജ്ഞാതമല്ല. ഒരു ജനാ ധിപത്യരാജ്യത്തിലെ ജനങ്ങൾക്ക് അവരുടെ ഗവണ്മെൻറിൽ വി ശ്വാസമില്ലായ്മ കാണിക്കാൻ മാത്രമല്ല ഗവണ്മെൻറിനെ പുറത്താ ക്കി മറെറാന്നിനെ തെരഞ്ഞെടുക്കാനും അനുപേക്ഷണീയമായ അവകാശമുണ്ട്.

ശ്രീനഗരിലെ പ്രകടനങ്ങളുടെ സ്വഭാവത്തെപ്പററി ഞാൻ പ റഞ്ഞിട്ടുള്ളതു്, ആ രംഗത്തു നിന്ന് അവിടെ നടന്നതു് വീക്ഷിച്ച വിദേശപത്രലേഖകരുടെ മൊഴികളും വേണ്ടത്ര സ്ഥിരീകരിക്കു ന്നുണ്ട്.

ശ്രീ. ഭൂട്ടോ ഉദ്ധരിച്ച ഒരു പ്രസിദ്ധ ഇംഗ്ലീഷ് വർത്തമാനപ്പ ത്രമായ *ഗാർഡിയൻെറ* 1964 ജനുവരി 6–ാംനു-യിലത്തെ പതി പ്പിൽ ഇങ്ങനെ പറയുന്നു:

"ഇന്നലെ അവശിഷ്ടം കണ്ടുകിട്ടിയിരിക്കുന്നതായി ഗവണ്മെ ൻറു് പ്രഖ്യാപിച്ച ശേഷം ശ്രീനഗരിലെ തെരുവുകളിൽ ആട്ടവും പാട്ടുമുണ്ടായി. വ്യസനാക്രാന്തവും ക്രുദ്ധവുമായിരുന്ന ഒരു നഗ രം പൊടുന്നനവേ ആനന്ദനിർഭരമായ ഒന്നായി മാറി."

1964 ജനുവരി 24-ാംനു-യിലത്തെ *ന്യൂയോർക്ക് ടൈംസിൽ* തോമസ് എഫ്. ബ്രാഡി അയച്ച താഴെപ്പറയുന്ന സന്ദേശമുണ്ട്:

"കാശ്മീരികൾക്ക് അവരുടെ തദ്ദേശഗവൺമെന്റിനോടുള്ള, സ്പഷ്ടമായും ഭാരത ദേശീയഗവൺമെന്റിനോടുള്ളതല്ല, ഈ അസംതൃപ്തി മോഷണത്തെത്തുടർന്നുണ്ടായ പ്രതിഷേധങ്ങളിലും ലഹളകളിലും പ്രകടിതമായി.........അവിടത്തെ വമ്പിച്ച മുസ്ലീം ഭൂരിപക്ഷം ഹിന്ദുന്യൂനപക്ഷത്തോട് യാതൊരു വിരോധവും കാണിച്ചതായി തോന്നുന്നില്ല..........വാസ്തവത്തിൽ അവശിഷ്ടം അപ്രത്യക്ഷമായതിനെത്തുടർന്നുണ്ടായ തീവസ്സിൻേറയും കവർച്ചയുടേയും മുഖ്യലക്ഷ്യങ്ങൾ സംസ്ഥാനത്തിലെ മുൻപ്രധാനമന്ത്രി ബക്ഷി ഗുലാം മൊഹമ്മദിൻേറയും അദ്ദേഹത്തിൻെറ സഹോദരനും രാഷ്ട്രീയവലംകൈയുമായ ബക്ഷി റഷീദിൻേറയും വിപുലമായ കച്ചവടതാൽപര്യങ്ങളായിരുന്നുവെന്നുള്ള സൂചനകളാണ് കാണുന്നതു്. അവർ രണ്ടു പേരും മുസ്ലീങ്ങളാണ്."

ശ്രീ. ബക്ഷിയ്ക്കു വേണ്ടിയോ അദ്ദേഹത്തിന്റെ സഹോദരന് വേണ്ടിയോ വാദിയ്ക്കാനല്ല ഞാൻ ഇവിടെ വന്നിട്ടുള്ളതു്. ഉദ്ധാരണത്തിലെ കാര്യമെന്തെന്നാൽ പ്രകടനങ്ങൾ പ്രാദേശികഗവൺമെന്റിനെതിരായുള്ളതായിരുന്നു, ഭാരതഗവൺമെന്റിനെതിരായുള്ളതായിരുന്നില്ല എന്നതാണ്.

1964 ജനുവരി 5-ാംനു-യിലത്തെ *ന്യൂയോർക്ക് ടൈംസിൽ* താഴെപ്പറയുന്നതുണ്ട്:

"ഭാരതപക്ഷപാതിയായ കാശ്മീർ ഗവൺമെന്റിനെ അപകീർത്തിപ്പെടുത്താനുള്ള ഒരു ശ്രമത്തിൽ പാകിസ്ഥാനിപക്ഷപാതികളായ ഘടകങ്ങളാണ് മുടി മോഷ്ടിച്ചതെന്നാണ് ഇവിടെ പ്രകടിതമായിട്ടുള്ള ഒരു അഭിപ്രായം."

ജനുവരി 8-ാംനു-യിലത്തെ *ഹിന്ദുസ്ഥാൻ ടൈംസിൽ* വന്ന ഒരു ഭാരതീയപംക്തിലേഖകൻെറ അഭിപ്രായങ്ങൾ വിദേശകാര്യമന്ത്രി ഉദ്ധരിച്ചിരിയ്ക്കുന്നു. ഈ പംക്തിലേഖകൻ ബക്ഷി ഗുലാം മൊഹമ്മദിൻെറ ഗവൺമെന്റിനോടോ അതിൻെറ പിൻഗാമിയായ ഇപ്പോഴത്തെ ഗവൺമെന്റിനോടുപോലുമോ സ്നേഹമില്ലാത്തയാ

ളാണെന്നു സ്പഷ്ടമാണ്. പൂർണ്ണപത്രസ്വാതന്ത്ര്യമുള്ള ഒരു സ്വതന്ത്രരാജ്യത്തു് എല്ലാവക്കും അവനവൻെറ അഭിപ്രായങ്ങൾ പ്രകടിപ്പിയ്ക്കാൻ അവകാശമുണ്ടു്. എന്നാൽ ആ പംക്തിലേഖകനോടു് ന്യായം കാട്ടണമെങ്കിൽ, അതേ ലേഖനത്തിൽ നിന്നു് ശ്രീ. ഭുട്ടോ സ്പഷ്ടമായ കാരണങ്ങളാൽ വിട്ടുകളഞ്ഞ രണ്ടു ഖണ്ഡികകൾ ഞാൻ വായിയ്ക്കേണ്ടതുണ്ടു്.

"കാശ്മീരിലെ ജനങ്ങളുടെ അങ്കലാപ്പും രോഷവും വർഗ്ഗീയതയായോ ഭാരതത്തിനെതിരായുള്ള വികാരമായോ പ്രകടിതമായില്ലെന്നുള്ള ഉൽകൃഷ്ടമായ വസ്തുത രേഖപ്പെടുത്തേണ്ടതുണ്ടു്. ജനങ്ങൾ നേതൃത്വത്തിന്നായി പാകിസ്ഥാൻ പക്ഷപാതികളോടു് തിരിഞ്ഞില്ല. മോഷണത്തെക്കുറിച്ചന്വേഷിയ്ക്കാനും കുറ്റക്കാരെ ശിക്ഷിയ്ക്കാനും കാശ്മീർ വീണ്ടും ബക്ഷി ഭരണത്തിൽ ആണ്ടുപോകാതിരിയ്ക്കുന്നതു് ഉറപ്പു വരുത്താനുമായി ഭാരതം ഇടപെടണമെന്നായിരുന്നു അവരുടെ തന്നെ ആവശ്യം.

"കാശ്മീരിലെ ജനങ്ങൾ അവരുടെ വ്യക്തമായ വിധി നൽകിക്കഴിഞ്ഞിരിയ്ക്കുന്നു. അവരുടെ ആവശ്യങ്ങൾക്കും അധിനിവേശങ്ങൾക്കും വഴങ്ങുന്ന നല്ല, ശുദ്ധമായ ഒരു ഭരണത്തിനായി അവർ ആഘാതമേല്പിച്ചുകഴിഞ്ഞുവെന്നാശിയ്ക്കാൻ അവക്കു് അവകാശമുണ്ടു്. ഭാരതം അവരോടു് ശരിയായ കാര്യം ചെയ്യുമെന്നതിൽ അവർ വിശ്വാസമർപ്പിച്ചിരിയ്ക്കുയാണ്. നമുക്കു് വീണ്ടും അവരെ ഒററു കൊടുക്കാൻ നിവൃത്തിയുണ്ടോ?" ഈ ഉദ്ധാരണങ്ങളിലെല്ലാം ഊന്നിയിട്ടുള്ളതു് കാശ്മീരിലെ ജനങ്ങൾക്കു് ഭാരതത്തിൽ വിശ്വാസമുണ്ടെന്നുള്ളതിലാണ്, ഭാരതം ഇടപെടാൻ അവർ ആഗ്രഹിയ്ക്കുന്നുവെന്നതിലാണ്, പ്രാദേശികഭരണകൂടത്തിൽ അവക്കു് തൃപ്തിയില്ലെന്നതിലാണ്.

കാശ്മീരിൽ കുഴപ്പം കുത്തിയിളക്കാനുള്ള ദൂഷിച്ച തന്ത്രത്തിൽ പരാജയമടഞ്ഞപ്പോൾ പാകിസ്ഥാൻ അതിൻെറ ശ്രദ്ധ കിഴക്കൻ പാകിസ്ഥാനിലേയ്ക്കു് തിരിച്ചു. ഖുൽനയിലും ജെസ്സോറിലും ഗുരുതരമായ ലഹളകൾ പൊട്ടിപ്പുറപ്പെട്ടു. അവിടത്തെ മുസ്ലീങ്ങൾ ഹിന്ദുന്യൂനപക്ഷത്തെ ആക്രമിച്ചു. ഭയങ്കരസംഭവങ്ങളുണ്ടായി—തീവയ്പും കൊള്ളയും കത്തിക്കുത്തും. പേടിച്ചരണ്ട ന്യൂനപക്ഷത്തിലെ വളരെയധികം അംഗങ്ങൾ അതിർത്തിയ്ക്കു്

തൊട്ടപ്പുറത്തു കിടക്കുന്ന ഭാരതത്തിലേയ്ക്കു് നടപ്പു തുടങ്ങി. കാശ്മീരിലെ വമ്പിച്ച മുസ്ലീം ഭൂരിപക്ഷം വിശുദ്ധാവശിഷ്ടത്തിന്റെ മോഷണത്തിൽ ഹിന്ദുക്കൾക്കു് കയ്യുണ്ടെന്നു് സംശയിച്ചില്ലെങ്കിലും 1500 മൈലകലെ കിഴക്കൻ പാകിസ്ഥാനിലെ മുസ്ലീങ്ങൾ ഹിന്ദുക്കൾക്കെതിരായി പ്രകടനം നടത്തുകയും കാശ്മീരിലെ ഹിന്ദുസമുദായത്തെ മുസ്ലീം വിരുദ്ധപ്രവൃത്തികൾക്കായി കുറ്റപ്പെടുത്തുകയും ചെയ്തതു് വിചിത്രമായിരിക്കുന്നു.

## കിഴക്കൻ പാകിസ്ഥാൻ കലാപങ്ങൾ— വിദേശത്തെ അഭിപ്രായം

1964 ജനുവരി 19–ാംനു-യിലത്തെ *ന്യൂയോക്കു് ടൈംസിലെ* ജാക്കു് നെവാർഡിന്റെ സന്ദേശം ഞാൻ ഉദ്ധരിക്കട്ടെ:

"മുഹമ്മദുനബിയുടെ വിശുദ്ധമുടി മൂന്നാഴ്ച മുമ്പു് അപ്രത്യക്ഷമായതുകൊണ്ടാണു് കിഴക്കൻ പാകിസ്ഥാനിൽ കലാപങ്ങളുണ്ടായതെന്നുള്ള ഗവമെണ്ടിന്റെ പിന്തുണയോടുകൂടിയ അഭിപ്രായത്തിനു് ഇവിടെയുള്ള ('ഇവിടെ' എന്നു വെച്ചാൽ ഈ കലാപങ്ങൾ നടന്ന കിഴക്കൻ പാകിസ്ഥാൻ എന്നൎത്ഥം) ആരും വലിയ വിശ്വാസ്യത കല്പിക്കുന്നില്ല."

"അവശിഷ്ടം നഷ്ടപ്പെട്ടതിനെതിരായി പ്രതിഷേധിക്കാൻ ഔദ്യോഗികാംഗീകാരത്തോടെ നടത്തിയ ഘോഷയാത്രകൾ കിഴക്കൻ പാകിസ്ഥാനിലെ ഖുൽനാ–ജെസ്സോർ ജില്ലകളിൽ അതിരുകടന്നു് ഹിന്ദുക്കൾക്കെതിരായുള്ള കലാപങ്ങൾക്കിടയാക്കുകയാണു് ചെയ്തതു്."

"ഔദ്യോഗികാംഗീകാരത്തോടെ" എന്ന വാക്കു് ശ്രദ്ധിക്കുകയും കുറിക്കുകയും ചെയ്യണമെന്നു് ഞാൻ സമിതിയോടു് അഭ്യൎത്ഥിക്കുന്നു.

ഖുൽനാ കലാപങ്ങളുടെ പ്രത്യാഘാതത്തിന്റെ ഫലമായി കൽക്കത്തയിൽ കലാപങ്ങളുണ്ടായി. കിഴക്കൻ പാകിസ്ഥാനിൽനിന്നുള്ള അഭയാൎത്ഥികൾ അതിൎത്തിക്കപ്പുറത്തു് തങ്ങളുടെ മതക്കാൎക്കു് സംഭവിച്ചതിനെപ്പറ്റിയുള്ള ദാരുണഭീകരമായ കഥക

ളുമായിട്ടാണു് കൽക്കത്തയിൽ വന്നതു്. ആ നഗരത്തിലെ ഹി ന്ദുക്കളുടെ വികാരാവേശങ്ങൾ കത്തിജ്വലിച്ചു. നിർഭാഗ്യകരമായ സംഭവങ്ങൾ നടന്നു. അവയിൽ മുസ്ലീങ്ങളുടെ ജീവൻ നഷ്ടപ്പെട്ടു. മുസ്ലീങ്ങൾ പാർത്തിരുന്ന ചില വീടുകൾ കത്തിയെരിച്ചുകളഞ്ഞു.

## കൽക്കത്താകലാപങ്ങൾ, ഉത്ഭവം, കൈക്കൊണ്ട നടപടി—ശ്രീ ചാഗ്ല, ഒരു ദൃക്സാക്ഷി

കൽക്കത്തയിൽ ഈ കലാപങ്ങൾ നടക്കുമ്പോൾ യദൃച്ഛയാ നാലു ദിവസം ഞാൻ അവിടെയുണ്ടായിരുന്നു. ഞാൻ വിദ്യാഭ്യാസമന്ത്രിയെന്ന നിലയിൽ ഔദ്യോഗികപര്യടനത്തിനിടയ്ക്കു് അവിടെ ചെന്നതാണു്. എന്നാൽ ഈ കലാപങ്ങൾ അമർച്ച ചെയ്യാൻ പശ്ചിമബങ്കാൾ ഗവൺമെന്റ് ചെയ്തതിനൊക്കെ ഞാൻ ഒരു ദൃക്സാക്ഷിയായിരുന്നു. പശ്ചിമബങ്കാൾ മുഖ്യമന്ത്രി കൈക്കൊണ്ട ശക്തിയായ നടപടികളിൽ ഞാൻ മതിപ്പു പ്രകടിപ്പിക്കുന്നു. അദ്ദേഹം ഉടൻ തന്നെ പട്ടാളക്കാരെ വിളിച്ചുവരുത്തി. നഗരത്തിലാകമാനം നിശാനിയമത്തിനു് ഉത്തരവു നൽകി. ഞങ്ങളുടെ ആഭ്യന്തരമന്ത്രി ശ്രീ. നന്ദയും കൽക്കത്തയിലെത്തി, കൂടുതൽ നടപടികളെടുത്തു. 500–ഓളം ഗുണ്ടകളെ ബന്തവസ്സിലാക്കി. ക്രമസമാധാനം പുനഃസ്ഥാപിക്കാൻ സഹായിക്കുന്നതിനു് ഒരു പൗരസമിതി രൂപീകരിച്ചു. മുസ്ലീങ്ങളുടെ വീടുകൾക്കുണ്ടായ നാശത്തിൽ നിന്നു് മുതലെടുക്കാൻ ഒരൊററ ഭൂവുടമസ്ഥനേയും അനുവദിക്കുകയില്ലെന്നും മുസ്ലീങ്ങൾ ആദ്യം താമസിച്ചിരുന്ന അതേ സ്ഥലങ്ങളിൽ അവരെ പുനരധിവസിപ്പിക്കുമെന്നും ഉറപ്പു നൽകപ്പെട്ടു. പശ്ചിമബങ്കാളിലെ ഗവർണ്ണരും ഒരു ബഹുമാന്യ മാതാവിൻെറ ബഹുമാന്യപുത്രിയുമായ കുമാരി പത്മജാ നായിഡുവിൻെറ കൂടെയാണു് ഞാൻ താമസിച്ചിരുന്നതു്. വീടും കുടിയും നഷ്ടപ്പെട്ട മുസ്ലീങ്ങൾക്കു് അഭയം നൽകാൻ വേണ്ടി അവർ രാജഭവൻെറ ഒരു വലിയ ഭാഗം തുറന്നിട്ടുകൊടുത്തു. കൽക്കത്താകലാപങ്ങൾ ദൃഢമായും കർക്കശമായും അമർച്ച ചെയ്തു. ഇന്നു അവിടെ പരിപൂർണ്ണശാന്തതയാണുള്ളതു്. സാധാരണനില പുനഃസ്ഥാപിക്കപ്പെട്ടിരിക്കുന്നു. എന്നാൽ വർഗ്ഗീയകലാപങ്ങളുടെ

ഭയങ്കരകഥ ഇവിടെ അവസാനിച്ചില്ല. ഢാക്ക, നാരായൺഗഞ്ച്, ചിററഗോങ്ങ്, ബാരിസാൽ—ഇവയെല്ലാം കിഴക്കൻ പാകിസ്ഥാനിലുള്ള സ്ഥലങ്ങളാണ്—എന്നിവിടങ്ങളിലും കിഴക്കൻ പാകിസ്ഥാനിലെ മററു പലേ ജില്ലകളിലും തുടന്ന് കലാപങ്ങളുണ്ടായി. ഭയങ്കര രംഗങ്ങൾ നടന്നു. റോയിട്ടറെപ്പോലെ പ്രധാനപ്പെട്ട ഒരു വാർത്താ ഏജൻസിയുടെ റിപ്പോർട്ടനുസരിച്ചു പോലും, ഏതാണ്ട് ആയിരം ഹിന്ദുക്കൾ കൊല്ലപ്പെടുകയുണ്ടായി. കിഴക്കൻ പാകിസ്ഥാനിലൊട്ടാകെയുള്ള സംഖ്യ വളരെ വലുതാണെന്നാണ് ഞങ്ങൾക്കു കിട്ടിയ വിവരം. കുഴപ്പം ഇനിയും അവസാനിച്ചിട്ടില്ല. സംഘഷം ഇപ്പോഴും തുടരുകയാണ്. രണ്ടു ലക്ഷത്തിലധികം ആളുകളെ ഉൾക്കൊള്ളുന്ന 50000–ത്തിൽപരം കുടുംബങ്ങളുടെ കുടിയേററത്തിനുള്ള അപേക്ഷകൾ ഇതുവരേയ്ക്കുമായി ഢാക്കയിലെ ഭാരത ഡെപ്യൂട്ടി ഹൈക്കമ്മീഷണക്ക് കിട്ടിയിട്ടുണ്ട്. ആസ്സാമിലെ ഒരു ജില്ലയിൽ, അതായതു് ഗാരോ മലകളിൽ മാത്രം, ഏതാണ്ട് 20000 അഭയാത്ഥികൾ കിഴക്കൻ പാകിസ്ഥാനിൽ നിന്ന് വന്നു ചേരുകയുണ്ടായി. ഔദ്യോഗികകണക്കുകളാണിവ.

ഈ സംഖ്യകൾ ഉദ്ധരിക്കാൻ എനിക്ക് യാതൊരാഗ്രഹവും ഉണ്ടായിരുന്നില്ല—അവ ഭയാനകവും അസുഖകരവുമാണ്. എന്നാൽ ബഹുമാനപ്പെട്ട പാകിസ്ഥാൻ വിദേശകാര്യമന്ത്രി അദ്ദേഹത്തിൻെറ പ്രസ്താവനയിലൂടെ രക്ഷാസമിതിക്കു് മുമ്പാകെ ഏകപക്ഷീയമായ ഒരു ചിത്രം അവതരിപ്പിക്കാൻ ശ്രമിച്ചതുകൊണ്ട് സമിതിക്കു് ഒരു പൂർണ്ണചിത്രം നൽകണമെന്ന് എനിക്കു തോന്നി.

കിഴക്കൻ പാകിസ്ഥാനിൽ എന്തു തന്നെ സംഭവിച്ചാലും നിർദ്ദോഷികളെ കൊല്ലുകയെന്ന കുററം ചെയ്യുന്ന ഹീനന്മാക്ക് ഞങ്ങൾ മാപ്പു കൊടുക്കുകയില്ലെന്ന് വ്യക്തമാക്കാൻ ഞാൻ ആഗ്രഹിക്കുന്നു. ഞങ്ങൾക്ക് ഒരു ഹിന്ദുവിൻെറ ജീവൻെറ അത്ര തന്നെ അമൂല്യമാണ് ഒരു മുസ്ലീമിൻെറ ജീവനും. എന്തെന്നാൽ ഹിന്ദുവും മുസ്ലീമും ഭാരതീയപൗരന്മാരാണ്. കാരണമോ പ്രകോപനമോ എന്തു തന്നെയായാലും, എവിടെത്തന്നെ നടന്നാലും രക്തച്ചൊരിച്ചലിനേയും കവർച്ചയേയും തീവയ്പിനേയും ഞങ്ങൾ അപ

ലപിക്കും. മനുഷ്യന്റെ ജീവനെ ഞങ്ങൾ ബഹുമാനിക്കു ന്നു. വർഗ്ഗീയഭ്രാന്തിനേയും വികാരാവേശത്തേയും ഞങ്ങൾ വെ റുക്കുന്നു.

## സൌഹാർദ്ദത്തിനായുള്ള പ്രധാനമന്ത്രിയുടെ അഭ്യർത്ഥന

1964 ജനുവരി 23-ാംനു ഞങ്ങളുടെ പ്രധാനമന്ത്രി അദ്ദേഹ ത്തിന്റെ രോഗക്കിടക്കയിൽ നിന്നു് രാഷ്ട്രത്തോടായി ചെയ്ത അ ഭ്യർത്ഥനയിൽ പറഞ്ഞതുപോലെ:

"കിഴക്കൻ പാകിസ്ഥാനിൽ കഴിഞ്ഞ ഏതാനും ദിവസങ്ങ ളായി നിർദ്ദോഷികളായ നിരവധി പുരുഷന്മാരുടേയും സ്ത്രീകളുടേ യും കുട്ടികളുടേയും ജീവൻ നഷ്ടപ്പെട്ട സംഭവങ്ങളുടെ വേദനാജന കമായ വാർത്തകൾ ഞങ്ങൾക്കു് കിട്ടുകയുണ്ടായി. സ്വാഭാവികമാ യിത്തന്നെ ഇവ ഞങ്ങളെ നടുക്കുകയും അസ്വസ്ഥരാക്കുകയും ചെയ്തു. നമ്മുടെ നാട്ടുകാർ ശാന്തത പുലർത്തുമെന്നും ഈ സംഭവ ങ്ങളാൽ പ്രകോപിതരാകാൻ വിസമ്മതിക്കുമെന്നും ഞാൻ ആശി ക്കുന്നു. ഇങ്ങനെയുള്ള ആത്മനിയന്ത്രണം നമ്മുടെ ഏററവും അമൂ ല്യ ഒസ്യത്തായ, യുഗപ്പഴക്കമുള്ള സഹിഷ്ണുതാപാരമ്പര്യങ്ങൾക്കി ണങ്ങുന്നതായിരിക്കും. മററുള്ളേടത്തു് എന്തു തന്നെ സംഭവിച്ചാ ലും, ഭാരതത്തിലെ പൗരന്മാർ അവരുടെ ഒസ്യത്തിനു് യോഗ്യരാ ണെന്നു തെളിയിക്കുകയും അവരുടെ സഹോദരപൗരന്മാരുടെ മത മോ വിശ്വാസമോ എന്തുമാകട്ടെ അവരുമായി സൗഹാർദ്ദത്തിലും സൗമനസ്യത്തിലും ജീവിക്കുകയെന്ന പവിത്രമായ കടമ നിറവേറ്റു കയും ചെയ്യേണ്ടതാണു്. ആ വഴിക്കു മാത്രമേ നമ്മുടെ ഒസ്യത്തി നും നമ്മുടെ നേതാവു്, മഹാത്മാ ഗാന്ധി, നമ്മിൽ അർപ്പിച്ച വി ശ്വാസത്തിനും സ്വാതന്ത്ര്യത്തിന്റേയും ജനാധിപത്യത്തിന്റേ യും തത്വങ്ങളോടും നമ്മുടെ മതേതരരാഷ്ട്രത്തോടുമുള്ള നമ്മുടെ ആ ത്മാർപ്പണത്തിനും നാം യോഗ്യരാണെന്നു നമുക്കു തെളിയിക്കാൻ കഴിയുകയുള്ളു."

## പാകിസ്ഥാൻ കലാപങ്ങൾ ഇളക്കിവിടുന്നു

എന്നാൽ പാകിസ്ഥാൻെറ മനോഭാവം വ്യത്യസ്തമാണെന്നു് പറയാൻ എനിക്കു് വ്യസനമുണ്ടു്. അതു അതിൻെറ നയം വഴി, അതിൻെറ പ്രവൃത്തികൾ വഴി, അതിൻെറ പ്രസ്താവനകൾ വഴി, ഈ കലാപങ്ങൾ കരുതിക്കൂട്ടി ഇളക്കി വിട്ടതാണു്. പാകിസ്ഥാൻ ജഹാദു്, വിശുദ്ധയുദ്ധം, ഉപദേശിക്കുകയും തെളിവിൻെറ ഒരു തരി പോലുമില്ലാതെ വിശിഷ്ടാവശിഷ്ടമോഷണത്തിൻെറ അടിയിലുണ്ടായിരുന്നതു് ഹിന്ദുക്കളാണെന്നു് കുററപ്പെടുത്തുകയും ചെയ്യുന്നതിനു മുമ്പു് ഭാരതത്തിൽ രണ്ടു സമുദായങ്ങളും തമ്മിൽ സമാധാനവും രഞ്ജിപ്പുമുണ്ടായിരുന്നു. കിഴക്കൻ പാകിസ്ഥാനിൽ കലാപങ്ങൾ പൊട്ടിപ്പുറപ്പെടത്തക്കവണ്ണം അതു കരുതിക്കൂട്ടി നിശ്ചിതോദ്ദേശത്തോടെ ഒരു അന്തരീക്ഷം സൃഷ്ടിച്ചു. ആയിരക്കണക്കിനു് നിർദ്ദോഷികളുടെ ജീവൻ നഷ്ടപ്പെട്ടു. ഈ ജീവൻ നഷ്ടപ്പെട്ടതു് ഒരു ഹിന്ദുമതഭ്രാന്തൻേറയോ മുസ്ലീം മതഭ്രാന്തൻേറയോ ഒരു ഹിന്ദുതെമ്മാടിയുടേയോ മുസ്ലീം തെമ്മാടിയുടേയോ കട്ടം കൈ കൊണ്ടായിരിക്കാം. എന്നാൽ ഈ നിർദ്ദോഷികളുടെ മരണത്തിനുള്ള ഉത്തരവാദിത്വത്തിൽ നിന്നു് പാകിസ്ഥാൻ ഗവമെൻറിനെ ഒഴിവാക്കാൻ നിവൃത്തിയില്ല. ഭാരതത്തിൽ ഞങ്ങളുടെ എല്ലാ പൗരന്മാരോടും ഞങ്ങൾ ഒരുപോലെയാണു് പെരുമാറുന്നതു്. അവക്കു് ഞങ്ങൾ തുല്യാവകാശങ്ങൾ നൽകുന്നു. ഞങ്ങൾ പരിപൂർണ്ണമായ വർഗ്ഗീയരഞ്ജിപ്പു് ആഗ്രഹിക്കുന്നു. ഞങ്ങൾ വിജയകരമായി ഇതു നേടിയിട്ടുണ്ടു്. ഞങ്ങളെ തനിയേ വിട്ടേക്കാമെങ്കിൽ, ഞങ്ങൾക്കു ഒരു തരത്തിലുള്ള വർഗ്ഗീയകുഴപ്പവുമുണ്ടാവുകയില്ല. എന്നാൽ, വർഗ്ഗീയകുഴപ്പമുള്ളപ്പോഴൊക്കെ ഞങ്ങൾ അതിനെ കക്കശമായി അടിച്ചമത്തുന്നു. നേരേമറിച്ചു്, പാകിസ്ഥാൻ അതിൻെറ ആവിർഭാവം മുതൽ അതിൻെറ നയത്തിനു് അടിസ്ഥാനമാക്കിയതു് വർഗ്ഗീയവിദ്വേഷത്തേയും മതഭ്രാന്തിനേയുമാണു്. ഭാരതത്തിനെതിരായി കലാപം നടത്താൻ കാശ്മീരിലെ മുസ്ലീങ്ങളെ അതു ഇളക്കിവിട്ടുകൊണ്ടിരുന്നു. ഹിന്ദുക്കളും മുസ്ലീങ്ങളും രണ്ടു വ്യത്യസ്തരാഷ്ട്രങ്ങളാണെന്ന സിദ്ധാന്തം അതു അടിക്കടി പാടിക്കൊണ്ടിരുന്നു.

ഞങ്ങളുടെ ബന്ധങ്ങൾ അഭിവൃദ്ധിപ്പെടുത്താൻ ഞങ്ങൾ നടത്തിയ ശ്രമങ്ങൾ ഞാൻ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. പാകി

സ്ഥാൻ അതിനു ബദലായി എന്തു ചെയ്യുവെന്നും ചൂണ്ടിക്കാണിയ്ക്കട്ടെ. ഒരു "യുദ്ധമില്ലാപ്രഖ്യാപന"ത്തിൽ പ്രവേശിയ്ക്കണമെന്നു ഞങ്ങളുടെ പ്രധാനമന്ത്രി ഒന്നിലധികം തവണ പാകിസ്ഥാനോട്ട് അഭ്യർത്ഥിച്ചു. രണ്ടു രാജ്യങ്ങളും സമാധാനകരമായി അവരുടെ ഭിന്നതകൾ ഒതുക്കിത്തീർക്കണമെന്നും യാതൊരു സാഹചര്യത്തിലും യാതൊരു കാരണത്തിന്മേലും ഇരുരാജ്യങ്ങളിൽ ഒന്നും മറ്റേതിനോട്ട് യുദ്ധത്തിനു പോവുകയില്ലെന്നു നിശ്ചയിയ്ക്കണമെന്നും അദ്ദേഹം പറഞ്ഞു. ഈ നിർദ്ദേശം നിരസിയ്ക്കപ്പെട്ടു. എന്തുകൊണ്ട്? പാകിസ്ഥാനു മാനസികമായ കലവറകളുണ്ടോ? ചില സാഹചര്യങ്ങളിൽ ഭാരതത്തിനെതിരായി അക്രമം പ്രയോഗിയ്ക്കാൻ അതു ഉദ്ദേശിക്കുന്നുണ്ടോ? ഈയിടെ ലഹള പൊട്ടിപ്പുറപ്പെട്ടപ്പോൾ, സമാധാനത്തിനും രഞ്ജിപ്പിനും വേണ്ടി അവരവരുടെ ജനങ്ങളോട്ട് അഭ്യർത്ഥിച്ചുകൊണ്ടു് ഒരു സംയുക്തപ്രഖ്യാപനം പുറപ്പെടുവിയ്ക്കണമെന്നു ഞങ്ങളുടെ രാഷ്ട്രപതി പ്രസിഡന്റ് അയൂബ് ഖാനോട്ട് അഭ്യർത്ഥിച്ചു. അതാതു രാഷ്ട്രത്തലവന്മാർ രണ്ടു പേരും ചേർന്നു് കൂട്ടായി നടത്തുന്നുവെന്ന വസ്തുത കൊണ്ടു തന്നെ ഏററവും ഗുണകരമായ മാനസികസ്വാധീനം ചെലുത്തുമായിരുന്ന ഈ സംയുക്തപ്രസ്താവനയ്ക്കായുള്ള വളരെ ന്യായയുക്തമായ ഈ നിർദ്ദേശവും നിരസിയ്ക്കപ്പെട്ടു. അപ്പോൾ ഭാരതത്തിലേയും പാകിസ്ഥാനിലേയും ആഭ്യന്തരമന്ത്രിമാർ സമ്മേളിച്ച് അസ്വസ്ഥരംഗങ്ങൾ സന്ദർശിയ്ക്കുകയും ഇങ്ങനെയുള്ള സംഭവങ്ങൾ ഒഴിവാക്കാൻ ഇനി എന്തു നടപടികളെടുക്കണമെന്നു നിർദ്ദേശിയ്ക്കുകയും ചെയ്യണമെന്നു ഞങ്ങൾ നിർദ്ദേശിച്ചു. ഒരു മറുനിർദ്ദേശമാണു് ഞങ്ങളെ നേരിട്ടതു്. അതു ഒരു നിരസനത്തിനു സമമായിരുന്നു.

കാശ്മീരിനെക്കുറിച്ച് ഭാരതവും പാകിസ്ഥാനും തമ്മിൽ നടന്ന ചില സംഭാഷണങ്ങളെ പാകിസ്ഥാൻ വിദേശകാര്യമന്ത്രി പരാമർശിച്ചിരിയ്ക്കുന്നു. ഭാരതത്തിൻെറ മക്കടമുഷ്ടി കാരണമാണു് ആ സംഭാഷണങ്ങൾ പരാജയപ്പെട്ടതെന്നു് വരുത്തിക്കൂട്ടുവാനും അദ്ദേഹം ശ്രമിച്ചിരിയ്ക്കുന്നു. ഇനി വസ്തുതകളെന്താണെന്നു ഞാൻ പറയാം.

പാകിസ്ഥാനിലെ റാവൽപിണ്ഡിയിൽ വച്ചു നടന്ന ആദ്യവട്ടം സംഭാഷണങ്ങളുടെ തലേന്നാൾ, ഇപ്പോൾ പാകിസ്ഥാന്റെ

നിയമവിരുദ്ധമായ അധിനിവേശത്തിലിരിക്കുന്ന ജമ്മു–കാശ്മീർ സംസ്ഥാനത്തിന്റെ ആ ഭാഗത്തിന്റേയും സിങ്കിയാങ്ങിനോട്ട് ചേൻനുപോകുന്നതുമായ അതിർത്തി വേർതിരിച്ചടയാളപ്പെടുത്തുന്നതിനെപ്പറ്റി പാകിസ്ഥാൻ ഗവമെൻറ് തത്വത്തിൽ ഒരു കരാർ പ്രഖ്യാപിച്ചു. ആ ഘട്ടത്തിൽ ഞങ്ങൾക്ക്, ന്യായമായിത്തന്നെ ആ സംഭാഷണങ്ങൾ നിർത്തലാക്കി പോകാമായിരുന്നു. എന്നാൽ പ്രകോപനമുണ്ടായിട്ടും, അവ തുടരാൻ ഞങ്ങൾ തീരുമാനിച്ചു. മാർച്ചിൽ, സംഭാഷണങ്ങൾ നടന്നുകൊണ്ടിരിക്കവേ, ശ്രീ ഭൂട്ടോ പീക്കിങ്ങിൽ പോയി കരാറിൽ ഒപ്പു വെച്ചു. വീണ്ടും ഞങ്ങൾ മനോനിയന്ത്രണം പ്രദർശിപ്പിക്കുകയും വേണ്ടത്ര പ്രകോപനമുണ്ടായിട്ടും സംഭാഷണം തുടരുകയും ചെയ്തു. സംഭാഷണങ്ങൾ നിലനിർത്തിക്കൊണ്ടുപോകാൻ ഞങ്ങളുടെ ഭാഗത്തു നിന്ന് എല്ലാ ശ്രമങ്ങളുമുണ്ടായിട്ടും പാകിസ്ഥാൻ വിദേശകാര്യമന്ത്രി ശ്രീ ഭൂട്ടോ സംഭാഷണങ്ങൾ അവസാനം തകർത്തുകളഞ്ഞു. മക്കടമുഷ്ടി ഞങ്ങളുടെ വശത്തേ ആയിരുന്നില്ല. തികച്ചും പാകിസ്ഥാൻെറ വശത്തായിരുന്നുവെന്ന് ഇതു തെളിയിക്കുന്നു.

## പാകിസ്ഥാൻെറ ചൈനാപക്ഷപാതിയായ പ്രചാരണം

ഇനി പാകിസ്ഥാൻെറ മനോഭാവവുമായി നമുക്ക് ഇതിനെ ഒത്തുനോക്കാം. ചൈന ഞങ്ങളെ ആക്രമിക്കുകയും വ്യക്തവും ലജ്ജാഹീനവുമായ ആക്രമണം നടത്തുകയെന്ന അപരാധം ചെയ്യുകയും ചെയ്തപ്പോൾ, പാകിസ്ഥാൻ ഞങ്ങൾക്കെതിരായും ചൈനക്കനുകൂലമായും കൊടിയ പ്രചരണം നടത്തിക്കൊണ്ടിരുന്നു. ഞങ്ങളുടെ അതിഭയങ്കരമായ ആപൽഘട്ടത്തിൽ ഞങ്ങൾക്ക് സഹായം നൽകാതിരിക്കാൻ സുഹൃൽരാജ്യങ്ങളെ നിർബ്ബന്ധിക്കുന്നതിനു് പാകിസ്ഥാൻ സകല ശ്രമങ്ങളും നടത്തിയെന്നു മാത്രമല്ല, ചൈനയല്ല ഭാരതമാണ് ആക്രമണം നടത്തിയതെന്ന മനോഭാവം കൈക്കൊള്ളുകയും ചെയ്തു. ഞങ്ങൾ ക്രൂരമായ ഒരു ആക്രമണത്തിനിരയായെന്നു്, ഒരു പക്ഷേ ഏതാനും ചില രാജ്യങ്ങളൊഴിച്ചാൽ, ലോകം മുഴുവൻ കാണുകയും മനസ്സിലാക്കുകയും ചെയ്തു.

സമാധാനസംരക്ഷണത്തെക്കുറിച്ചും അന്താരാഷ്ട്രീയപ്രശ്നങ്ങൾ അക്രമാസക്തമായ മാർഗ്ഗങ്ങളേക്കാൾ സമാധാനകരമായ കൂടിയാലോചനകൾ വഴി പരിഹരിക്കണമെന്നതിനെക്കുറിച്ചും വിദേശകാര്യമന്ത്രി ഉൽകൃഷ്ടവികാരങ്ങൾ പ്രകടിപ്പിച്ചിരിക്കുന്നു. ഈ വികാരങ്ങളെ ഞങ്ങൾ പൂർണ്ണമായി പിന്താങ്ങുന്നു. അവസ്സ് ഞങ്ങൾ എല്ലായ്പ്പോഴും സമ്മതിച്ചിട്ടുണ്ട്, നിർദ്ദോഷത്തിന്റെ കുപ്പായവുമണിഞ്ഞു് രക്ഷാസമിതിയിലേയ്ക്കു് വരുന്നതും പാകിസ്ഥാന്റെ മനോഭാവം എല്ലായ്പ്പോഴും സൗഹാർദ്ദകരവും സമാധാനകരവുമായിരുന്നിട്ടുണ്ടെന്നും എന്റെ രാജ്യത്തിനു് യാതൊരു വിധത്തിലും അതു പ്രകോപനമുണ്ടാക്കിയിട്ടില്ലെന്നും ഊന്നിപ്പറഞ്ഞു് ലോകാഭിപ്രായത്തോട്ട് അഭ്യർത്ഥിക്കുന്നതും ഒരു കാര്യമാണു്—എന്നാൽ, വസ്തുതകൾ നോക്കുമ്പോൾ, തികച്ചും വ്യത്യസ്തമായ ഒരു ചിത്രമാണു് നാം കാണുന്നതു്. കൂടെക്കൂടെ പാകിസ്ഥാനിലെ ഉത്തരവാദിത്വമുള്ള ആളുകൾ അക്രമത്തിനു് പരസ്യമായി പ്രേരിപ്പിച്ചു; കാശ്മീർ പ്രശ്നം സമാധാനകരമായി പരിഹരിക്കാൻ സാധിച്ചില്ലെങ്കിൽ അതു് അക്രമപരമായ മാർഗ്ഗങ്ങൾ വഴി പരിഹരിക്കണമെന്നു് അടിക്കടി നിർദ്ദേശങ്ങൾ നൽകപ്പെട്ടു. ഇപ്പോൾ സമിതി പരിഗണിച്ചുകൊണ്ടിരിക്കുന്ന വിദേശകാര്യമന്ത്രിയുടെ ജനുവരി 16–ാംനു-യിലത്തെ കത്തിൽ പോലുമുള്ള നിഗമനം വളരെ ശ്രദ്ധേയമാണു്: "ആസാദ്ദ് കാശ്മീരിലേയും പാകിസ്ഥാനിലേയും ജനങ്ങൾ നിരാശ മൂത്തു്, മററു മാർഗ്ഗങ്ങളിലേക്കു് തിരിഞ്ഞേക്കും." ഈ മററു മാർഗ്ഗങ്ങളെന്താണു്? സമാധാനകരമായ മാർഗ്ഗങ്ങളല്ലാതെയുള്ള മാർഗ്ഗങ്ങൾ അക്രമവും രക്തച്ചൊരിച്ചിലുമാണു്. അന്താരാഷ്ട്രീയസമാധാനവും സൽബന്ധങ്ങളും നിലനിർത്താൻ ചുമതലപ്പെട്ട ഒരു സംഘടനയുടെയുള്ളന്ന ഒരു പൊതുപ്രമാണത്തിൽ ഒരു അംഗരാഷ്ട്രം ചില സാഹചര്യങ്ങളിൽ അക്രമത്തിനു മുതിരുമെന്നു് പരസ്യമായ ഒരു ഭീഷണി ഉന്നയിക്കുന്നതു് ഞാൻ അപൂർവ്വമായേ കണ്ടിട്ടുള്ളൂ. പിന്നെങ്ങനെയാണു് പാകിസ്ഥാൻ വിദേശകാര്യമന്ത്രി ഇവിടെ ചെയ്ത പ്രസ്താവന നമുക്കു് കാര്യമായെടുക്കാൻ കഴിയുക?

## പാകിസ്ഥാൻെറ അവസരവാദപരമായ മനോഭാവം

ഒരു പാർലമെന്ററി പ്രതിനിധിസംഘത്തിൽ ഭാരതവും പാകിസ്ഥാനും സന്ദർശിച്ച, ലേബർ എം. പി.യായിരുന്ന പരേതനായ ജോൺ സ്ട്രാച്ചി 1963 ജൂൺ 17-ാംനു ഒബ്സർവർ എന്ന പത്രത്തിൽ എഴുതിയിരുന്ന ഒരു കത്തിനെപ്പറ്റി ഞാൻ പരാമർശിച്ചുകൊള്ളട്ടെ. ഒബ്സർവറിൻെറ പത്രാധിപരെ സംബോധനചെയ്തുകൊണ്ട്, അദ്ദേഹം ഇങ്ങനെ എഴുതി:

"ഭാരതം അതിൻെറ കരസേനയുടെ വലിയൊരു ഭാഗത്തെ ഇപ്പോഴും പാകിസ്ഥാൻ അതിർത്തിയിൽ നിറുത്തിയിരിക്കുന്നുവെന്ന് താങ്കൾ പരാതിപ്പെട്ടു. ഇതു് ഭാരതത്തിൻെറ സൈന്യങ്ങളുടെ ന്യായീകരിക്കാനാവാത്ത വിന്യാസമായിട്ട്, കഴിഞ്ഞമാസം പാകിസ്ഥാനിലേക്കു പോകുംമുമ്പ് എനിക്കും തോന്നി. എന്നാൽ എൻെറ സഹപ്രവത്തകർ പാകിസ്ഥാനിലായിരുന്ന ആഴ്ചയിൽ, കാശ്മീർപ്രശ്നം സമാധാനകരമായ മാർഗ്ഗങ്ങളിലൂടെയോ മററു വിധത്തിലോ ഉടനടി ഒതുക്കിത്തീക്കണമെന്നു് ഒരു പാകിസ്ഥാൻ ക്യാബിനററ് മന്ത്രി പരസ്യമായി പ്രഖ്യാപിച്ചു. ചൈന വീണ്ടും ആക്രമിക്കുകയാണെങ്കിൽ താനും തൻെറ സുഹൃത്തുക്കളും ആ അവസരം നഷ്ടപ്പെടുത്തുകയില്ലെന്നും ഉടനടി ഭാരതത്തെ ആക്രമിക്കുമെന്നും പാകിസ്ഥാനിൽ ഒരു പ്രധാന സ്ഥാനത്തിരിക്കുന്ന മറെറാരു പൊതുക്കാര്യപ്രസക്തൻ ഞങ്ങൾക്കു് ഉറപ്പു നല്കി — ഞങ്ങൾ കണ്ട മിക്കവാറും എല്ലാ പാകിസ്ഥാനി പൊതുക്കാര്യപ്രസക്തരും ഭാരതം ചൈനയെ ആക്രമിച്ചുവെന്ന അനുമാനത്തിൽനിന്നാണു് സംഭാഷണം തുടങ്ങിയതുതന്നെ."

ശ്രീ. ജോൺ സ്ട്രാച്ചി ഈയിടെ മരിച്ചുപോയ വളരെ ബഹുമാന്യനായ ഒരു പാർലമെൻറംഗമായിരുന്നുവെന്നു് നിങ്ങൾക്കറിയാം. പാകിസ്ഥാൻ മന്ത്രിസഭയിലെ ഒരംഗത്തിൽനിന്നും പാകിസ്ഥാനിലെ പൊതുജീവിതത്തിലെ ഉന്നതസ്ഥാനീയരിൽനിന്നും അദ്ദേഹം കേട്ടതിനെപ്പററിയുള്ള അദ്ദേഹത്തിൻെറ തന്നെ

സാക്ഷിപത്രമാണിതു്. അവസരം വരുമ്പോൾ ഞങ്ങളുടെ രാജ്യത്തിനെതിരായി അക്രമം പ്രയോഗിക്കാൻ പാകിസ്ഥാൻ എന്നെന്നും ഉദ്ദേശിച്ചിരുന്നുവെന്നു് ഇതു വ്യക്തമായി കാണിക്കുന്നു.

ഈ സാഹചര്യത്തിൽ, കാശ്മീരിനെ സംബന്ധിച്ച പാകിസ്ഥാൻെറ യഥാർത്ഥ മനോഭാവം എടുത്തുപറയാനും ഞാൻ ആഗ്രഹിക്കുന്നു. പാകിസ്ഥാൻ വിദേശകാര്യമന്ത്രി നടത്തിയ പ്രസംഗം വിശകലനം ചെയ്യുമ്പോൾ, അതിനടിയിൽ കിടക്കുന്ന വികാരമിതാണു്: പാകിസ്ഥാനുമായുള്ള കാശ്മീർ പ്രശ്നം അതിൻെറ തൃപ്തിക്കനുസരിച്ചു് ഭാരതം ഒതുക്കിത്തീർക്കണം; അതു ചെയ്തില്ലെങ്കിൽ, വർഗ്ഗീയാസ്വാസ്ഥ്യങ്ങൾ ഉണ്ടാകും, ലഹളയുണ്ടാകും, രക്തച്ചൊരിച്ചിൽപോലും ഉണ്ടായേക്കും. അതുകൊണ്ടു്, പാകിസ്ഥാൻ ഈ സമിതിയെ സമീപിച്ചിരിക്കുന്നതു് ഒരു അഭ്യർത്ഥനയുമായിട്ടല്ല, ഒരു ഭീഷണിയുമായിട്ടാണു്. ഈ ഭീഷണിക്കു് വഴങ്ങാനാണു് ഞങ്ങളോടാവശ്യപ്പെടുന്നതു്. ഞങ്ങളുടെ രാജ്യത്തും പാകിസ്ഥാനിലുമുള്ള ലക്ഷോപലക്ഷം ജനങ്ങളുടെ ജീവൻ രാഷ്ട്രീയക്കളിയിലെ വെറും കരുക്കളാക്കുകയാണു് പാകിസ്ഥാൻ ചെയ്യുന്നതു് മനസ്സിലാക്കാത്തതു് നിർഭാഗ്യകരമാണു്.

ചൈനയുടെ വിപുലീകരണത്തെയും ആക്രമണത്തെയും നേരിട്ടു് നില്ക്കാൻ കഴിവുള്ള ഒരേ ഒരു രാജ്യം, ഒരു പക്ഷേ, ഇന്നു ഭാരതം മാത്രമാണു്. ഭാരതം പരാജയപ്പെട്ടാൽ, ചൈനയുടെ മുന്നേറ്റനയത്തെ നിയന്ത്രിക്കാൻ യാതൊന്നുമുണ്ടാവില്ല. അതുകൊണ്ടു് ഭാരതത്തിൻെറ സ്വന്തം താല്പര്യത്തിൽ മാത്രമല്ല, സമാധാനത്തിൻെറ താല്പര്യത്തിലും ഭാരതം സുശക്തമായിരിക്കേണ്ടതുണ്ടു്. സുഹൃൽരാജ്യങ്ങളിൽനിന്നു ഞങ്ങൾക്കു് കിട്ടിയ സഹായത്തിനു് ഞങ്ങൾ വളരെ കൃതജ്ഞരാണു്. എന്നാൽ ഭാരതം ആഭ്യന്തരമായി ദുർബ്ബലമായാൽ ഇതിൻെറ ഉദ്ദേശമത്രയും പാടേ വിഫലമാകും. ആഭ്യന്തരശക്തി കൂടിയില്ലെങ്കിൽ ഒരു രാജ്യത്തിനും അന്താരാഷ്ട്രീയമായി ശക്തമായിരിക്കാൻ ഒക്കുകയില്ല. ഭാരതത്തിൻെറ ആഭ്യന്തരശക്തി അതിൻെറ മതേതരത്വത്തെ ആശ്രയിച്ചിരിക്കുന്നു, ഭാരതത്തിനുള്ളിൽ താമസിക്കുന്ന വിഭിന്നസമുദായങ്ങൾ സമാധാനത്തിലും രഞ്ജിപ്പിലും കഴിയേണ്ടതിൻെറ ജീവൽപ്രധാനമായ ആവശ്യത്തെ ആശ്രയിച്ചിരിക്കുന്നു.

## ഭാരതത്തിന്റെ ദൌർബ്ബല്യമാണ് പാകിസ്ഥാന്റെ ആഗ്രഹം

ഭാരതം സുശക്തമായിരിക്കാൻ പാകിസ്ഥാൻ ആഗ്രഹിക്കുന്നില്ല; അതു് ഭാരതത്തെ അന്താരാഷ്ട്രീയമായും ആഭ്യന്തരമായും ദുർബ്ബലപ്പെടുത്താൻ ആഗ്രഹിക്കുന്നു. ചൈനയുമായുള്ള അതിന്റെ ഈയിടത്തെ പ്രണയസല്ലാപങ്ങൾ ഈ വസ്തുതക്കു് വ്യക്തമായ തെളിവുകളാണു്. കാശ്മീരിനെ സംബന്ധിച്ച മുമ്പത്തെ നില ഭാരതം മാററുന്നതായി പാകിസ്ഥാൻ പരാതിപ്പെട്ടിരിക്കുന്നു. എന്നിട്ടു്, അതിർത്തിക്കരാറിലൂടെ, കാശ്മീരിലെ 2000-ൽ പരം ചതുരശ്രമൈൽ പ്രദേശം അതു ചൈനക്കു് വിട്ടുകൊടുത്തിരിക്കുന്നു. ആ പ്രദേശത്തിന്റെ മേൽ പാകിസ്ഥാനു് എന്തെങ്കിലും അവകാശമോ പട്ടയമോ ഇല്ല. എന്നിട്ടും മറെറാരു രാജ്യത്തിന്റെ ചെലവിൽ അതു ഔദാര്യം കാണിച്ചിരിക്കുന്നു. മുമ്പത്തെ നിലക്കു് എപ്പോഴെങ്കിലും വമ്പിച്ച മാറ്റമുണ്ടായിട്ടുണ്ടെങ്കിൽ, അതു പാകിസ്ഥാനാണു് വരുത്തിയിട്ടുള്ളതു്. എന്നാൽ നിയമപരമായും ഭരണഘടനാപരമായും കാശ്മീർ ഭാരതത്തിന്റെ ഭാഗമാണെന്ന വസ്തുതക്കു പുറമേ, ഹിന്ദുക്കളും മുസ്ലീങ്ങളും രണ്ടു രാഷ്ട്രങ്ങളാണെന്ന സിദ്ധാന്തത്തെ ഞങ്ങൾ പിന്താങ്ങുന്നില്ലെന്ന വസ്തുതക്കു പുറമേ, കാശ്മീർ ഞങ്ങളുടെ മതേതരത്വത്തിന്റെ പ്രതീകവും ഉറപ്പുമാണെന്നതിനു പുറമേ, ചൈനയുടെ നിരന്തരമായ ഭീഷണി കാരണം കാശ്മീർ ഇപ്പോൾ ജീവൽപ്രാധാന്യം ആർജ്ജിച്ചിരിക്കുന്നു. ഭാരതത്തിന്റെ ഭൂപടത്തിൽ ഒരൊറ്റ നോട്ടം മതിയാവും ഇതു് ഉദാഹരിക്കുവാൻ.

പാകിസ്ഥാൻ വിദേശകാര്യമന്ത്രി ഷേയ്ഖ് അബ്ദുള്ളക്കനുകൂലമായി സ്തുതിഗീതങ്ങൾ പാടിയിരിക്കുന്നു. ഷേയ്ഖ് അബ്ദുള്ള "കാശ്മീർ സിംഹ"മാണെന്നും, അവിടത്തെ മുസ്ലീങ്ങളുടെ നേതാവാണെന്നും അദ്ദേഹത്തെ ഞങ്ങൾ അഴികൾക്കുള്ളിൽ ഇട്ടിരിക്കുകയാണെന്നും അദ്ദേഹം നമ്മോടു പറഞ്ഞു. ചുരുങ്ങിയ ഓർമ്മകളുണ്ടായിരിക്കുക അപകടകരമാണു്. ഷേയ്ഖ് അബ്ദുള്ളയെപ്പററി പാകിസ്ഥാൻ പ്രധാനമന്ത്രി ലിയാക്കത്ത് അലിഖാൻ പറഞ്ഞതു് വിദേശകാര്യമന്ത്രിയെ ഞാൻ ഓർമ്മിപ്പിക്കട്ടെയോ?

"പണ്ഡിത് ജവാഹർലാൽ നെഹ്രു ശ്രീനഗർ സന്ദർശിക്കുന്നതിനിടയിൽ, ഹിതപരിശോധനയൊന്നുമേ ഉണ്ടാകാനിടയില്ലന്ന് ഷേയ്ഖ് അബ്ദുള്ള നവംബർ 10-ാംനം പത്രപ്രതിനിധികളോട്ട പറഞ്ഞതായി റിപ്പോർട്ട ചെയ്യപ്പെട്ടിരുന്നു......അനേകം കൊല്ലം കോൺഗ്രസ്സിൻെറ ഒരു ഏജൻറായിരുന്ന ഈ കിസ്ലിങ്ങ്, ജയിലിൽ കിടന്നു നരകിക്കുന്ന കാശ്മീരിലെ മുസ്ലീങ്ങളുടെ ജീവനും അഭിമാനവും സ്വാതന്ത്ര്യവും പണയപ്പെടുത്തിക്കൊണ്ട് അരങ്ങത്തു് തലയെടുപ്പോടെ ഉലാത്തുകയാണ്."

1947 നവംബർ 16-ാംനംയാണ് ശ്രീ. ലിയാക്കത്ത് അലിഖാൻ ഈ പ്രസ്താവന ചെയ്തതു്. മററുവിധത്തിൽ പറഞ്ഞാൽ അവക്ക തോന്നുമ്പോൾ, ഷേയ്ഖ് അബ്ദുള്ള ഒരു കിസ്ലിങ്ങാണ് — പിന്നെയും, അവക്ക തോന്നുമ്പോൾ, അദ്ദേഹം ഒരു പൌരുഷശാലിയും "കാശ്മീർ സിംഹ"വും മുസ്ലീം സമുദായത്തിൻെറ നേതാവുമാണ്. ഇനി വീണ്ടും സ്വരം മാറുന്നതെപ്പോഴായിരിക്കുമെന്ന് എനിക്കറിഞ്ഞുകൂടാ.

വീണ്ടും, ഭാരത പ്രധാനമന്ത്രിക്കയച്ച 1947 നവംബർ 25-ാംനംയിലത്തെ ഒരു കമ്പിസന്ദേശത്തിൽ പാകിസ്ഥാൻ പ്രധാനമന്ത്രി ഇങ്ങനെ പറഞ്ഞു:

> "കാശ്മീരിലെ മുസ്സൽമാന്മാരെ ചതിച്ചിപ്പിക്കാൻ, ഒരു കിസ്ലിങ്ങും കൂലിക്കെടുത്ത ഏജൻറുമെന്ന് താങ്കൾക്കറിയാവുന്ന ഷേയ്ഖ് അബ്ദുള്ളയെ താങ്കൾ ഇപ്പോഴും പിന്താങ്ങുന്നതിൽ ഞാൻ അത്യന്തം വ്യസനിക്കുന്നു."

അങ്ങനെ, പിന്താങ്ങപ്പെടാൻ പാടില്ലാതിരുന്ന ഒരു കിസ്ലിങ്ങിനെ പിന്താങ്ങുന്നതായി ഞങ്ങളുടെ പ്രധാനമന്ത്രിയെ കുറ്റപ്പെടുത്തുകയായിരുന്നു ഇവിടെ.

ഷേയ്ഖ് അബ്ദുള്ളയുടെ വിചാരണയെപ്പറ്റി ഒരു വാക്ക് പറയാൻ ഞാൻ ആഗ്രഹിക്കുന്നു — കൂടുതൽ പറയാൻ വയ്യാത്തതിൽ എനിക്ക് വ്യസനമുണ്ട്. കാരണം, ഇക്കാര്യം കോടതിയിൽ വിചാരണയിലിരിക്കയാണിപ്പോൾ. ഈ വിചാരണ സമാപിപ്പിക്കുന്നതിലുണ്ടായിട്ടുള്ള കാലതാമസത്തിൽ ഞങ്ങൾ

വളരെ ഖേദിക്കുന്നു. എന്നാൽ നിയമത്തിൽ വ്യവസ്ഥ ചെയ്തിട്ടുള്ള നടപടിക്രമങ്ങളനുസരിച്ചാണ് അതു് നടത്തുന്നതു്. വിചാരണ തുടങ്ങിയപ്പോൾ ലണ്ടനിലെ *ടൈംസ്* പത്രത്തിൽ വന്ന ഒരു വാർത്താസന്ദേശത്തിൽ ജഡ്ജി എത്ര നീതിമാനാണെന്നും അദ്ദേഹം പ്രോസിക്യൂഷനും പ്രതിഭാഗവും തമ്മിൽ നീതിയുടെ ത്രാസുകൾ സമമായി നിർത്തിയതെങ്ങനെയെന്നും ചൂണ്ടിക്കാണിച്ചിരുന്നു. പാകിസ്ഥാൻ വിദേശകാര്യമന്ത്രി ചൂണ്ടിക്കാണിച്ചതുപോലെ, അനേകം സാക്ഷികളുണ്ടെന്നുള്ളതു് വാസ്തവമാണ്. ഒരു ഗൂഢാലോചനാ വിചാരണയിൽ ഇതു് അനിവാര്യമാണ്. പ്രതിഭാഗത്തുനിന്നുണ്ടായ സാക്ഷികളുടെ ദീർഘമായ ക്രോസ് വിസ്താരങ്ങളും ഷേയ്ഖ് അബ്ദുള്ളയുടെതന്നെ താല്പര്യത്തെ മുൻനിർത്തി കൂടെക്കൂടെ വേണ്ടിവന്ന മാറ്റിവെയ്ക്കലുകളുമാണ് ഈ കാലതാമസത്തിനു് ഭാഗികമായിട്ടെങ്കിലും കാരണമായിട്ടുള്ളതെന്നു് ചൂണ്ടിക്കാണിക്കേണ്ടതുണ്ട്. ഷേയ്ഖ് അബ്ദുള്ളയ്ക്കു് അദ്ദേഹത്തിന്റെ സ്വന്തം അഭീഷ്ടമനുസരിച്ചുള്ള ഒരു വക്കീൽ, ലണ്ടൻ ബാറിലെ വളരെ വിശിഷ്ടനായ ഒരു അഭിഭാഷകൻ ശ്രീ. ഡിംഗിൾ ഫുട്ട് ക്യൂ. സി. ഉണ്ടെന്നുള്ളതാണ് ഈ വിചാരണയുടെ ഏറ്റവും ശ്രദ്ധേയമായ വശം. അതുകൊണ്ട്, വിചാരണ പരസ്യമാണ്. പ്രതിക്കു് സ്വന്തം ഭാഗം വാദിക്കാൻ സകല സൌകര്യങ്ങളും നൽകുന്നുണ്ട്.

പാകിസ്ഥാൻ വിദേശകാര്യമന്ത്രി ചെയ്ത പ്രസ്താവനയിൽ ഞാൻ പരാമർശിക്കാനാഗ്രഹിക്കുന്ന മറെറാരു കാര്യമുണ്ട്. "കാശ്മീരിനെ ബാഹ്യലോകത്തുനിന്നു വേർതിരിക്കുന്ന" "ഉരുക്കു ചുമരി"നെപ്പറ്റിയും വിദേശകാര്യമന്ത്രി പറഞ്ഞിരിക്കുന്നു. "അവിടെ പ്രസിദ്ധീകരണത്തിനുമുമ്പുള്ള പരിശോധനയുടെ വമ്പിച്ച ഒരു തമസ്കരണത്തിൻ കീഴിൽ എന്തു സംഭവിക്കുന്നുവെന്നുള്ളതു മറയ്ക്കാൻ ഭാരതം ആശയററു് ശ്രമിക്കുകയാണ്"' എന്നു് അദ്ദേഹം പറഞ്ഞിരിക്കുന്നു (1087-ാമതു് യോഗം, പുറം 8). ഞങ്ങൾ പ്രത്യേകിച്ചും അഭിമാനം കൊള്ളുന്ന ഒരു കാര്യം, ഏതു രാജ്യത്തുനിന്നുമുള്ള ഏതു ദേശക്കാരനുമായ ഏതു് സന്ദർശകനും പ്രവേശിക്കത്തക്കവണ്ണം കാശ്മീർ എല്ലായ്പോഴും തുറന്നു കിടന്നിട്ടുണ്ടെന്നുള്ളതാണ്. കാശ്മീരിൽ ഞങ്ങൾക്കു് ഒളിക്കാൻ യാതൊന്നുമില്ല. അവിടെ ഞങ്ങൾ ചെയ്യുന്ന ഒന്നിനെക്കുറിച്ചും ഞങ്ങൾ ലജ്ജിയ്ക്കു

ന്നമില്ല. ഓരോ വഷവും അനവധി വിദേശീയ വിനോദസഞ്ചാരികളുൾപ്പെടെ എഴുപതിനായിരമോ എൺപതിനായിരമോ വിനോദസഞ്ചാരികൾ അത്യന്തസുന്ദരമായ ഈ സ്ഥലത്തേയ്ക്ക് വരാറുണ്ട്.

## സ്വയം നിണ്ണയം — ശരിയും തെററും

പാകിസ്ഥാൻ സ്വയം നിണ്ണയത്തിൻെറ ആശയമിട്ട് വളരെയധികം പന്താടിയിരിയ്ക്കുന്നു. കാശ്മീരിലെ ജനങ്ങൾക്ക് സ്വയം നിണ്ണായാവകാശം നിഷേധിയ്ക്കപ്പെട്ടിരിയ്ക്കുന്നുവെന്ന വസ്തുതയിൽ നിന്നാണ് ആ സംസ്ഥാനത്തിൽ പാകിസ്ഥാനുള്ള താല്പര്യം ഉളവാകുന്നതെന്ന് ഉൽഘോഷിച്ചുകൊണ്ട് ലോകാഭിപ്രായത്തോട് അഭ്യത്ഥന നടത്താൻ അതു് ശ്രമിച്ചിരിയ്ക്കുന്നു. ഒന്നാമതായി, ഈ പദപ്രയോഗത്തിൽ 'സ്വയം' എന്ന വാക്കിൻെറ വാച്യാത്ഥങ്ങളെന്താണെന്ന് നാം നിണ്ണയിക്കണം. സ്വന്തം ഭാഗധേയം നിണ്ണയിയ്ക്കാൻ, ഒരു രാജ്യത്തിൻെറ ഭാഗമായിരിയ്ക്കണമോ അതോ മറെറാരു രാജ്യത്തിൻെറ ഭാഗമായിരിയ്ക്കണമോ അതോ സ്വതന്ത്രമായിരിയ്ക്കണമോ എന്നു് നിണ്ണയിക്കാൻ അവകാശമുള്ള ഈ 'സ്വയം' എന്താണ്? ഈ ജനാധിപത്യതത്വത്തിൻെറ ഉദീരണത്തിൽ ഉദ്ദേശിച്ചിട്ടുള്ള 'സ്വയം' ഒരു രാജ്യത്തിൻെറ അവിഭാജ്യഭാഗമായിരിയ്ക്കുകയില്ലെന്നു്, ആയിരിയ്ക്കാൻ സാധ്യമല്ലെന്നു് വ്യക്തമാണ്. ഒരു രാഷ്ട്രത്തെ മുഴുവനുമായി കൈകാര്യം ചെയ്യുമ്പോൾ മാത്രമേ അതു് പ്രാവത്തികമാകാനൊക്കു. അതു് പ്രയോഗിയ്ക്കാവുന്ന സാഹചര്യം പിടിച്ചടക്കലിൻേറയോ വിദേശാധിപത്യത്തിൻേറയോ കൊളോണിയൽ ചൂഷണത്തിൻേറയോ സാഹചര്യമാണ്. ഏതെങ്കിലും രാജ്യത്തിൻെറ അവിഭാജ്യഭാഗത്തോ അതിൻെറ ജനസംഖ്യയുടെ വിഭാഗങ്ങൾക്കോ പ്രയോഗിയ്ക്കുന്നതിനായിട്ടോ ഇങ്ങനെ സംയോജിതമായ ഭാഗത്തെയോ ജനവിഭാഗങ്ങളെയോ വേർപെട്ടുപോകാൻ സഹായിയ്ക്കുന്നതിനായിട്ടോ ഈ പദപ്രയോഗം വ്യാപിപ്പിക്കുകയാണെങ്കിൽ അതു് അത്യാഹിതപൂണ്ണമായ ഭവിഷ്യത്തുകൾക്കിടയാക്കും. ഒരു രാജ്യത്തെയോ അതിൻെറ ജനതയേയോ തുണ്ടുതുണ്ടാക്കുന്നതിനായി സ്വയം നിണ്ണയതത്വം പ്രയോഗിയ്ക്കാൻ സാധ്യമല്ല, പ്രയോഗിയ്ക്കുകയുമരുതു്. അമേരിക്കയുടെ ഒരു ചെറിയ

ഭാഗമല്ല, തെക്കു മുഴുവനും വേർതിരിഞ്ഞു് ഒരു സ്വതന്ത്രരാജ്യമായി രൂപം കൊള്ളുന്നതു് തടയാനായി അമേരിക്ക രക്തരൂഷിതമായ ഒരു ആഭ്യന്തരയുദ്ധം പൊരുതിയെന്നുള്ള കാര്യം നാം മറക്കരുതു്. അമേരിക്കയുടെ ആ ഭാഗത്തെ ബഹുഭൂരിപക്ഷം ജനങ്ങൾ ഏബ്രഹാം ലിങ്കണ്ണും അദ്ദേഹത്തിന്റെ നയങ്ങൾക്കും എതിരായിരുന്നുവെന്നതിൽ എനിക്കു് യാതൊരു സംശയവുമില്ല. അടിമകളെ വിമോചിപ്പിക്കുന്നതിനു് വിസമ്മതിക്കുവാനുള്ള സ്വാതന്ത്ര്യം അവർ ആവശ്യപ്പെട്ടു; എന്നിട്ടും, അമേരിക്കയുടെ ഒരു ഭാഗത്തിനു് വേർപെട്ടുപോകാനുള്ള അവകാശം അനുവദിച്ചുകൊണ്ടു്, ആ രാജ്യത്തെ ശിഥിലപ്പെടുത്താൻ, അമേരിക്കൻ ഗവമ്മെൻറു്, എന്റെ അഭിപ്രായത്തിൽ, വളരെ ന്യായമായും ഉചിതമായും, വിസമ്മതിക്കുകയാണുണ്ടായതു്. ഇന്നത്തെ ലോകത്തു് വിപരീതാഭിപ്രായക്കാരായ ന്യൂനപക്ഷങ്ങളുള്ള അസംഖ്യം രാജ്യങ്ങൾ ഏഷ്യയിലും ആഫ്രിക്കയിലുമുണ്ടു്. ഈ ന്യൂനപക്ഷങ്ങളിൽ പലതും അവരുടെ സ്വന്തം ഗവർമ്മെൻറുകൾ സ്ഥാപിക്കുവാൻ ആഗ്രഹിക്കുന്നുണ്ടാവാം. ലോകത്തിന്റെ ഭൂപടത്തിൽ ചായങ്ങൾ മാററിയിടേണ്ടിവരും. ഐക്യരാഷ്ട്രസംഘടനയിലെ പല അംഗരാഷ്ട്രങ്ങളും ശിഥിലമാകും. ഇന്നു് പല രാജ്യങ്ങളിലും വിഭിന്ന വർഗ്ഗങ്ങളിലും മതങ്ങളിലും സംസ്കാരങ്ങളിലും പെട്ട ജനങ്ങൾ പാക്കുന്നുണ്ടു്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ബഹുവർഗ്ഗ രാഷ്ട്രങ്ങളും സ്റ്റേററുകളും വികസിച്ചുവരുന്നതിനെ ആശ്രയിച്ചിരിക്കുന്നു ലോകത്തിന്റെ ഭാവി. പാകിസ്ഥാന്റെ സിദ്ധാന്തം പ്രതിലോമപരവും വിജ്ഞാനവിരുദ്ധവുമായ ഒന്നാണു്. പാകിസ്ഥാൻ വാദിക്കുന്ന സ്വയം നിർണ്ണയസിദ്ധാന്തം ഇക്കഴിഞ്ഞ കാലത്തു് പുതുതായി ആവിർഭവിച്ചുവന്ന രാഷ്ട്രങ്ങളെ തകർക്കുന്നതിനായി കൊളോണിയലിസ്റ്റുകളും പുത്തൻ കൊളോണിയലിസ്റ്റുകളും ഉപയോഗിച്ചതാണു്. പാകിസ്ഥാൻ ഘടികാരത്തിന്റെ സൂചികൾ പുറകോട്ടു തിരിച്ചുവയ്ക്കുകയും രാജ്യങ്ങൾ ഒരേ ഒരു മതം മാത്രം അനുവദിച്ചു് മറെറാരു മതം അനുവർത്തിച്ചിരുന്നവരെ മർദ്ദിച്ചിരുന്ന കാലങ്ങളിലേക്കു് തിരിച്ചുപോവുകയുമായിരിക്കും ചെയ്യുന്നതു്. സമാധാനവും പുരോഗതിയും നശിപ്പിക്കാനിടയാക്കുകയും പല രാഷ്ട്രങ്ങളും ഛിന്നഭിന്നമാകുന്നതിലേക്കു് നയിക്കുകയും ചെയ്യാനിടയുള്ള കുതർക്കങ്ങളും വിവാദങ്ങളും ചെവിക്കൊള്ളരുതെന്നു് ഞാൻ ഈ സമിതിയോടു് അഭ്യർത്ഥിക്കുന്നു.

തന്നത്താൻ ഒരിക്കലും ആചരിച്ചിട്ടില്ലാത്തതു് ഉപദേശിക്കുകയെന്ന ധന്യമായ സാമർത്ഥ്യം പാകിസ്ഥാനു് വശമാണു്. സ്വന്തം നാട്ടിൽ ഒരു തെരഞ്ഞെടുപ്പു് നടത്തുന്നതിനെപ്പററി ആലോചിക്കുകപോലും ചെയ്യാതെയാണു് കാശ്മീരിൽ ഒരു ഹിതപരിശോധന നടത്തണമെന്നു് അതു് ഞങ്ങളോടു് ആവശ്യപ്പെടുന്നതു്. തൊട്ടടുത്തു് സ്വന്തം നാട്ടിൽ നോക്കാതെ ഞങ്ങളുടെ രാജ്യത്തിന്റെ ഒരു അവിഭാജ്യഭാഗത്തിനു് സ്വയം നിർണ്ണയത്വം ഞങ്ങൾ അനുവദിച്ചുകൊടുക്കണമെന്നാണു് അതു് ആവശ്യപ്പെടുന്നതു്. തങ്ങളുടെ സ്വന്തമായി പഖ്തൂണിസ്ഥാൻ എന്നു് വിവരിക്കപ്പെടുന്ന ഒരു സ്റ്റേററു് ആഗ്രഹിക്കുന്ന പഠാണികൾക്കു് സ്വയം നിർണ്ണയമനുവദിക്കുന്നതിനെപ്പററി പാകിസ്ഥാൻ എപ്പോഴെങ്കിലും ആലോചിച്ചിട്ടുണ്ടോ?

## ജനസംഖ്യയുടെ നീക്കം — വാസ്തവമെന്തു്?

ഭാരതീയമുസ്ലീങ്ങളെ പുറന്തള്ളുന്നുവെന്നു് പാകിസ്ഥാൻ ഞങ്ങൾക്കെതിരായി ഉന്നയിച്ചിട്ടുള്ള ആരോപണത്തെക്കുറിച്ചു് ഞാൻ ഒരു വാക്കു് പറഞ്ഞുകൊള്ളട്ടെ. വാദങ്ങൾകൊണ്ടല്ല, യാതൊരു ഉത്തരവും പറയാൻ സാധ്യമല്ലാത്ത തണുത്ത സ്ഥിതിവിവരയാഥാർത്ഥ്യങ്ങൾകൊണ്ടു് ഞാൻ ഈ കുററാരോപണത്തെ ഖണ്ഡിക്കാം. 1951-നും 1961-നുമിടയ്ക്കുള്ള കാലഘട്ടത്തിൽ ഭാരതത്തിലെ മുസ്ലീങ്ങളുടെ സംഖ്യയിൽ 25.6 ശതമാനം വർദ്ധനവുണ്ടായെന്നു് 1961-ലെ ഭാരതത്തിന്റെ സെൻസസ് കണക്കുകൾ കാണിക്കുന്നു. ഈ കാലഘട്ടത്തിൽ ഭാരതത്തിന്റെ ജനസംഖ്യയിൽ ആകെയുണ്ടായ വർദ്ധനവു് 21.5 ശതമാനമായിരുന്നു. ഒരു വംശത്തിന്റെ കൂട്ടക്കൊലയോ ഭാരതത്തിൽനിന്നു് മുസ്ലീങ്ങളെ ആട്ടിപ്പുറത്താക്കുന്നുവെന്നോ ആണോ ഇതു് തെളിയിക്കുന്നതു്? ഒരു ഭാരതീയ മുസ്ലീമും ഭാരതം വിട്ടുപോകുന്നില്ലെന്നു മാത്രമല്ല, പാകിസ്ഥാനി മുസ്ലീങ്ങൾ ചുററുമുള്ള പശ്ചിമബംഗാൾ, ആസ്സാം, ത്രിപുര എന്നീ ഭാരതീയ സംസ്ഥാനങ്ങളിലേക്കു് നുഴഞ്ഞുകയറുന്നുവെന്നതാണു് വാസ്തവം. പാകിസ്ഥാനി സെൻസസ് കണക്കുകൾ ഇതു വ്യക്തമായി തെളിയിക്കുന്നു. കിഴക്കൻ പാകിസ്ഥാനിലെ മുസ്ലീം ജനസംഖ്യ 1951-61-ൽ 26 ശതമാനം കണ്ടു് വർദ്ധിച്ചുവെന്നു് പാകിസ്ഥാനി സെൻസസ് കണക്കുക

ളിൽനിന്നു് കാണാം. എന്നാൽ, ഭാരതത്തിൻെറ അതിർത്തിയോട്ടു് ചേർന്നു കിടക്കുന്ന കിഴക്കൻ പാകിസ്ഥാനിലെ ചില ജില്ലകളിൽ താരതമ്യേന വളരെ ചെറിയ വർദ്ധനവുകളേ രേഖപ്പെടുത്തിയിട്ടുള്ളുവെന്നതു് ശ്രദ്ധേയമാണു്. നൊവഖാലിയിൽ 4.7 ശതമാനമേ വദ്ധനവുണ്ടായുള്ളു. കോമില്ലായിൽ 15.4 ശതമാനം ബകർഗഞ്ചിൽ 16.8 ശതമാനം; പ്രവിശ്യയിൽ മൊത്തത്തിലുണ്ടായ 26 ശതമാനം വദ്ധനവിനെതിരായി സിൽഹറ്റു് 13.9 ശതമാനം മാത്രമാണു് വദ്ധനവു കാണിച്ചതു്. അയൽപക്കത്തെ ഭാരതീയ സംസ്ഥാനങ്ങളിലെ അതിർത്തി ജില്ലകളിൽ ഭാരതത്തിൻെറ സെൻസസു് കണക്കുകൾ പരിപൂരകങ്ങളാണു്. ത്രിപുരയിൽ മുസ്ലീങ്ങളുടെ സംഖ്യ 68 ശതമാനം കണ്ടും, ഡാർജീലിങ്ങിലേതു് 200 ശതമാനം കണ്ടും, ദിനാജ്പുരിലേതു് 74 ശതമാനം കണ്ടും, മാൽദയിലേതു് 62 ശതമാനം കണ്ടും ഗാറോ മലകളിലേതു് 49 ശതമാനം കണ്ടും ഖാസി–ജയന്തി ജില്ലകളിലേതു് 88 ശതമാനം കണ്ടും വദ്ധിച്ചുവെന്നു് ആ കണക്കുകൾ വെളിപ്പെടുത്തുന്നു. ഭാരതത്തിലൊട്ടാകെയുള്ള മുസ്ലീം ജനസംഖ്യയിലെ മൊത്തത്തിലുള്ള വദ്ധനവു് 25.6 ശതമാനമായിരുന്നുവെന്നോക്കുമ്പോൾ, ഈ കണക്കുകൾ സ്വയമേവ സംസാരിക്കുന്നവയും അന്വത്ഥവുമാണു്. കിഴക്കൻ പാകിസ്ഥാനിൽനിന്നും, പ്രത്യേകിച്ചു് പാകിസ്ഥാനി സെൻസസു് കണക്കുകളനുസരിച്ചു് അനിതരസാധാരണമായി ചുരുങ്ങിയ ജനസംഖ്യാവദ്ധനവുകൾ കാണിക്കുന്ന ജില്ലകളിൽനിന്നും, വൻതോതിലുണ്ടായ ജനങ്ങളുടെ കുടിയേററം കൊണ്ടു മാത്രമേ ഈ വമ്പിച്ച വദ്ധനവു് സാധ്യമാകുകയുള്ളുവെന്നു് സ്വാഭാവികമായ എല്ലാ ജനസംഖ്യാപരിഗണനകളും കാണിക്കും.

ഇനി നമുക്കു് മറുവശത്തെ ചിത്രം പരിശോധിക്കാം. വിഭജനത്തിനും അതിൻെറ ഫലമായുണ്ടായ ബഹുജനങ്ങളുടെ കൂട്ടത്തോടെയുള്ള കുടിയേറ്റങ്ങൾക്കും കൂട്ടക്കൊലകൾക്കും ശേഷം പടിഞ്ഞാറൻ പ്രവിഭാഗത്തിലെ മിക്കവാറും എല്ലാ അമുസ്ലീങ്ങളെയും ഉന്മൂലനം ചെയ്യുന്നതിൽ പാകിസ്ഥാൻ വിജയിക്കുകയുണ്ടായി. കിഴക്കൻ വിഭാഗത്തു്, 1951ലെ പാകിസ്ഥാനി സെൻസസു് കണക്കുകളനുസരിച്ചു്, 92.4 ലക്ഷം അമുസ്ലീങ്ങൾ ശേഷിപ്പുണ്ടായിരുന്നു. കിഴക്കൻ പാകിസ്ഥാനിലെ ആകെ ജനസംഖ്യ

യായ 419.3 ലക്ഷത്തിൻെറ ഏതാണ്ടു് 22.03 ശതമാനമായിരുന്നു ഇതു്. 1961-ൽ, പാകിസ്ഥാനി കണക്കുകളനുസരിച്ചു്, 93.8 ലക്ഷം അമുസ്ലീങ്ങളുണ്ടായിരുന്നു. ഇതു് കിഴക്കൻ പാകിസ്ഥാനിലെ ആകെ ജനസംഖ്യയായ 508.4 ലക്ഷത്തിന്റെ 18.45 ശതമാനമാണു്. പത്തുകൊല്ലക്കാലത്തിനുള്ളിൽ ശതമാനം ഏതാണ്ടു 3.6 കണ്ടു് കുറഞ്ഞുവെന്നുള്ളതു് ശ്രദ്ധിയ്ക്കുമല്ലോ. ഈ ദശകത്തിൽ പാകിസ്ഥാനിലെ മുസ്ലീങ്ങളുടെ സംഖ്യയിലുള്ള വർദ്ധനവു് 26 ശതമാനമായിരുന്നുവെങ്കിലും, കിഴക്കൻ പാകിസ്ഥാനിലെ ഹിന്ദു ന്യൂനപക്ഷത്തിൻെറ ജനസംഖ്യ ഏറെക്കുറെ ഒരേ നിലയ്ക്കു നിന്നുവെന്നുള്ളതാണു് കുറേക്കൂടി പ്രസ്താവ്യമായിട്ടുള്ളതു്. അമുസ്ലീങ്ങളുടെ എണ്ണത്തിൽ ഇതുപോലുള്ള സ്വാഭാവികമായ വർദ്ധനവുണ്ടായിരുന്നുവെങ്കിൽ, 22.5 ലക്ഷത്തിലധികം വർദ്ധനവുണ്ടായിരിയ്ക്കണമായിരുന്നു. ഈ സ്വാഭാവികമായ വർദ്ധനവുണ്ടാകാതിരുന്നതെന്തുകൊണ്ടാണു്? ഈ കാലഘട്ടത്തിൽ അവരെയെല്ലാം ഞെരുക്കിപ്പുറത്താക്കിയെന്നുള്ളതാണു് അതിനുത്തരം. ഏകദേശം അത്രയും എണ്ണം അഭയാർത്ഥികൾ ഭാരതത്തിലേയ്ക്കു് വന്നതായി കാണിയ്ക്കുന്ന ഞങ്ങളുടെ രേഖകളുമായി അതു പൊരുത്തപ്പെടുന്നു. പാകിസ്ഥാൻ വിദേശകാര്യമന്ത്രിയ്ക്കു് മറെറന്തെങ്കിലും ഉത്തരമുണ്ടെങ്കിൽ, അദ്ദേഹം അതു പുറത്തുകൊണ്ടുവരട്ടെ. ന്യൂനപക്ഷങ്ങളെ ആട്ടിപ്പുറത്താക്കുകയെന്ന കുററം ആരാണു് ചെയ്യുതെന്നതിനെക്കുറിച്ചും അദ്ദേഹം ചിന്തിയ്ക്കട്ടെ.

നിയമവാഴ്ചയുടെ വ്യവസ്ഥകളനുസരിയ്ക്കാതെ ആരേയും ഭാരതത്തിൽനിന്നു് ആട്ടിപ്പുറത്താക്കിയിട്ടില്ലെന്നു് ചൂണ്ടിക്കാണിയ്ക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. ഒന്നാമതായി, ബന്ധപ്പെട്ട ആളിൻെറ പൌരത്വത്തെപ്പററി ശ്രദ്ധാപൂർവ്വം ഭരണപരമായ ഒരു പരിശോധന നടത്തുന്നു. ആ ആൾ ഭാരത പൌരനല്ലെന്നു് പരിശോധന വെളിപ്പെട്ടത്തിയശേഷം മാത്രമാണു്, അല്ലെങ്കിൽ താമസത്തിനു് ആവശ്യമായ അനുമതിപത്രമോ വിസയോ അയാളുടെ കൈവശം ഇല്ലെങ്കിൽ മാത്രമാണു് പുറത്തു പോകണമെന്നാവശ്യപ്പെടുന്ന നോട്ടീസ് അയാൾക്കു് നൽകുന്നതു്. അതിനുപുറമേ, അയാൾക്കു് ഈ നോട്ടീസ് നൽകിയശേഷവും ഒരു റിട്ടിനായി അയാൾക്കു് ഹൈക്കോടതിയിൽ പോകാൻ അവകാശമുണ്ടു്. ഭരണകോടതിയുടെ തീരുമാനം ശരിയായിരുന്നില്ലെന്നു് അയാൾ

ക്കു് കോടതിയെ ബോധ്യപ്പെടുത്താവുന്നതാണു്. ഈയിടെ, ആസ്സാമിലും ത്രിപുരയിലും, പുറത്തുപോകൽ നോട്ടീസ് നൽകുന്നതിനുമുമ്പുള്ള പരിശോധന നടത്താൻ വേണ്ടിപ്പോലും നീതിന്യായ ഉദ്യോഗസ്ഥന്മാരെ നിയമിക്കുകയുണ്ടായി.

മറ്റൊരു ചെറിയ കാര്യംകൂടി ഞാൻ പരാമർശിക്കുന്നു. അതായതു്, ജമ്മു-കാശ്മീർ സംസ്ഥാനത്തു് ഈയിടെ രൂപീകരിക്കപ്പെട്ട മന്ത്രിസഭയിൽ അനവധി അമുസ്ലീങ്ങളെ നിയമിച്ചിട്ടുണ്ടെന്നുള്ളതാണിതു്. സാധാരണ പാർലമെന്ററി നടപടിക്രമമനുസരിച്ചു്, തന്റെ മന്ത്രിസഭ സംഘടിപ്പിക്കുവാൻ തികച്ചും അവകാശം ജമ്മു-കാശ്മീർ പ്രധാനമന്ത്രിക്കാണു്. ഭാരതത്തിൽ വർഗ്ഗീയപരിഗണനകളിന്മേൽ ഞങ്ങൾ നിയമനങ്ങൾ നടത്താറില്ല. ഭാരതത്തിന്റെ യാതൊരു ഭാഗവും, യാതൊരു വലിയ സമുദായവും, ഗവമ്മെൻറിൽ തീരെ പ്രതിനിധീകരിക്കപ്പെടാതെ പോകാതിരിക്കാൻ ഞങ്ങൾ കഴിയുന്നത്ര ശ്രദ്ധിക്കാറുണ്ടെന്നുള്ളതു് പരമാത്ഥമാണു്. ഫെഡറൽ ഗവമ്മെൻറുകൾക്കു് പരിചയമുള്ള ഒരു ഫെഡറൽ തത്വമാണതു്. ജമ്മു-കാശ്മീർ സംസ്ഥാനത്തു് നിലവിലുള്ള സമുദായങ്ങൾ തമ്മിലുള്ള ഐക്യം അവിടത്തെ മന്ത്രിസഭ ശരിക്കും പ്രതിഫലിപ്പിക്കുന്നുവെന്നുള്ളതു് കാശ്മീരിനു് ഒരു ബഹുമതിയാണു്.

സംസ്ഥാനഗവർമ്മെൻറിലെ ഉദ്യോഗസ്ഥന്മാരെ പ്രധാനമന്ത്രി ശംസുദ്ദീൻ ഡിസ്മിസ്സ് ചെയ്തതിനെപ്പറ്റി പാകിസ്ഥാൻ വിദേശകാര്യമന്ത്രി നടത്തിയ പരാമർശം ശരിയല്ല. വിദേശകാര്യമന്ത്രി സൂചിപ്പിച്ച ആന്തരോദ്ദേശ്യത്തിന്നായിട്ടല്ല ഈ ഡിസ്മിസ്സലുകൾ നടത്തിയതു്. കാര്യക്ഷമതയില്ലായ്മക്കും അഴിമതിക്കുമെതിരായുള്ള സംരംഭത്തിന്റെ ഭാഗമായിരുന്നു അവ. എല്ലാ ഉദ്യോഗസ്ഥന്മാരേയും ഡിസ്മിസ്സ് ചെയ്യുകയായിരുന്നില്ല; അവരിൽ പലരേയും പെൻഷൻ കൊടുത്തയക്കുകയായിരുന്നു. ഈ ഉദ്യോഗസ്ഥന്മാരിൽ അറുപതു പേർ ഹിന്ദുക്കളും സിക്കുകാരുമാണു്. ഇതിനു കൊടുക്കാൻ ശ്രമിച്ചിട്ടുള്ള വർഗ്ഗീയ ഛായ ഒട്ടും അടിസ്ഥാനമില്ലാത്തതാണു്.

ഞാൻ ഉപസംഹരിക്കുംമുമ്പു്, രക്ഷാസമിതിക്കു് പാകിസ്ഥാൻ വിദേശകാര്യമന്ത്രി അയച്ച 1964 ജനുവരി 16-ാംനു-യി

ലത്തെ കത്തിലും (എസ്/5517) ഇന്നാളിൽ ചെയ്ത അദ്ദേഹത്തിൻെറ പ്രസ്താവനയിലുമുള്ള മററു ചില സംഗതികളെയും ഞാൻ പരാമർശിയ്ക്കാൻ ആഗ്രഹിയ്ക്കുന്നു. ഭാരതത്തിലെ ആഭ്യന്തരമന്ത്രി ശ്രീ നന്ദ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ ഭുവനേശ്വർ സമ്മേളനത്തിൽ ചെയ്ത പ്രസ്താവന പ്രകോപനസ്വഭാവമുള്ളതായിരുന്നുവെന്ന് വിദേശകാര്യമന്ത്രി പരാതിപ്പെട്ടിരിയ്ക്കുന്നു. ശ്രീ നന്ദ ഹിന്ദിയിലാണ് സംസാരിച്ചതു്. അദ്ദേഹത്തിൻെറ പ്രസ്താവനയുടെ പൂർണ്ണരൂപം ഇവിടെ ഞങ്ങളുടെ പക്കലുണ്ട്. വർഗ്ഗീയവികാരാവേശങ്ങളെ ഇളക്കുന്നതിന് വിദൂരമായിട്ടെങ്കിലും ഉദ്ദേശിച്ചിട്ടുള്ളതോ സൂചിപ്പിയ്ക്കുന്നതോ ആയ എന്തെങ്കിലും ശ്രീ നന്ദ പറഞ്ഞതായി ആ പ്രസംഗത്തിൽ ഒരിടത്തും ഞാൻ കാണുന്നില്ല. നേരേ മറിച്ച് ശ്രീ നന്ദ പറഞ്ഞതു് ഇതാണ്.

"അവിടെ" — അതായതു്, പാകിസ്ഥാനിൽ — "എന്തെങ്കിലും സംഭവിയ്ക്കുകയാണെന്നു വരികിൽ, "ഇവിടെ" — അതായതു്, ഭാരതത്തിൽ — "യാതൊന്നും സംഭവിയ്ക്കുന്നതിന് നാം അനുവദിയ്ക്കാൻ പാടില്ല. എന്തെങ്കിലും കുഴപ്പമുണ്ടാവുകയാണെങ്കിൽ, കർശ്ശനമായ നടപടികളെടുക്കുകയും ഉടനടി സകലതും സാധാരണ നിലയിലാക്കുകയും ചെയ്യേണ്ടതാണ്."

പാകിസ്ഥാൻ വിദേശകാര്യമന്ത്രി ശ്രീ നന്ദയുടെ പ്രസംഗത്തിൻെറ ഏതോ തെറ്റായ ഇംഗ്ലീഷ്തർജ്ജമയെയാണ് ആശ്രയിച്ചതെന്ന് വ്യക്തമാണ്. വാസ്തവത്തിൽ, ശ്രീ നന്ദ വർഗ്ഗീയവികാരങ്ങളിളക്കിയില്ലെന്നു് മാത്രമല്ല, കല്ക്കത്തയിൽ സംയുക്തഹിന്ദു-മുസ്ലീം അനുരഞ്ജനസംഘങ്ങളും ശാന്തിദലങ്ങളും സംഘടിപ്പിയ്ക്കുന്നതിൽ ഏറ്റവും ശ്രേഷ്ഠമായ ഒരു പങ്കു നിർവ്വഹിക്കുകയും കൂടി ചെയ്തു. ഇതും ആവശ്യമുള്ളപ്പോഴൊക്കെ പോലീസുവെടിവെയ്പും പട്ടാളവെടിവെയ്പും ഉൾപ്പെടെ, തെമ്മാടികളെ ശിക്ഷിയ്ക്കുന്നതിനുവേണ്ടി കൈക്കൊണ്ട കർശ്ശനമായ നടപടികളും കൂടി ചേന്നാണ് കൽക്കത്തയിലെ — അവിടത്തെ ജനസംഖ്യ അറുപതു ലക്ഷമാണെന്നു് ഓൎക്കേണ്ടതുണ്ട് — സ്ഥിതിഗതികൾ രണ്ടുമൂന്നു ദിവസത്തിനുള്ളിൽ നിയന്ത്രണാധീനവും വീണ്ടും സാധാരണനിലയിലുമാക്കുന്നതിൽ സഹായിച്ചതു്.

ശ്രീ നന്ദ സംസാരിച്ച എല്ലാപ്പോഴും സമുദായങ്ങൾ തമ്മിലുള്ള ഐക്യത്തിന്റെ ഭാഗത്തു് നില്ക്കുന്ന ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ വേദിയിൽ, ഗവർമ്മെന്റിന്റെ ആഭ്യന്തരമന്ത്രി പോയിട്ടു്, ഏതെങ്കിലും മന്ത്രി പ്രകോപനപരമായ പ്രസംഗങ്ങൾ നടത്തുമെന്ന കാര്യം സങ്കല്പിക്കാൻ പോലും വയ്യ.

## രാഷ്ട്രപതിയുടെ 1964 ജനുവരി 16–ാംനു-യിലത്തെ കത്തു്

പ്രസിഡന്റ് അയ്യൂബ് ഖാന്റെ കത്തിനുള്ള ഭാരതരാഷ്ട്രപതിയുടെ മറുപടി സഹായകമല്ലെന്നു് പാകിസ്ഥാൻ വിദേശകാര്യമന്ത്രി അദ്ദേഹത്തിന്റെ പ്രസ്താവനക്കിടയിൽ പറഞ്ഞു. രക്ഷാസമിതി അംഗങ്ങൾക്കു് വിതരണം ചെയ്തിട്ടുള്ള ഞങ്ങളുടെ രാഷ്ട്രപതിയുടെ ജനുവരി 16–ാംനു-ലത്തെ കത്തിന്റെ (എസ്—5522) അവസാനഖണ്ഡികയേക്കാൾ കൂടുതൽ സഹായകരവും ആത്മാർത്ഥവും ആർജ്ജവപരവുമാകാൻ എന്തിനാണ് കഴിയുക? 1964 ജനുവരി 26–ാംനു- ഞങ്ങളുടെ റിപ്പബ്ലിക്ക് ദിനം പ്രമാണിച്ചു് ഞങ്ങളുടെ രാഷ്ട്രപതി ചെയ്ത, ഇതേ മനോഭാവം പ്രകാശിപ്പിക്കുന്ന, പ്രസ്താവനയേയും ഞാൻ പരാമർശിക്കാനിടയുണ്ടു്. ആ കത്തിൽ നിന്നു് ഞാൻ ഉദ്ധരിക്കുകയാണു്:

"ഞങ്ങളുടെ ജനാധിപത്യത്തിൽ എല്ലാ മതവിശ്വാസങ്ങളിൽപ്പെട്ട ആളുകൾക്കും നിയമവാഴ്ചയിൻകീഴിൽ അഭിമാനത്തോടും രഞ്ജിപ്പോടും ജീവിക്കാൻ അവകാശമുണ്ടു്; ജാതിയോ മതമോ എന്തുമാകട്ടെ, ഓരോ പൗരന്റേയും ജീവനും സ്വാതന്ത്ര്യവും മറേറാരോരുത്തർക്കും പവിത്രമായിരിക്കേണ്ടതാണു്. ഇതിൽ നിന്നുള്ള ഏതു വ്യതിയാനവും ധാർമ്മികമായി ന്യായീകരിക്കാനാവാത്തതാണെന്നു മാത്രമല്ല, രാഷ്ട്രീയമായി അപകടകരവുമായിരിക്കും; വെളിയിൽ നിന്നു് ഞങ്ങളുടെ രാജ്യത്തിനുള്ള അപകടം ഒട്ടും കുറയാതിരിക്കുന്ന ഈ സമയത്തു് ഞങ്ങളുടെ ആഭ്യന്തരൈക്യത്തെ അതു ദുർബ്ബലപ്പെടുത്തുന്നു. സാമൂഹ്യവിരുദ്ധമായ പെരുമാറ്റം അടിച്ചമർത്താൻ ആവശ്യമായ സകല നടപടികളുമെടുക്കാൻ ഗവർമ്മെന്റിനു് കഴിയും. എടുക്കുകയും

ചെയ്യും. എന്നാൽ സമാധാനകരമായ പരിതസ്ഥിതികൾ സംരക്ഷിക്കപ്പെടണമെങ്കിൽ ജനങ്ങളുടെ സഹകരണവും ഒട്ടും പ്രാധാന്യം കുറഞ്ഞതല്ല. എന്തെന്നാൽ ഇങ്ങനെയുള്ള സമാധാനമാണ് ഞങ്ങൾക്ക് ഞങ്ങളുടെ ഭാവി കെട്ടിപ്പടുക്കാൻ കഴിയുന്ന അടിസ്ഥാനം.''

നേരെമറിച്ച്, പാകിസ്ഥാൻ പ്രസിഡന്റിൻെറ കത്തിൽ ഭാരതത്തിനെതിരായി വളരെ ഗുരുതരമായ ചില ആരോപണങ്ങളാണ് അടങ്ങിയിരുന്നതു്. ഞങ്ങളുടെ രാഷ്ട്രപതിയുടെ മറുപടിയിൽ, കാര്യത്തെ അതിൻെറ ശരിയായ വീക്ഷണകോണിൽ കൊണ്ടുവരാനായി, ആ അബദ്ധങ്ങളിലേയ്ക്കു് ശ്രദ്ധ ക്ഷണിയ്ക്കപ്പെട്ടിരുന്നു. എന്നാൽ രണ്ടു രാജ്യങ്ങളേയും നേരിടുന്ന, വർഗ്ഗീയമായ രഞ്ജിപ്പ് പുനഃസ്ഥാപിക്കുകയെന്ന വളരെ അടിയന്തിരമായ പ്രശ്നം പരിഹരിയ്ക്കാൻ ശ്രമിയ്ക്കുവാനുള്ള സൃഷ്ടിപരമായ സമീപനത്തിൻെറയും സൗഹാർദ്ദത്തിൻേറയും മനോഭാവമായിരുന്നു ഞങ്ങളുടെ രാഷ്ട്രപതിയുടെ സന്ദേശത്തിലുണ്ടായിരുന്നതെന്നു് വ്യക്തമാണു്.

## കൊളോണിയലിസത്തിനെതിരായുള്ള സമരത്തിൽ ഭാരതം മുന്നണിയിൽ

കാശ്മീരിൽ ഭാരതത്തിൻെറ സാന്നിദ്ധ്യം കൊളോണിയലാണെന്നു് പാകിസ്ഥാൻ വിദേശകാര്യമന്ത്രി വിശേഷിപ്പിച്ചു. എൻെറ രാജ്യത്തിന്നെതിരായി ഇങ്ങനെ നിഷ്ഠുരമായ ഒരു ആരോപണം അദ്ദേഹം ഉന്നയിയ്ക്കാൻ തുനിഞ്ഞതിൽ ഞാൻ അഗാധമായി ഖേദിയ്ക്കുന്നു. കഴിഞ്ഞ അമ്പതു കൊല്ലത്തെ ഭാരതചരിത്രത്തെപ്പററി ഒന്നുകിൽ അദ്ദേഹം അജ്ഞനാണു്, അല്ലെങ്കിൽ കരുതിക്കൂട്ടി അജ്ഞത കാണിയ്ക്കുന്നു. മഹാത്മാ ഗാന്ധിയുടെ നേതൃത്വത്തിൽ കൊളോണിയലിസത്തിന്നെതിരായി നടത്തിയ ഭാരതത്തിൻെറ ഐതിഹാസികമായ സമരമാണു്, ചരിത്രത്തിലെ ഏററവും പ്രബലമായ സാമ്രാജ്യത്വത്തിന്നെതിരായുള്ള നെടുനെടുങ്കൻ സമരമാണു് ഭാരതത്തിനും അദ്ദേഹത്തിൻെറ തന്നെ രാജ്യത്തിനും സ്വാതന്ത്ര്യം കൈവരുത്തിയതെന്ന കാര്യം അദ്ദേഹം മറന്നുവെന്നു തോന്നുന്നു. കൊളോണിയലിസത്തിന്നെതിരായുള്ള ഭാ

രതത്തിൻെറ പ്രസ്ഥാനം ഏഷ്യയിലെയും ആഫ്രിക്കയിലെയും സ്വാതന്ത്ര്യപ്രസ്ഥാനങ്ങളിലെല്ലാം ചെലുത്തിയ അതിഗംഭീരമായ സ്വാധീനത്തെപ്പററിയും ലോകത്തൊട്ടാകെ ഇങ്ങനെയുള്ള പ്രസ്ഥാനങ്ങൾക്ക് അതു നൽകിയിട്ടുള്ളതും നൽകിക്കൊണ്ടിരിക്കുന്നതുമായ പ്രചോദനത്തെപ്പററിയും അദ്ദേഹത്തിനു് അറിയാതിരിക്കുവാൻ സാധ്യമല്ല. ഏഷ്യയിലും ആഫ്രിക്കയിലും പുതുതായി ആവിർഭവിച്ചുകൊണ്ടിരിക്കുന്ന രാജ്യങ്ങൾ ഇതു് അംഗീകരിക്കുന്നുണ്ടെന്നറിയുമ്പോൾ ഞങ്ങൾക്ക് വലിയ സംതൃപ്തിയുണ്ട്. പതിനാറു കൊല്ലത്തെ സ്വതന്ത്രമായ നിലനില്പിനിടയിലും ഐക്യരാഷ്ട്രസംഘടനയിലെ ഒരു സ്ഥാപകാംഗമെന്ന നിലയിലും ഭാരതം ഐക്യരാഷ്ട്രസംഘടനയിൽ പൊരുതിയ അവിരാമമായ പോരും ഏഷ്യയിലേയും ആഫ്രിക്കയിലേയും സ്വാതന്ത്ര്യപ്രസ്ഥാനങ്ങൾക്ക് ഭാരതം നൽകിയ പിന്തുണയും അദ്ദേഹം പാടേ അവഗണിക്കുന്നു. ഇങ്ങനെയുള്ള ഒരു രാജ്യത്തെ കൊളോണിയലെന്നു പറഞ്ഞു് പഴിക്കുന്നതു് വിദ്വേഷത്തിൻെറ പാരമ്യമാണ് കാണിക്കുന്നതു്; ഭാരതത്തിൻെറ ഇപ്പോഴത്തെ നേതാക്കൾ, എല്ലാററിലുമധികം, തൻെറ ജീവിതത്തിൻെറ ഏററിയ പങ്കും തൻെറ സ്വന്തം നാട്ടിനു വേണ്ടി മാത്രമല്ല, ഏഷ്യക്കും ആഫ്രിക്കക്കുംവേണ്ടി ഒരു സ്വാതന്ത്ര്യയോദ്ധാവെന്ന നിലയിൽ ചെലവഴിച്ച പ്രധാനമന്ത്രി ജവാഹർലാൽ നെഹ്റു, ഒരു കൊളോണിയൽ നയം പിന്തുടരുന്നുവെന്നു് കൊള്ളിച്ചു പറയുന്നതു് പാകിസ്ഥാനു മാത്രം ചെയ്യാൻ കഴിയുന്ന ഒരു കാര്യമാണ്. ചരിത്രത്തിൻെറ ഉദയം മുതൽ കാശ്മീർ ഭാരതത്തിൻെറ ഒരു ഭാഗമായിരുന്നിട്ടുണ്ടെന്നുള്ളതാണ്, ഭാരതസംസ്കാരത്തിൻേറയും പാരമ്പര്യത്തിൻേറയും ഒരു സങ്കേതം ആയിരുന്നിട്ടുണ്ടെന്നുള്ളതാണ് വാസ്തവം. ഭാരതചരിത്രത്തിൻെറ കീഴ്മേൽ മറിച്ചിലുകളിൽ അതു പൂർണ്ണമായും പങ്കു കൊണ്ടിട്ടുണ്ട്; അതു് അശോകൻേറയും അക്ബറിൻേറയും സാമ്രാജ്യങ്ങളുടെ ഭാഗമായിരുന്നു. കാശ്മീരിൻെറ തലസ്ഥാനമായ ശ്രീനഗർ ക്രി. മു. മൂന്നാം ശതകത്തിൽ മഹാനായ അശോകചക്രവർത്തി സ്ഥാപിച്ചതാണ്. കാശ്മീരിലെ ജനങ്ങളുടെ രക്തവും മാംസവും ഞങ്ങളുടെ രക്തവും മാംസവും ഒന്നാണ്. ഭാരതയൂണിയൻെറ പതിനാറു സംസ്ഥാനങ്ങളിലൊന്നെന്ന നിലയിൽ ജമ്മു–കാശ്മീരും ഭാരതപൌരന്മാരെന്ന നിലയിൽ

കാശ്മീരിലെ ജനങ്ങളും ഭാരതം അനുഭവിക്കുന്ന സാർവ്വത്രിക സ്വാതന്ത്ര്യത്തിൽ പങ്കുകൊള്ളുന്നു.

## കാശ്മീർ മാത്രമല്ല പ്രശ്നം

ഭാരതവും പാകിസ്ഥാനും തമ്മിലുള്ള ഒരേ ഒരു വിവാദകാരണം കാശ്മീരാണെന്നും കാശ്മീർപ്രശ്നം പാകിസ്ഥാനു തൃപ്തികരമാകുംവിധം പരിഹരിക്കപ്പെട്ടാൽ ഞങ്ങളുടെ രണ്ടു രാജ്യങ്ങളും തമ്മിൽ സൗഹാർദ്ദവും സമ്പൂർണ്ണസഹകരണവുമുണ്ടായിരിക്കുമെന്നും പലപ്പോഴും പറയപ്പെട്ടിട്ടുണ്ട്. പാകിസ്ഥാൻ വിദേശകാര്യമന്ത്രിയും അതു ആവർത്തിച്ചുവെന്നു് എനിക്കു് തോന്നുന്നു. ക്ഷമിക്കണം, ഞാൻ അതിനോടു് യോജിക്കുന്നില്ല. ഞാൻ മുമ്പു ചൂണ്ടിക്കാണിച്ചതുപോലെ, പാകിസ്ഥാന്റെ നയം അടിസ്ഥാനമാക്കിയിട്ടുള്ള മൌലികതത്വശാസ്ത്രം മനസ്സിലാക്കാൻ വിഷമമായിരിക്കുന്നു. അതിന്റെ വിദേശനയത്തിൻെറ എല്ലാ വശങ്ങളിലും ഭാരതവിരുദ്ധമായ ഒരു ചായ്വാണു് അതു് വെളിപ്പെടുത്തുന്നതു്. ചൈനയുടെ കൈകളിലേക്കു് അവരെ ഓട്ടിയ കാരണം ഞങ്ങളുടെ കാശ്മീർനയമാണെന്നു് ഉത്തരവാദിത്വമുള്ള പാകിസ്ഥാൻ നേതാക്കൾ ഒരിക്കൽ ഞങ്ങളോടു പറഞ്ഞു. ചൈനയോടുള്ള പാകിസ്ഥാൻെറ സൗഹാർദ്ദത്തിനു് നൽകപ്പെട്ട ഈ കാരണം ചൈനക്കു് ഇഷ്ടപ്പെടാത്തതിനാൽ, അവർ മട്ടു മാററി. കാശ്മീർപ്രശ്നം പരിഹരിക്കപ്പെട്ടാൽ പോലും പാകിസ്ഥാൻ ചൈനയെ പിന്താങ്ങുന്നതു് തുടരുമെന്നു് സൂചിപ്പിച്ചു. മററു വിധത്തിൽ പറഞ്ഞാൽ, ഭാരതത്തോടുള്ള പാകിസ്ഥാൻെറ ഇപ്പോഴത്തെ ശത്രുതാമനോഭാവം കാശ്മീർപ്രശ്നം കൊണ്ടു മാത്രമല്ല, അതു കുറേക്കൂടി ആഴത്തിൽ കിടക്കുന്ന എന്തോ കാരണത്താലാണു്.

വർഗ്ഗീയകലാപങ്ങളെ സംബന്ധിച്ചും പാകിസ്ഥാൻെറ മനോഭാവം ഇതു തന്നെയാണു്. കാശ്മീർപ്രശ്നം പരിഹരിക്കപ്പെട്ടാൽ, കലാപങ്ങൾ അത്ഭുതകരമായി നിലക്കുമെന്നാണു് വാദം. കാശ്മീരും ഈ കലാപങ്ങളുമായി യാതൊരു ബന്ധവുമില്ല. പാകിസ്ഥാന്റെ വർഗ്ഗീയനയം കൊണ്ടും വർഗ്ഗീയവികാരാവേശങ്ങളെ അതു് ഇളക്കുന്നതുകൊണ്ടുമാണു് കലാപങ്ങളുണ്ടാകുന്നതു്. വികാരാവേശങ്ങൾ ഇളക്കുകയെന്ന കുററം അതു ചെയ്യുന്നുണ്ടു്.

അതിനു വേണ്ടത്ര തെളിവു് ഞാൻ നേരത്തേ ചെയ്ത പ്രസ്താവന യിൽ തന്നിട്ടുമുണ്ടു്.

രക്ഷാസമിതിയുടെ ഇത്രയേറെ സമയം എടുക്കാതിരിയ്ക്കുണ മായിരുന്നെന്നും ഞങ്ങൾക്കെതിരായി പാകിസ്ഥാൻ വിദേശകാ ര്യമന്ത്രി ഉന്നയിച്ച അനേകം ആരോപണങ്ങൾ ഖണ്ഡിയ്ക്കേണ്ട ആവശ്യത്തിൽ നിന്നു് എന്നെ ഒഴിവാക്കാമായിരുന്നെന്നും ഞാൻ ആഗ്രഹിയ്ക്കുന്നു. രക്ഷാസമിതിയിൽ അടിക്കടിയുള്ള പ്രത്യാരോ പണങ്ങളും കുററപ്പെടുത്തലുകളും കൊണ്ടു് പ്രയോജനമില്ല. ഇവ ഫലപ്രദമായിരുന്നുവെങ്കിൽ, ഇത്രയധികം കൊല്ലങ്ങൾക്കുശേഷം ഇന്നും നാമിവിടെ ഇരിക്കുമായിരുന്നില്ല. പാകിസ്ഥാൻ ഞങ്ങൾ ക്കെതിരായി ഉന്നയിച്ച ഗുരുതരവും അടിസ്ഥാനരഹിതവുമായ ആരോപണങ്ങളുടെ മുമ്പിൽ കാര്യങ്ങൾ നേരേ ചൊവ്വേ നിരത്തി വെയ്ക്കുവാൻ ഞാൻ ബാധ്യസ്ഥനായിരുന്നു. പ്രകോപനങ്ങളു ണ്ടെങ്കിലും, പാകിസ്ഥാനുമായുള്ള ഞങ്ങളുടെ നിർഭാഗ്യകരമായ ബന്ധങ്ങൾ അഭിവൃദ്ധിപ്പെടുത്തുന്നതിനെ ലക്ഷ്യമാക്കി ഞങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിയ്ക്കുമെന്നു്, അദ്ധ്യക്ഷനായ താങ്കൾക്കും ര ക്ഷാസമിതിയ്ക്കും ഉറപ്പു നൽകാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. ഞങ്ങ ളുടെ ബന്ധങ്ങൾ പ്രത്യാരോപണങ്ങളിന്മേൽ കെട്ടിപ്പടുക്കാൻ ഞ ങ്ങൾ ആഗ്രഹിയ്ക്കുന്നില്ല. സൗഹാർദ്ദത്തിന്മേലും സഹകരണത്തി ന്മേലും അന്യോന്യബഹുമാനത്തിന്മേലും കെട്ടിപ്പടുക്കാനാണു് ആ ഗ്രഹിയ്ക്കുന്നതു്. ഒരു സ്വതന്ത്രപരമാധികാരരാഷ്ട്രമെന്ന നിലയ്ക്കു് പാകിസ്ഥാനു് ഐശ്വര്യവും ക്ഷേമവും ഞങ്ങൾ നേരുന്നുവെന്നും സുഹൃത്തുക്കളായ രണ്ടു അയൽരാജ്യങ്ങൾ തമ്മിലുള്ളതുപോലെ സമത്വം, അഖണ്ഡത, പരമാധികാരം എന്നിവയുടെ അടി സ്ഥാനത്തിൽ ഞങ്ങളുടെ ബന്ധങ്ങൾ കെട്ടിപ്പടുക്കാൻ ഞങ്ങൾ ആഗ്രഹിയ്ക്കുന്നുവെന്നും ഇവിടെ എന്റെ ഗവർമ്മെന്റിനും ഭാരത ജനതയ്ക്കും വേണ്ടി ഖണ്ഡിതമായിപ്പറയാൻ ഞാൻ ആഗ്രഹി യ്ക്കുന്നു.

ഭാരതവും പാകിസ്ഥാനും തമ്മിലുള്ള ഇപ്പോഴത്തെ അസന്തു ഷ്ടമായ സ്ഥിതിഗതികൾ ഭേദപ്പെടുത്താനും കൂടുതൽ മെച്ചമായ ബന്ധങ്ങൾ കൈവരുത്താനുമായി എന്തു നടപടികളെടുക്കണമെ

ന്നു് നിങ്ങൾ എന്നോടു ചോദിയ്ക്കുമായിരിക്കും. ഇരുരാജ്യങ്ങളിലേയും ജനങ്ങൾ സുഹൃത്തുക്കളായിരിയ്ക്കാൻ ആഗ്രഹിയ്ക്കുന്നുവെന്നുള്ളതിൽ എനിയ്ക്കു് എന്റെ മനസ്സിൽ ലവലേശം സംശയമില്ല. പതിനാറു കൊല്ലം മുമ്പു് അവർ ഒരേ രാജ്യത്തിൽ പെട്ടവരായിരുന്നു. ഒരേ പാരമ്പര്യവും ഒരേ ഭൂതകാലവുമാണു് അവർ പങ്കിട്ടിരുന്നതു്. ഇന്നും പാകിസ്ഥാനിലേയും ഭാരതത്തിലേയും പൗരന്മാർക്കു് കെട്ടുപാടുകളും ബന്ധുത്വങ്ങളുമുണ്ടു്. പാകിസ്ഥാൻ ഗവമെന്റു് ഉചിതമായ ഒരു ആംഗ്യം കാണിയ്ക്കുകയും ഇപ്പോഴത്തെ മനോഭാവം വെടിയുകയും ചെയ്താൽ മാത്രം മതി എന്റെ ഗവർമെന്റു് പാതിയിലധികം ദൂരം ചെന്നു് അതുമായി സമ്മേളിയ്ക്കും. പ്രമേയങ്ങൾ പാസ്സാക്കുന്നതുകൊണ്ടു് പ്രയോജനമില്ലെന്നു്, ഏറ്റവുമധികം ബഹുമാനത്തോടെ സൂചിപ്പിയ്ക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. അതു് വികാരങ്ങളെ മൂർച്ചിപ്പിയ്ക്കാൻ മാത്രമേ ഇടയുള്ളു. എത്ര നന്നായി എഴുതിയുണ്ടാക്കിയതായാലും, ഒരു പ്രമേയവും ഇരുകക്ഷികളേയും തൃപ്തിപ്പെടുത്തുകയില്ല. പ്രവൃത്തിയാണാവശ്യം. ആദ്യകാര്യങ്ങൾ ആദ്യം വരണമെന്നതാണു് നാം ഓർക്കേണ്ടതു്.

## പാകിസ്ഥാന്റെ അക്രമഭീഷണികൾ അവസാനിയ്ക്കണം

അതുകൊണ്ടു്, ഭാരതത്തിലേയും പാകിസ്ഥാനിലേയും അസ്വസ്ഥപ്രദേശങ്ങളിൽ സാധാരണസ്ഥിതിഗതികൾ പുനഃസ്ഥാപിക്കുകയും രണ്ടു രാജ്യങ്ങളിലും സമുദായങ്ങൾ തമ്മിൽ ഐക്യവും രഞ്ജിപ്പും കൈവരുത്തുകയുമാണു് ആദ്യത്തെ കാര്യം. ഇതിനായി, പാകിസ്ഥാനുമായി സഹകരിച്ചു് ഏതു നടപടിയും എല്ലാ നടപടികളുമെടുക്കാൻ ഞങ്ങൾ തയ്യാറാണു്. മാർഗ്ഗങ്ങളും ഉപാധികളും ചർച്ച ചെയ്യാൻ വേണ്ടി ഇരുരാജ്യങ്ങളിലേയും മന്ത്രിമാരുടെ ഒരു യോഗം ചേരുന്നതിനെ എന്റെ ഗവർമെന്റു് സ്വാഗതം ചെയ്യും. ഈയിടെ നടന്ന നിന്ദ്യമായ സംഭവങ്ങൾ വീണ്ടും ഒരിക്കലും നടക്കാതിരിക്കാൻ നാം ശ്രദ്ധിയ്ക്കണം. അവ ഏതു ഗവർമെന്റിനും ഒരു നാണക്കേടാണു്. രണ്ടാമതായി, ഞാൻ ചൂണ്ടിക്കാണിച്ചതുപോലെ, പാകിസ്ഥാനിൽ നിന്നു് കൂടെക്കൂടെ പൊന്തിവന്നിട്ടുള്ള അക്രമഭീഷണികൾ അവസാനിയ്ക്കണം. ഇരുരാജ്യങ്ങളും ഒരിക്കലും യുദ്ധത്തിനു് മുതിരുകയില്ലെന്നും അവ ത

ത്തിലുള്ള എല്ലാ ഭിന്നതകളും സമാധാനകരമായ മാർഗ്ഗങ്ങളിലൂടെ ഒതുക്കിത്തീക്കുമെന്നും ഭാരതത്തിനോടൊപ്പം പാകിസ്ഥാനും അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കട്ടെ. ഇത്തരുണത്തിൽ പ്രധാനമന്ത്രി ക്രൂഷ്ചോവ് ഈയിടെ പുറപ്പെടുവിച്ച അഭ്യത്ഥന ഞങ്ങൾ സ്വാഗതം ചെയ്യുന്നു. ഭൂപരമായ തക്കങ്ങൾ സമാധാനകരമായി ഒതുക്കിത്തീക്കണമെന്നുള്ള ആ അഭ്യത്ഥനയെ ഞങ്ങളുടെ പ്രധാനമന്ത്രി ഹാദ്ദമായി പിന്താങ്ങിയെന്നുള്ളതു് നിങ്ങൾക്കറിയാമല്ലോ. ബലപ്രയോഗം ത്യജിക്കുന്നതിനെ പ്രസിഡന്റ് ജോൺസണും തത്വത്തിൽ സ്വാഗതം ചെയ്തിട്ടുണ്ടു്. കുറേക്കൂടി മെച്ചമായ ഒരു അന്തരീക്ഷം നിലവിൽ വന്നാൽ, പരിഹരിക്കപ്പെടാതെയുള്ള ഞങ്ങളുടെ എല്ലാ ഭിന്നതകളും പാകിസ്ഥാനുമായി ചച്ച ചെയ്യാൻ സാധ്യമായിരിക്കും, ഞങ്ങൾ തയ്യാറുമാണു്. ചച്ചയിലും വാദപ്രതിവാദത്തിലും ഞങ്ങൾ വിശ്വസിക്കുന്നു. സമ്മേളനമേശക്കു ചുറ്റുമിരുന്നു് ഭിന്നതകൾ പരിഹരിക്കുന്നതിൽ ഞങ്ങൾ വിശ്വസിക്കുന്നു. പാകിസ്ഥാൻ ഞങ്ങളുമൊന്നിച്ചിരുന്നു് ഭിന്നതകൾ പരിഹരിക്കുന്നതിനെ ഞങ്ങൾ സ്വാഗതം ചെയ്യുന്നു. ഭാരതഉപഭൂഖണ്ഡത്തിന്റെ ഭാഗങ്ങളായ ഞങ്ങളുടെ രണ്ടു രാജ്യങ്ങളും സൗഹാദ്ദപരവും അനുരഞ്ജനപരവുമായ വ്യവസ്ഥകളിൽ കഴിയണമെന്നു് ഞങ്ങൾക്കു് അത്യാകാംക്ഷയുണ്ടെന്നു് ഓക്കാൻ ഞാൻ പാകിസ്ഥാനോടു് വിനയപൂർവ്വം അഭ്യത്ഥിക്കുകയാണു്. നമ്മുടെ രണ്ടു ജനതകളുടേയും ഭാവി ക്ഷേമൈശ്വര്യങ്ങൾ അതിനെ ആശ്രയിച്ചിരിക്കുന്നു.

II

# 1964 ഫെബ്രുവരി 10 ാംനു

# ശ്രീ. എം. സി. ചാഗ്ല ചെയ്ത പ്രസംഗം

പാകിസ്ഥാൻ വിദേശകാര്യമന്ത്രിയുടെ പ്രസ്താവന കോപത്തേക്കാൾ കൂടുതൽ ദുഃഖത്തോടെയാണ് ഞാൻ കേട്ടുകൊണ്ടിരുന്നതു്. കോപം അടക്കാം; എന്നാൽ ദുഃഖം അടക്കാൻ വിഷമമാണു്. എൻെറ രാജ്യത്തേയും എൻെറ ഗവമ്മെൻറിനേയും നിന്ദിക്കുന്ന, അതു് സ്വാതന്ത്ര്യം നേടിയതു മുതല്ക്കു സ്ഥാപിച്ച സമാധാനത്തിൻേറയും പുരോഗതിയുടേയും നേട്ടങ്ങൾക്കു് അപവാദമായ വികാരങ്ങൾ പാകിസ്ഥാൻ പ്രതിനിധി പ്രകടിപ്പിച്ചുവെന്ന വസ്തുതയാണു് എന്റെ ദുഃഖത്തിനു് കാരണം. അതും ഒരു അയൽരാജ്യം ഞങ്ങൾക്കെതിരായി, കഷ്ടിച്ചു് ഏതാനും കൊല്ലംമുമ്പു് ഞങ്ങളോടൊപ്പം ഭാരതഉപഭൂഖണ്ഡത്തിന്റെ ഭാഗമായിരുന്ന ഒരു രാജ്യത്തിലെ ജനങ്ങളുമായി സമാധാനത്തിലും സൌഹാർദ്ദത്തിലും കഴിയുകയെന്ന ഒരേ ഒരു ആഗ്രഹം മാത്രമുള്ള ഞങ്ങൾക്കെതിരായി. പാകിസ്ഥാൻ വിദേശകാര്യമന്ത്രിയെ അനുകരിക്കാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. ദീർഘമായ ഒരു വ്യാഖ്യാനംകൊണ്ടു് രക്ഷാസമിതി അംഗങ്ങളുടെ ക്ഷമ നശിപ്പിക്കാൻ ആഗ്രഹിക്കുന്നില്ല. അവരുടെ ക്ഷമ വേണ്ടത്ര മഥിച്ചുകഴിഞ്ഞിരിക്കുന്നു. അതുകൊണ്ടു്, എൻെറ മുമ്പത്തെ പ്രസ്താവനയിൽ ഞാൻ പറഞ്ഞുകഴിഞ്ഞ കാര്യങ്ങൾ ആവർത്തിക്കുന്നതു് സമയം പാഴാക്കലായിരിക്കും അതു് രേഖയിലുണ്ടു്. അതു് സ്വയം സംസാരിച്ചുകൊള്ളും. എൻെറ രാജ്യത്തിൻെറ നിലപാടും മനോഭാവവും അതു വ്യ

ക്തമായി നിർവചിയ്ക്കുന്നു. അവിടെ ഞാൻ പറഞ്ഞ ഓരോ വാക്കിലും ഞാൻ ഉറച്ചു നില്ക്കുന്നു.

കാശ്മീരിൽ കുഴപ്പവും കലഹവുമുണ്ടെന്നു് വരുത്തിക്കൂട്ടുക യോ, പാകിസ്ഥാൻ പ്രതിനിധിയുടെ ഉപക്രമപ്രസ്താവനയിലുള്ള അദ്ദേഹത്തിൻെറ തന്നെ വാക്കുകൾ ഉദ്ധരിച്ചാൽ "കാശ്മീർ ഭാരതത്തിനെതിരായി പരസ്യമായ കലാപത്തിലാണു്" എന്നു് സ്ഥാപിയ്ക്കുകയോ ആണു് രക്ഷാസമിതിയോടുള്ള അദ്ദേഹത്തിൻെറ സമീപനത്തെ നീതീകരിയ്ക്കുന്നതിനു് അദ്ദേഹത്തിനു് നേടാൻ കഴിയുന്ന ഒരേ ഒരു മാർഗ്ഗമെന്നു് പാകിസ്ഥാൻ പ്രതിനിധിയ്ക്കു് ബോധ്യമായിട്ടുണ്ടു്. കാശ്മീരിൽ വർഗ്ഗീയാസ്വാസ്ഥ്യങ്ങളൊന്നുമില്ലെന്നും, നേരെമറിച്ചു്, പരിപൂർണ്ണരഞ്ജിപ്പാണു് അവിടെയുള്ള തെന്നും, കാശ്മീർ ഭാരതത്തിനെതിരായി കലാപം നടത്തിയില്ലെന്നതന്നെയല്ല വിശുദ്ധാവശിഷ്ടം നഷ്ടപ്പെട്ട നിർഭാഗ്യകരമായ ആ സംഭവത്തിൻെറ ഓരോ ഘട്ടത്തിലും സഹായത്തിനും പിന്തുണയ്ക്കുമായി കാശ്മീർ ഭാരതത്തെ സമീപിച്ചുവെന്നുമാണു് വസ്തുതകൾ കാണിയ്ക്കുന്നതെങ്കിൽ, രക്ഷാസമിതിയോടുള്ള പാകിസ്ഥാൻെറ ഇപ്പോഴത്തെ അപേക്ഷയെ നീതീകരിയ്ക്കുന്നതെന്നു് അദ്ദേഹം പറയുന്ന തരത്തിലുള്ള യാതൊരു മാറ്റവും കാശ്മീരിലെ സ്ഥിതിഗതികളിൽ വന്നിട്ടില്ലെന്നു് വ്യക്തമാണു് — കാശ്മീരിൽ അസ്വാസ്ഥ്യമോ കുഴപ്പമോ ഉണ്ടായാൽ പാകിസ്ഥാൻെറ എന്തെങ്കിലും തരത്തിലുള്ള ഇടപെടലിനെ അതു് നീതീകരിയ്ക്കുമെന്നല്ല. കാരണം, കാശ്മീരിൽ സംഭവിയ്ക്കുന്നതെന്തും തികച്ചും ഭാരതത്തിൻെറ ആഭ്യന്തരകാര്യമാണെന്നു് ഞങ്ങൾ ആവർത്തിച്ചാവർത്തിച്ചു പ്രസ്താവിച്ചിട്ടുണ്ടു്.

കാശ്മീരിൽ ഈയിടെ സ്വയംഭൂതമായ ഒരു ഹിതപരിശോധനയുണ്ടായിയെന്നു് പ്രസിഡൻറ് അയൂബ്ഖാൻ പറഞ്ഞതായി പാകിസ്ഥാൻ വിദേശകാര്യമന്ത്രി പ്രസ്താവിച്ചിരിയ്ക്കുന്നു. അദ്ദേഹം പറഞ്ഞതു ശരി! എന്നിട്ടോ, ആ ഹിതപരിശോധനയുടെ ഫലമെന്താണു്? തങ്ങൾ തദ്ദേശഭരണകൂടത്തിനെതിരാണെങ്കിലും ഭാരതഗവൺമെൻറിൻെറ നീതിബോധത്തിലും ന്യായത്തിലും തങ്ങൾക്കു് പൂർണ്ണവിശ്വാസമുണ്ടെന്ന വ്യക്തമായ വിധിയാണു് കാശ്മീർ നൽകിയതു്. എൻെറ മുമ്പത്തെ പ്രസ്താവനയിൽ, കാ

ശ്മീരിലെ ജനങ്ങളെ ഇളക്കുകയും വർഗ്ഗീയവികാരങ്ങളെ ഊതിക്ക ത്തിയ്ക്കുകയും ചെയ്യുന്ന ഉത്തരവാദിത്തമുള്ള പാകിസ്ഥാനി രാജ്യ തന്ത്രജ്ഞന്മാരുടെ പ്രസ്താവനകൾ ഞാൻ ഉദ്ധരിക്കുന്നു. വിശുദ്ധാവശിഷ്ടത്തിന്റെ നഷ്ടം കാശ്മീരിൽ രക്തച്ചൊരിച്ചിലിനിടയാക്കുമെന്നും മുസ്ലീം സമുദായം ഹിന്ദുക്കൾക്കും സിക്കുകാർക്കുമെതിരായി ഉയരുമെന്നും പാകിസ്ഥാൻ പ്രതീക്ഷിച്ചിരുന്നുവെന്ന് ഞാൻ മുമ്പ് പറഞ്ഞു, വീണ്ടും ഇതാ ആവർത്തിക്കുന്നു. ഈ നിമിഷം ശ്രീനഗറിൽ ചോരയൊഴുക്കുകയാണെന്ന് പാകിസ്ഥാൻ വിദേശകാര്യമന്ത്രി ഇവിടെത്തന്നെ പ്രസ്താവിച്ചു. ഇത് ഒരു വസ്തുതാവിവരണമാണോ, അതോ, ഒരു അഭിലാഷവും പ്രത്യാശയുമാണോ എന്നു ഞാൻ ചോദിക്കുന്നു! ഇന്ന് കാശ്മീരിൽ യാതൊരു തരത്തിലുമുള്ള കുഴപ്പവുമില്ലെന്ന് സമിതി അംഗങ്ങളോട് നിരുപാധികമായി ഞാൻ പ്രസ്താവിച്ചുകൊള്ളട്ടെ. വിശുദ്ധാവശിഷ്ടം കണ്ടുകിട്ടിയിട്ടുണ്ട്. അതു മാത്രമല്ല, ഗവർമ്മെൻറിനെ പിന്താങ്ങുന്നയാളല്ലെന്നതു കൂടാതെ പ്രതിപക്ഷത്തുള്ളയാളുംകൂടിയായ മൌലാനാ എം. മസൂദി ഉൾപ്പെടെ ശ്രീനഗരിലെ ബഹുമാനപ്പെട്ട മതനേതാക്കൾ അതു് തിരിച്ചറിയുകയും ചെയ്തു കഴിഞ്ഞു.

## കാശ്മീർ ആവശ്യപ്പെടുന്നതിൽ പാകിസ്ഥാന്റെ ആന്തരോദ്ദേശ്യങ്ങൾ

കാശ്മീർ ജീവൽപ്രധാനമായ ഒരു പ്രശ്നമാണെന്ന് നമ്മോടു പറഞ്ഞുവല്ലൊ? ആർക്ക് ജീവൽപ്രധാനം? കാശ്മീരിലെ ജനങ്ങൾക്കോ, പാകിസ്ഥാനിലെ ജനങ്ങൾക്കോ? കാശ്മീർ പാകിസ്ഥാന്റെ സമ്പദ്‌വ്യവസ്ഥയ്ക്കും പ്രതിരോധത്തിനും ജീവൽപ്രധാനമാണെന്ന് പ്രസിഡന്റ് അയൂബ്ഖാൻ വെളിപാടുകൊണ്ട നിമിഷങ്ങളിൽ ഒന്നിലധികം തവണ പറഞ്ഞിട്ടുണ്ട്. ഞാൻ ഉദ്ധരിക്കുകയാണ്:

> "കാശ്മീർ പാകിസ്ഥാന് ജീവൽപ്രധാനമാണ്, രാഷ്ട്രീയമായി മാത്രമല്ല, സൈനികമായിട്ടുമതേ. കാശ്മീർ ഒരു ജീവന്മരണപ്രശ്നമാണ്."

1959 ഡിസമ്പറിൽ പ്രസിഡൻറ് അയ്യൂബ്ഖാൻ പറഞ്ഞതാണിതു്.

വീണ്ടും പാകിസ്ഥാൻ പ്രസിഡൻറ് പറഞ്ഞു:

"നിങ്ങൾ ചോദിച്ചേയ്ക്കും, 'എന്തുകൊണ്ടു് നിങ്ങൾക്കു് കാശ്മീർ ഉപേക്ഷിച്ചുകൂടാ?' അതോ പറയാം. ഞങ്ങൾക്കു് ആ തർക്കം ഉപേക്ഷിയ്ക്കാൻ സാധ്യമല്ലാത്തതു്, ഞങ്ങൾ ചോരക്കൊതിയന്മാരായതുകൊണ്ടല്ല, പിന്നെയോ...... ഉദാഹരണത്തിനു്, കാശ്മീർ ഞങ്ങളുടെ ഭൌതികസുരക്ഷിതത്വവുമായി ബന്ധപ്പെട്ടിരിയ്ക്കുന്നതുകൊണ്ടാണു്. പാകിസ്ഥാനിലെ 320 ലക്ഷം ഏക്കർ സ്ഥലത്തു് ജലസേചനം നടക്കുന്നതു് കാശ്മീരിൽ ഉത്ഭവിയ്ക്കുന്ന നദികളിൽനിന്നാണു്."

ജൂലായ് 13-ാംനു- വാഷിംഗ്ടണിലെ നാഷണൽ പ്രസ് ക്ലബ്ബിൽ വച്ചു് ഒരു ഉച്ചഭക്ഷണയോഗത്തിൽ പ്രസിഡൻറ് അയ്യൂബ്ഖാൻ നടത്തിയതും 1961 ജൂലൈ 14-ാംനു- ***പാകിസ്ഥാൻ ടൈംസ്*** എന്ന പത്രത്തിൽ റിപ്പോർട്ടുചെയ്യിരുന്നതുമായ പ്രസംഗത്തിൽ നിന്നാണിതു്.

വീണ്ടും പാകിസ്ഥാൻ പ്രസിഡൻറിൻെറ പ്രസ്താവനയിൽ നിന്നു് ഞാൻ ഉദ്ധരിയ്ക്കുന്നു:

"കാശ്മീർ ഞങ്ങളുടെ ഭൌതികസുരക്ഷിതത്വത്തിനും സാമ്പത്തികസുരക്ഷിതത്വത്തിനും ഞങ്ങൾക്കു് പ്രധാനപ്പെട്ടതാണു്."

പാകിസ്ഥാൻ പ്രസിഡൻറ് 1961 ജൂലൈ 19-ാംനു- കറാച്ചിയിൽ പറഞ്ഞതും ജൂലൈ 20-ാംനു-യിലെ ***പാകിസ്ഥാൻ ടൈംസിൽ*** റിപ്പോർട്ടുചെയ്യിരുന്നതുമാണതു്.

മറെറാരു ഉദ്ധാരണം കൂടി:

"കാശ്മീർ പാകിസ്ഥാനു് ഒരു ജീവന്മരണപ്രശ്നമാണെന്നും ഈ പ്രശ്നം പരിഹരിയ്ക്കാതെ, ഞങ്ങളുടെ ഭൂപ്രദേശത്തിൻെറ, പ്രത്യേകിച്ചു് ഞങ്ങളുടെ രാജ്യത്തിൻെറ പടിഞ്ഞാ

റൻ വിഭാഗത്തിൻെറ രക്ഷ ഉറപ്പുചെയ്യാൻ സാധ്യമല്ലെന്നും പാകിസ്ഥാൻ പ്രസിഡൻറ് പ്രഖ്യാപിച്ചു......''

പ്രസിഡൻറ് അയ്യൂബ്ഖാൻ 1961 ഒക്ടോബർ 18-ാംനു ധാക്കയിൽ പുറപ്പെടുവിച്ചതാണീ പ്രസ്താവന. ഒക്ടോബർ 19-ാംനുയിലത്തെ ***പാകിസ്ഥാൻ ടൈംസിൽ*** അതു് റിപ്പോർട്ടുചെയ്തിരുന്നു.

അങ്ങനെ കള്ളി പുറത്തു ചാടിയിരിക്കുന്നു. കാശ്മീർ മാനുഷിക കാരണങ്ങളാലോ മാനുഷികപരിഗണനകളാലോ ജീവൽ പ്രധാനമല്ല; പാകിസ്ഥാൻെറ സ്വന്തം കാരണങ്ങളാലാണ്. അതായതു്, അതിൻെറ സുരക്ഷിതത്വത്തിനു സ്വന്തം പ്രതിരോധത്തിനുമാണ് അതു് ജീവൽപ്രധാനമായിട്ടുള്ളതു്.

പാകിസ്ഥാൻെറ സ്ഥാപകനായ ശ്രീ. ജിന്ന ഒരിക്കൽ പറഞ്ഞതും ഇതു വിശദീകരിക്കുന്നുണ്ട്: അതായതു്, അദ്ദേഹത്തിനു കിട്ടിയ പാകിസ്ഥാൻ ഒരു ''പുഴ കരണ്ട, നുള്ളിനുറുങ്ങിയ പാകിസ്ഥാനാ''യതുകൊണ്ട്, അതിൽ അദ്ദേഹത്തിന് തൃപ്തിയില്ലെന്ന്. അതുകൊണ്ട്, മനുഷ്യാവകാശപരിഗണനകൾകൊണ്ടല്ല പാകിസ്ഥാൻ ഈ സമിതിയ്ക്കു് മുമ്പാകെ ഇത്ര അവിരാമമായും ദുർവാശിയോടും കാശ്മീർകാര്യം കുത്തിച്ചെലുത്തിക്കൊണ്ടിരുന്നിട്ടുള്ളതു്.

കാശ്മീരിലെ ജനസംഖ്യയിൽ ഭൂരിപക്ഷം മുസ്ലീങ്ങളായതുകൊണ്ട് അതു അവശ്യമായും പാകിസ്ഥാൻെറ ഭാഗമാകണമെന്ന അതിൻെറ ദ്വിരാഷ്ട്രസിദ്ധാന്തത്തെ ന്യായീകരിക്കാനായിട്ടാണ് പാകിസ്ഥാൻ കാശ്മീർ ആഗ്രഹിക്കുന്നതെന്നുള്ളതാണ് വാസ്തവം. കാശ്മീരിലെ ജനങ്ങളെക്കുറിച്ചു്, അവരുടെ അവകാശങ്ങളെക്കുറിച്ചു്, അവരുടെ സുരക്ഷിതത്വത്തെക്കുറിച്ചു്, സമാധാനത്തിലും ശാന്തതയിലും ജീവിക്കാനുള്ള അവരുടെ അഭിലാഷത്തെക്കുറിച്ചു് മാത്രമാണ് നാം ചിന്തിക്കുന്നതെങ്കിൽ, ഈ ഒടുങ്ങാത്ത വിവാദത്തിന് അറുതി വരുത്തേണ്ട സമയമായിരിക്കുന്നു. പാകിസ്ഥാൻ ഒരുഹിത പരിശോധനയെപ്പററി ചപലമായി സംസാരിക്കുന്നു. അതിൻെറ ഭവിഷ്യത്തുകളെന്തായിരിക്കുമെന്ന് അതു് മനസ്സിലാക്കുന്നുണ്ടോ? സമാധാനത്തിൻേറയും ശാന്തതയുടേയും സ്ഥാനത്തു്, രക്തച്ചൊരിച്ചിലുണ്ടായേക്കും.

വിശുദ്ധാവശിഷ്ടത്തിൻെറ മോഷണത്തെ മുതലെടുത്തു് 1500 മൈൽ അകലെ കലാപങ്ങൾ ഉണ്ടാക്കാൻ കഴിയുമെങ്കിൽ, വൻ തോതിലുള്ള വർഗ്ഗീയവികാരാവേശങ്ങളുടെ ഇളക്കം ഭാരതത്തിലും പാകിസ്ഥാനിലുമൊട്ടാകെ ഗുരുതരമായ വർഗ്ഗീയകലാപങ്ങൾക്കും കുടിയേററങ്ങൾക്കുമിടയാക്കും. കഷ്ടപ്പെടുന്നതു് വിശുദ്ധയുദ്ധം പഠിപ്പിക്കുന്ന പാകിസ്ഥാനിലെ രാഷ്ട്രീയക്കാർ മാത്രമായിരിക്കില്ല. രാഷ്ട്രീയത്തിൽ യാതൊരു താല്പര്യവുമില്ലാതെ അവരവരുടെ സാധാരണ തൊഴിലുകൾ തുടന്നുകൊണ്ടുപോകാൻവേണ്ടി സ്വസ്ഥമായിക്കഴിയുവാൻ ആഗ്രഹിക്കുന്ന നിർദ്ദോഷികളായ ലക്ഷോപലക്ഷം ജനങ്ങളും കഷ്ടപ്പെടും. അതിനാൽ, സമാധാനം നിലനിത്തുന്നതിൻെറ പേരിലും, മനുഷ്യജീവികളോടുള്ള ആദരത്തിൻെറ പേരിലും മാത്രം നാം ആലോചിക്കുകയാണെങ്കിൽ ആയിരം തവണ ആലോചിച്ചശേഷം മാത്രമേ, ഭാരതം സ്വതന്ത്രമായ നാൾ മുതല്ക്കു് നിലനിന്നുപോരുന്ന ഒരു സ്ഥിതിഗതിയെ നാം ഉലക്കുകയുള്ളൂ.

## രക്ഷാസമിതിക്കു് പാകിസ്ഥാൻെറ ഭീഷണി

പാകിസ്ഥാനും ഭാരതവും തമ്മിലുള്ള ബന്ധങ്ങളെ വിഷലിപ്തമാക്കുന്ന ഒരേ ഒരു പ്രശ്നം കാശ്മീരാണെന്നായിരുന്നു പാകിസ്ഥാൻ വിദേശകാര്യമന്ത്രിയുടെ പാട്ടിൻെറ പല്ലവി; കാശ്മീർ പ്രശ്നം പരിഹരിക്കപ്പെട്ടില്ലെങ്കിൽ, രണ്ടു രാജ്യങ്ങളും തമ്മിലുള്ള ബന്ധങ്ങൾ അഭിവൃദ്ധിപ്പെടുകയില്ലെന്നും വർഗ്ഗീയലഹളകൾ തുടരുമെന്നും. ഇതു് രക്ഷാസമിതിക്കുള്ള പരസ്യമായ ഒരു ഭീഷണിയാണെന്നു് എനിക്കു തോന്നുന്നു. കാശ്മീർ പ്രശ്നം ഒതുക്കിത്തീത്തില്ലെങ്കിൽ രക്തച്ചൊരിച്ചിലും യുദ്ധവുമുണ്ടാകുമെന്നാണു് പാകിസ്ഥാൻ കടുത്ത, ധാർഷ്ട്യമായ, ഭീഷണിപ്പെടുത്തുന്ന സ്വരങ്ങളിൽ അദ്ധ്യക്ഷനായ താങ്കളോടു പറയുന്നതു്. ഈ ഭീഷണിക്കും ഭയപ്പെടുത്തലിനും ആരെങ്കിലും വഴങ്ങാൻ പോകുന്നുണ്ടോ?

ഇരുമ്പുമുഷ്ടി പട്ടുകയ്യുറയിൽ പൊതിഞ്ഞുവച്ചിരിക്കുന്നു. പാകിസ്ഥാൻ പ്രതിനിധി പ്രധാനമന്ത്രി ക്രൂഷ്ചേഫിനെയും പ്രസിഡൻറു് ജോൺസനെയും ഉദ്ധരിച്ചു. ഭൂപരമായ തക്കങ്ങൾ സമാധാനകരമായ സമ്പ്രദായങ്ങളിലൂടെ ഒതുക്കിത്തീക്കുന്നതിനെ

പ്പററി അവർ പറഞ്ഞിട്ടുള്ളതിനെ അദ്ദേഹം അവലംബമാക്കിയിരിക്കുന്നു. സ്വന്തം ആവശ്യത്തിനു് ചെകുത്താനു്പോലും വേദമോതാൻ കഴിയും. ഭാരതപ്രധാനമന്ത്രി സർവ്വാത്മനാ പിന്താങ്ങിയതും പ്രസിഡന്റ് ജോൺസൺ വഴങ്ങിയതുമായ പ്രധാനമന്ത്രി ക്രൂഷ്ചോഫിന്റെ അതിമഹനീയമായ വികാരങ്ങൾക്കു്. ഒരു രാജ്യം വാൾ വീശവേ ശാന്തിയോതുന്നതിനേക്കാൾ കൂടുതൽ തല തിരിഞ്ഞ ഒരു വ്യാഖ്യാനം സങ്കല്പിയ്ക്കാൻകൂടി എനിക്കു് സാധിയ്ക്കുന്നില്ല.

പ്രധാനമന്ത്രി ക്രൂഷ്ചോഫിൻെറ അഭ്യർത്ഥനയുടെ മേലുള്ള പാകിസ്ഥാൻ വിദേശകാര്യമന്ത്രിയുടെ അവലംബം ഒരു യുദ്ധമില്ലാപ്രഖ്യാപനത്തിൽ ഭാരതവുമായി ഒത്തുചേരാനുള്ള അദ്ദേഹത്തിൻെറ വിസമ്മതത്തെ കൂടുതൽ വിശദമാക്കുന്നു. ഈ വികാരങ്ങൾ ഐക്യരാഷ്ട്രപ്രമാണത്തിൽ മൂർത്തീകരിയ്ക്കപ്പെട്ടുകയും പ്രതിഷ്ഠിയ്ക്കപ്പെട്ടുകയും ചെയ്തിട്ടുണ്ടെന്നുള്ളതു വാസ്തവംതന്നെ. എന്നാൽ അവ ഇടവിടാതെ ഓർമ്മിപ്പിക്കപ്പെട്ടുകയും ആവർത്തിക്കപ്പെട്ടുകയും ചെയ്യേണ്ടതുണ്ടു്. പാകിസ്ഥാനുമായുള്ള ഭിന്നതകൾ ഒതുക്കിത്തീക്കുവാനായി ഭാരതം യാതൊരു പരിതസ്ഥിതിയിലും യുദ്ധത്തിനു് മുതിരുകയില്ലെന്നു്, എൻെറ ഗവർമ്മെന്റിനുവേണ്ടി, പ്രഖ്യാപിയ്ക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. പാകിസ്ഥാനുമായുള്ള ഭിന്നതകൾ ഒതുക്കിത്തീക്കുവാൻ ഭാരതം യാതൊരു പരിതസ്ഥിതിയിലും യുദ്ധത്തിനു് മുതിരുകയില്ലെന്നു് ഞാൻ ആവർത്തിച്ചു പറയുന്നു. വിദേശകാര്യമന്ത്രിയും ഇതുപോലൊരു പ്രഖ്യാപനം നടത്തുമോ?

പാകിസ്ഥാൻ സമാധാനം ആഗ്രഹിയ്ക്കുന്നുവെന്നുള്ളതു് വാസ്തവംതന്നെ. എന്നാൽ കുന്തമുന കാട്ടിയും സ്വന്തം വ്യവസ്ഥകളിന്മേലുമാണു് അതു് സമാധാനം ആഗ്രഹിയ്ക്കുന്നതു്. ഭാരതത്തിനെതിരായി അക്രമത്തിൻെറ ഭീഷണി കാട്ടിക്കൊണ്ടു് ഉത്തരവാദിത്തമുള്ള പാകിസ്ഥാനി നേതാക്കൾ പുറപ്പെട്ടുവിച്ച പ്രസ്താവനകളെപ്പററി പാകിസ്ഥാൻ പ്രതിനിധിയിൽനിന്നു് ഖണ്ഡനമൊന്നും നമുക്കു് കിട്ടാത്തതെന്തുകൊണ്ടു്? ഞാൻ മുമ്പു പറഞ്ഞതുപോലെ, രക്ഷാസമിതിയ്ക്കയച്ച അദ്ദേഹത്തിൻെറ ജനുവരി 16-ാം തിയ്യതിയിലത്തെ കത്തിൽപോലും അക്രമഭീഷണിയുണ്ടു്. അതു് മാന്യമായി പൊതിഞ്ഞിട്ടുപോലുമില്ല. പരസ്യവും ആഭാസവുമാണതു്.

## കാശ്മീർ പണ്ടു മുതല്ലേ ഭാരതത്തിന്റെ ഭാഗം

കാശ്മീർ ഭാരതത്തിന്റെ "കൊളോണിയൽ ഭരണ"ത്തിൻ കീഴിലാണെന്ന അപവാദം ഭാരതത്തിനെതിരായി പാകിസ്ഥാൻ പ്രതിനിധി ആവർത്തിച്ചിരിയ്ക്കുന്നു. വെട്ടിപ്പിടിയ്ക്കലിന്റെ ഫല മായിട്ടല്ല കാശ്മീർ ഭാരതത്തിന്റെ ഭാഗമായതു്. ഒരു മനുഷ്യ വർഗ്ഗം മറ്റൊന്നിന്റെ മേൽ വാഴുന്നതിന്റെ ഭാഗവുമല്ലതു്. സ്മര ണാതീതകാലം മുതൽ കാശ്മീർ എന്നെന്നും ഭാരതത്തിന്റെ ഭാഗ മായിരുന്നു. കാശ്മീരിലേയും ഭാരതത്തിന്റെ ശേഷം ഭാഗങ്ങളി ലേയും ജനങ്ങൾ നരവംശീയമായും മാനവവർഗ്ഗീയമായും ഒന്നാ ണു്. മതപരമായിപ്പോലും അങ്ങനെയാണു്. ഭാരതത്തിന്റെ ആ ഭാഗത്തു് മുസ്ലീങ്ങൾ ഒരു വലിയ ഭൂരിപക്ഷമാണെങ്കിലും, ഈ ഭൂരിപക്ഷം ഭാരതത്തിലെ 5 കോടി മുസ്ലീങ്ങളുടെ അതേ മതം തന്നെയാണാചരിയ്ക്കുന്നതു്. ഇവിടെയാണു് പാകിസ്ഥാനും ഞ ങ്ങളും തമ്മിലുള്ള അടിസ്ഥാനവ്യത്യാസം ഉളവാകുന്നതു്. കാശ്മീ രിലെ ജനങ്ങളുമായി പാകിസ്ഥാൻ കണ്ടെത്തുന്നതും കാശ്മീരിലെ ജനങ്ങൾ തങ്ങളുടെ ഉറ്റവരും ഉടയവരുമാണെന്നു് പാകിസ്ഥാൻ പ്രതിനിധിയെക്കൊണ്ടു പറയിയ്ക്കുന്നതുമായ കെട്ടുപാടു് പൊതു വായ ദേശീയതയല്ല; പൊതുവായ നരവംശമല്ല; പൊതു വായ പാരമ്പര്യങ്ങളോ പൊതുവായ ചരിത്രമോ അല്ല; വെറും മതത്തിന്റെ മാത്രം കെട്ടുപാടാണു്. ദേശീയതയും മതവും സമ മാണെന്നു് കരുതുന്ന തത്വശാസ്ത്രത്തെ ഞങ്ങൾ ശക്തിയുക്തം നി ഷേധിയ്ക്കുകയും അവഹേളിയ്ക്കുകയും ചെയ്യുന്നു. ഞങ്ങളുടെ രാഷ്ട്രം ആധാരമാക്കിയിട്ടുള്ളതും ഞങ്ങളുടെ ഭരണഘടന നിർമ്മിയ്ക്കപ്പെ ട്ടിട്ടുള്ളതുമായ അടിസ്ഥാനതത്വശാസ്ത്രം ഒരു ബഹുവർഗ്ഗസമൂഹ മാണു്. വിഭിന്നമതങ്ങളിൽപെട്ട ജനങ്ങൾക്കു് ഒന്നിച്ചു് സന്തു ഷ്ടമായി ജീവിയ്ക്കാൻ കഴിയുന്നതും അവരെ നിയമത്തിനു മുമ്പിൽ തുല്യരായി കരുതാൻ കഴിയുന്നതും തുല്യാവകാശങ്ങളും അവസര ങ്ങളും അനുഭവിയ്ക്കാൻ കഴിയുന്നതുമായ ഒരു സമൂഹമാണതു്.

## ന്യൂനപക്ഷങ്ങളോടുള്ള മനോഭാവം: വൈരുദ്ധ്യം

ഭാരതത്തിൽ മുസ്ലീങ്ങളോടു് പെരുമാറുന്ന വിധത്തെക്കുറി ച്ചും വർഗ്ഗീയകലാപങ്ങളുടെ ആവർത്തനത്തെക്കുറിച്ചും പാകിസ്ഥാൻ

വിദേശകാര്യമന്ത്രി വലിയ അമർഷത്തോടെ സംസാരിച്ചിരിക്കുന്നു. ഓരോ മുസ്ലീം ഉത്സവത്തിലും മുസ്ലീങ്ങൾ ആക്രമിക്കപ്പെടുന്നുവെന്നു് പറയുന്നതു് പരമാർത്ഥത്തിൻെറ നീചമായ പരിഹാസിക്കലാണു്. ഇങ്ങനത്തെ പച്ചക്കള്ളങ്ങളെ ആശ്രയിക്കത്തക്കവണ്ണം അത്ര മോശവും ദുർബ്ബലവുമാണോ പാകിസ്ഥാൻെറ കേസ്? കൂടെക്കൂടെ മററു സമുദായങ്ങളിലെ അംഗങ്ങൾകൂടി അവരുടെ മുസ്ലീം സഹോദരന്മാരോടൊത്തുചേർന്നാഹ്ലാദിച്ചുകൊണ്ടു് മുസ്ലീം ഉത്സവങ്ങൾ ആഘോഷിക്കപ്പെടാറുണ്ടു്. മുസ്ലീങ്ങളുടെ പുണ്യസ്ഥലങ്ങളിൽ നടത്തുന്ന മേളകളിൽ നൂറായിരക്കണക്കിനു് ഹിന്ദുക്കളും മുസ്ലീങ്ങളും പങ്കെടുക്കുകയും മുസ്ലീം സിദ്ധന്മാരോടു ബഹുമതി പ്രകടിപ്പിക്കുകയും ചെയ്യാറുണ്ടു്. ഞാൻ ചൂണ്ടിക്കാണിച്ചതുപോലെ, ഈയിടെ കാശ്മീരിൽപോലും വിശുദ്ധാവശിഷ്ടത്തിൻെറ നഷ്ടത്തിൽ മുസ്ലീങ്ങൾ മാത്രമല്ല ദുഃഖിച്ചതു്, മുസ്ലീങ്ങളും ഹിന്ദുക്കളും സിക്കുകാരും ദുഃഖിച്ചു. അവശിഷ്ടം വീണ്ടെടുത്തപ്പോൾ മുസ്ലീം സമുദായം മാത്രമല്ല ആഹ്ലാദിച്ചതു്. കാശ്മീരിലും ഭാരതത്തിന്റെ ശേഷം ഭാഗങ്ങളിലുമുള്ള എല്ലാ സമുദായങ്ങളിലേക്കും ആ ആഹ്ലാദം വ്യാപിച്ചു. നേരേമറിച്ചു്, പാകിസ്ഥാനിൽ ആഹ്ലാദപ്രകടനമേ ഉണ്ടായിരുന്നില്ല. അവിടെ വീണ്ടെടുക്കപ്പെട്ട അവശിഷ്ടം ഒരു മിഥ്യാരൂപമാണെന്നു് വിവരിക്കപ്പെട്ടു. ഒരുപക്ഷേ ഭാരതത്തിനെതിരായി കൂടുതൽ വിദ്വേഷം ഇളക്കിവിടാനായിട്ടാവണം അങ്ങിനെ ചെയ്തതു്. ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും സമാധാനത്തിലും രഞ്ജിപ്പിലും അടുത്തടുത്തു് ജീവിക്കാൻ കഴിയുമെന്നു് മനസ്സിലാക്കാൻ സാധ്യമല്ലാത്ത ഒരു മനസ്ഥിതിയാണു് പാകിസ്ഥാനുള്ളതു്.

വിദേശകാര്യമന്ത്രി ഭാരതത്തിലെ വർഗ്ഗീയകലാപങ്ങളുടെ വിവർണ്ണമായ ഒരു ചിത്രം വരച്ചുകാട്ടി. 550 എന്ന സംഖ്യ അദ്ദേഹം എടുത്തു പറഞ്ഞു. ഇതു് നീചമായ ഒരു അതിശയോക്തിയാണു്. ഭാരത ഉപഭൂഖണ്ഡത്തിലെമ്പാടും വർഗ്ഗീയകലാപങ്ങളുണ്ടായ ബ്രിട്ടീഷ് കാലഘട്ടത്തിൽനിന്നുള്ള വഷളായ പാരമ്പര്യം ഞങ്ങൾ ആർജ്ജിച്ചുവെന്നു് ഇവിടെ പറയേണ്ടതായിട്ടുണ്ടു്. ഞങ്ങളുടെ രണ്ടു രാജ്യങ്ങൾക്കും ലജ്ജിക്കാൻ കാരണമുള്ള ഒരു ഘട്ടമായിരുന്നു ഇതു്. എന്നാൽ ഭാരതം സ്വതന്ത്രമായതിനുശേഷം, ഭാരതീയനയത്തിൻെറ ചിട്ടപ്പെടുത്തൽ മുഴുവനും ഈ വർഗ്ഗീയ

സംഭവങ്ങൾ ഭൂതകാലത്തെ ഒരു കാര്യമാകത്തക്കവിധം വിശ്വാസം സൃഷ്ടിക്കുവാനായിരുന്നു. പാകിസ്ഥാൻ ചില സംഖ്യകൾ എടുത്തു പറഞ്ഞ സ്ഥിതിക്കു്, ഞാനും ഈ സമിതിക്കു് ചില സംഖ്യകൾ നല്കട്ടെയോ? 1950-നും 1956-നുമിടക്കു്തന്നെ, കിഴക്കൻ പാകിസ്ഥാനിൽ 8,021 വർഗ്ഗീയസംഭവങ്ങളുണ്ടായി. അവക്കു് ഇരയായതു് ന്യൂനപക്ഷസമുദായാംഗങ്ങളായിരുന്നു. ഈ സംഭവങ്ങൾ കിഴക്കൻ പാകിസ്ഥാൻ ഗവർമ്മെന്റിന്റെ ശ്രദ്ധയിൽ കൊണ്ടുവരികയുണ്ടായി. 1956-നുശേഷം നൂറുകണക്കിനു് മററു സംഭവങ്ങളുമുണ്ടായി. ഈ കലാപങ്ങളെ ഞങ്ങൾ അപലപിക്കുന്നു, അവ പാകിസ്ഥാനിലായാലും ശരി, ഭാരതത്തിലായാലും ശരി. നിർദ്ദോഷികളുടെ ജീവൻ നഷ്ടപ്പെടുന്നതിൽ ഞങ്ങൾ ഖേദിക്കുന്നു. ഇങ്ങനെയുള്ള കലാപങ്ങൾ ഒഴിവാക്കാൻ ഞങ്ങൾ ഞങ്ങളുടെ പരമാവധി ശ്രമിക്കുന്നു.

ഇവിടെയും ഭാരതത്തിൻേറയും പാകിസ്ഥാൻേറയും മനോഭാവങ്ങൾ കടകവിരുദ്ധമാണു്. ഞാൻ നേരത്തേ ചൂണ്ടിക്കാണിച്ചതുപോലെ, വർഗ്ഗീയകലാപങ്ങൾ ഇളക്കുകയെന്നതു് പാകിസ്ഥാൻെറ നയത്തിൻെറ ഒരു ഭാഗമാണു്. ഭാരതത്തിലെ ഒരു വർഗ്ഗീയപാർട്ടിയായ ഹിന്ദുമഹാസഭയിലെ അംഗങ്ങളുടെ ചില പ്രസ്താവനകൾ പാകിസ്ഥാൻ പ്രതിനിധി ഉദ്ധരിച്ചിരിക്കുന്നു. ഭാരതപാർലിമെന്റിൽ ഹിന്ദുമഹാസഭക്കുള്ള പ്രാതിനിധ്യം — 500-ൽ ഒരംഗം — ജനങ്ങൾക്കിടയിൽ അതിനുള്ള പിന്തുണ പ്രതിഫലിപ്പിക്കുന്നു. ഇന്നു് അധികാരത്തിലിരിക്കുന്ന ഇന്ത്യൻ നാഷണൽ കോൺഗ്രസ്സു്, ആ പാർട്ടിയിൽ അന്തർല്ലീനമായിട്ടുള്ള തത്വശാസ്ത്രത്തിനു് ശക്തിയായി എതിരാണു്. മുസ്ലീങ്ങളെ ആക്രമിക്കാൻ ഭാരതത്തിലെ ഹിന്ദുക്കളെ ഇളക്കുന്നതായി ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ നേതാക്കളെയോ ഭാരത ഗവമ്മെന്റിലെ അംഗങ്ങളെയോ ഉദ്ധരിച്ചുകാണിക്കാനുള്ള നില്ക്കക്കള്ളി വിദേശകാര്യമന്ത്രിക്കില്ല. നില്ക്കക്കള്ളി ഉണ്ടാവാൻ സാധ്യവുമല്ല. വാസ്തവത്തിൽ, അങ്ങിനെ ഇളക്കുന്ന ഏർപ്പാടു് ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ അടിസ്ഥാനനയത്തിനു് എതിരായിരിക്കും. മഹാത്മാഗാന്ധി ഹിന്ദു-മുസ്ലീം ഐക്യത്തിനുവേണ്ടി അദ്ദേഹത്തിന്റെ ജീവൻ വെടിഞ്ഞു. പാകിസ്ഥാനിൽനിന്നു് ഞങ്ങൾക്കു് ഗുരുതരമായ പ്രകോപനങ്ങളുണ്ടായിട്ടുകൂടിയും, അദ്ദേഹം നയി

ച്ചതും ഭാരതത്തിന്റെ സ്വാതന്ത്ര്യം നേടിയതുമായ പാർട്ടി വർഗ്ഗീയരഞ്ജിപ്പാണ്ട് എല്ലായ്പോഴും അനുശാസിച്ചുപോന്നിട്ടുള്ളതു്. ഞങ്ങളുടെ പ്രധാനമന്ത്രിയെ ഒരു യഥാർത്ഥ സുഹൃത്തായിക്കാണാത്ത ഒരൊററ മുസ്ലീമും ഭാരതത്തിലില്ല.

ഉന്നതനും പക്ഷപാതരഹിതനുമായ ഒരു നിരീക്ഷകൻ ഭാരതത്തിലെ രംഗത്തെപ്പററി നല്കിയ സാക്ഷിത്വം പരാമർശിക്കട്ടെ? അദ്ദേഹത്തിന്റെ പ്രസ്താവനയുടെ ·പ്രാധാന്യവും പ്രാമാണ്യവും ചോദ്യംചെയ്യാൻ പാകിസ്ഥാനുപോലും കഴിയുകയില്ല. സഊദി അറേബ്യയിലെ സഊദ് രാജാവു് ഭാരതസന്ദർശനത്തിന്റെ സമാപനത്തിൽ ഇതാണു് പറഞ്ഞതു് — ഞാൻ അദ്ദേഹത്തിന്റെ വാക്കുകളിലേയ്ക്കു് സമിതിയുടെ ശ്രദ്ധ ക്ഷണിക്കുന്നു.

"ഈ അമൂല്യമായ മണ്ണിൽ" — അതായതു്, ഭാരതത്തിൽ— "ഞാൻ കാൽകുത്തിയപ്പോൾ, എന്റെ മനസ്സു് രണ്ടു ചോദ്യങ്ങളിൽ മുഴുകിയിരുന്നു: ഭാരതത്തിലെ മുസ്ലീങ്ങളുടെ ഭാഗധേയവും ബ്രിട്ടീഷ്‌വാഴ്ച പിൻവലിച്ചശേഷം ഈ ഉപഭൂഖണ്ഡത്തിലെ പൊതുഭരണവും...... ഭാരതീയ മുസ്ലീങ്ങളുടെ ഭാഗധേയം സുരക്ഷിതമായ കൈകളിലാണെന്നു്, ലോകത്തെമ്പാടുമുള്ള എന്റെ മുസ്ലീം സഹോദരന്മാരോടു്, ഇപ്പോൾ, എന്റെ ഭാരതസന്ദർശനത്തിന്റെ ഈ സമാപനത്തിൽ കുറേക്കൂടി വലിയ സംതൃപ്തിയോടെ, പറയാൻ ഞാൻ ആഗ്രഹിക്കുന്നു...... ഈ ഉറപ്പു് ഞാൻ കണ്ട എല്ലാ മുസ്ലീം നേതാക്കളും സ്ഥിരീകരിച്ചിട്ടുണ്ടു്."

ഇതാ പക്ഷപാതരഹിതമായ തെളിവിന്റെ മറെറാരു ശകലം; ന്യൂനപക്ഷങ്ങളോടുള്ള വിവേചനനിരോധവും സംരക്ഷണവും സംബന്ധിച്ച ഐക്യരാഷ്ട്ര സബ്കമ്മീഷന്റെ ഒരു പ്രമാണത്തിൽനിന്നാണു്, ഐക്യരാഷ്ട്രസംഘടനയുടെ ഒരു ഔദ്യോഗിക പ്രമാണത്തിൽനിന്നാണു്, ഞാൻ ഉദ്ധരിക്കുന്നതു്:

"ലോകത്തിലെ രണ്ടു അത്യുന്നതനേതാക്കളായ മഹാത്മാ ഗാന്ധിക്കും നെഹ്റുവിന്നും ഭാരതത്തിൽ ഒഴുക്കിന്നെതിരായി നീന്താനും അയിത്തത്തോടും ന്യൂനപക്ഷങ്ങളോടുമുള്ള സമീപനത്തിൽ ഒരു വിപ്ലവം വരുത്താനുമുള്ള ധൈര്യമുണ്ടായിരുന്നുവെന്നു്, 1959 ജനുവരി 11-ാംനു ഐക്യരാഷ്ട്ര സ

ബ്കമ്മിഷനിലെ ഒരു ചർച്ചയ്ക്കിടയിൽ ശ്രീ. റിച്ചാർഡ് ഹിസ്കോക്ക്സ് (ബ്രിട്ടൻ) പറഞ്ഞു. പ്രത്യേകിച്ച് കഴിഞ്ഞ പത്തു കൊല്ലങ്ങളിൽ മതപരമായ ന്യൂനപക്ഷങ്ങളോടുള്ള വിവേചനത്തിനെതിരായ സമരത്തിൽ നിയമനിർമ്മാണത്തിന് മുൻകൈയെടുക്കുന്നതിൽ ശ്രീ. നെഹ്റു ഉത്തരവാദിയായിരുന്നു.

"മററു രാജ്യങ്ങളിലെ, ഉദാഹരണത്തിന്, പാകിസ്ഥാനിലെ നേതാക്കൾക്ക് ഭാരതീയ നേതാക്കളുടെ മാതൃക അനുകരിക്കാൻ ധൈര്യമുണ്ടോ എന്ന് അദ്ദേഹം സംശയിച്ചു.

"താൻ ഈയിടെ ഭാരതത്തിലുണ്ടായിരുന്നുവെന്നും സഹിഷ്ണുത വളർത്തുന്നതിലും ന്യൂനപക്ഷങ്ങളുടെ വീക്ഷണഗതികൾ മനസ്സിലാക്കുന്നതിലും ശ്രീ. നെഹ്റുവും ഭാരതപാർലമെൻറും ശ്രദ്ധേയമായ ഒരു പങ്ക് വഹിയ്ക്കുന്നുണ്ടെന്നു തോന്നിയെന്നും സിഞ്ഞോർ ഹെർമാൻ സാന്താക്രൂസ് (ചിലി) പ്രസ്താവിച്ചു."

പത്രങ്ങളെ നോക്കുക. മറേറതൊരു രാജ്യത്തുമെന്നപോലെ, ഞങ്ങൾക്കുമുണ്ട് ഏതാനും നിരുത്തരവാദികളായ വർത്തമാനപ്പത്രങ്ങൾ. എന്നാൽ, ഗവൺമെൻറ് മനോനിയന്ത്രണത്തിനായി എപ്പോഴും അഭ്യർത്ഥിച്ചിട്ടുണ്ട്. ഭാരതത്തിലെ പത്രങ്ങളെ പ്രശംസിയ്ക്കാൻ എനിക്ക് സന്തോഷമുണ്ട്. അഭിപ്രായങ്ങൾ റിപ്പോർട്ടുചെയ്യുന്നതിലും കിഴക്കൻ പാകിസ്ഥാനിലെ വർഗ്ഗീയസർവ്വസംഹാരത്തെപ്പററിയുള്ള അവയുടെ വിമർശനങ്ങളിലും അവ അഭിനന്ദനാർഹമായ ആത്മനിയന്ത്രണം കാണിച്ചിട്ടുണ്ട്. ക്രമസമാധാനം പുനസ്ഥാപിക്കുന്നതിൽ ഭാരതഗവൺമെൻറിനെ അവ സഹായിച്ചിട്ടുണ്ട്. ഞങ്ങളുടേതു് ഒരു സ്വതന്ത്രപത്രലോകമാണ്. സ്വതന്ത്രപത്രലോകവുമായി ഇടപഴകിയിട്ടുള്ളവക്കറിയാം അതിനെ നിയന്ത്രിക്കുക എത്ര വിഷമകരമാണെന്ന്; എന്നാൽ പത്രലോകം നിയന്ത്രിക്കപ്പെട്ടിട്ടുള്ള പാകിസ്ഥാനിൽ, പ്രധാനപ്പെട്ട പത്രങ്ങൾ, ഔദ്യോഗികപിന്തുണയുള്ള പത്രങ്ങൾ, ഭാരതത്തിനെതിരായി ചീറുന്ന ഒരു പ്രചരണം നടത്തിപ്പോരുന്നു. ഭാരതത്തിനും ഹിന്ദുക്കൾക്കുമെതിരായി അനുശാസിയ്ക്കപ്പെടാത്ത ഒരൊററ ദിവസമില്ല. ഈയിടെ പാകിസ്ഥാൻ വർത്തമാനപ്പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടതിൻെറ ഏ

താനും ഉദാഹരണങ്ങളിതാ. ഇതു് കറാച്ചിയിലെ ഒരു ഉറുദു പത്രമായ *ഹുറിയേത്തിൻെറ* 1964 ഫെബ്രുവരി 4-ാംനം-യിലെ ലക്കത്തിൽ നിന്നാണു്:

> "കാശ്മീർ കത്തിയെരിയുന്നു. ഭാരതത്തിൽ ഭാരതീയ മുസ്ലീങ്ങളുടെ ചോരപ്പുഴകൾ ഒഴുകുകയാണു്. മുസ്ലീം സ്ത്രീകളെ മാനഭംഗപ്പെടുത്തുകയാണു്."

അതുപോലൊരു പ്രസ്താവന ഭാരതത്തിലും പാകിസ്ഥാനിലും മുസ്ലീങ്ങളുടെ മനസ്സുകളിൽ ഉളവാക്കുന്ന ഫലം നമുക്കു വിഭാവനം ചെയ്യാൻ കഴിയും. വികാരാവേശങ്ങൾ കത്തിപ്പിടിപ്പിയ്ക്കാൻ എന്നെങ്കിലും ഒരു പ്രസ്താവനയുണ്ടായിരുന്നെങ്കിൽ, അതു് ഇതാണു്. കാശ്മീർ കത്തിയെരിയുന്നതായി അവർ വരച്ചുകാട്ടുന്നു, മുസ്ലീം ചോരപ്പുഴകൾ ഒഴുകുന്നതായും, മുസ്ലീം സ്ത്രീകളെ മാനഭംഗപ്പെടുത്തുന്നതായും. ഇതു് ഇളക്കിവിടലല്ലെങ്കിൽ, പിന്നെ ഇതെന്താണെന്നു് എനിയ്ക്കറിഞ്ഞുകൂടാ.

ഇനി ഗവമ്മെന്റു് അനുഗ്രഹിക്കുന്ന ഒരു പത്രമായ കറാച്ചിയിലെ *ഡോണിൻെറ* 1964 ജനുവരി 1-ാംനം-യിലത്തെ ലക്കത്തിൽ നിന്നു് ഞാൻ ഉദ്ധരിയ്ക്കാം:

> "അവർ" — അതായതു്, പശ്ചിമപാകിസ്ഥാനിലെ ജനങ്ങൾ — "ഈ പ്രശ്നത്തിന്മേൽ "ജഹാദ്" — വിശുദ്ധ യുദ്ധം — പ്രഖ്യാപിക്കാനും തുടൎന്നുള്ള കളങ്കപ്പെടുത്തലിൽ നിന്നു് ആ രാജ്യത്തെ മുസ്ലീങ്ങളുടെ പുണ്യസ്ഥലങ്ങളെ രക്ഷിക്കാനും ഭാരതത്തിലേയും പാകിസ്ഥാനിലേയും മുസ്ലീങ്ങളെ ആഹ്വാനം ചെയ്യിരിയ്ക്കുന്നു."

മുസ്ലീങ്ങളുടെ ഏതു പുണ്യസ്ഥാനമാണു് കളങ്കപ്പെടുത്തിയതു്? വിദേശകാര്യമന്ത്രി എനിയ്ക്കൊന്നു പറഞ്ഞുതരുമോ?

വീണ്ടും കറാച്ചിയിലെ *ഡോണിൻെറ* 1964 ജനുവരി 17-ാം തിയ്യതിയിലത്തെ ലക്കത്തിൽ നിന്നു് ഞാൻ ഉദ്ധരിയ്ക്കുന്നു:

> "മുസ്ലീം കോൺഫറൻസു് അധ്യക്ഷനായ സർദാർ മൊഹമ്മദ് ആലം ഖാൻ ജഹാദിനായി റസാക്കർമാരെ" — അ

തായതു്, മതഭ്രാന്തന്മാരെ — "തെരഞ്ഞെടുക്കാനും 'രണ്ടാമത്തെ കല്പന' കിട്ടുന്നതുവരെ അവരെ തയാറാക്കി നിർത്താനും കോൺഫറൻസ് ഭാരവാഹികളോടാജ്ഞാപിച്ചു."

ആളെടുപ്പിനുള്ള ഒരു കല്പനയാണതു്, ഒരു യുദ്ധപ്രഖ്യാപനമാണതു്. അവർ കാശ്മീരിലേക്കു് മാർച്ചുചെയ്യാൻ പററിയ സമയത്തിനായി കാത്തിരിക്കുക മാത്രമാണു്.

പാകിസ്ഥാൻ ഗവമെന്റു് അതിന്റെ ന്യൂനപക്ഷങ്ങളോടു പെരുമാറിയിട്ടുള്ള രീതിയിൽ പാകിസ്ഥാൻ വിദേശകാര്യമന്ത്രി അഭിമാനം കൊണ്ടിരിക്കുന്നു. ന്യൂനപക്ഷങ്ങളോടു പെരുമാറാൻ പലേ രീതികളുമുണ്ടു്. പാകിസ്ഥാൻ സ്വീകരിച്ചതായിരിക്കണം ഒരു പക്ഷേ ഏററവും ഫലപ്രദമായ രീതി. പശ്ചിമപാകിസ്ഥാനിൽനിന്നു് ഏതാനും ഹിന്ദുക്കളെയൊഴികെ എല്ലാവരേയും അതു് അടിച്ചോടിച്ചു. കിഴക്കൻ പാകിസ്ഥാനിൽനിന്നു് ഹിന്ദുക്കളെ ക്രമേണ അടിച്ചോടിക്കുന്ന നയങ്ങളെടുത്തിരിക്കുകയാണതു്. ഒരു മതത്തിൽപെട്ട ആളുകൾ മാത്രം ജീവിക്കുന്ന ഒരു രാഷ്ട്രം വേണമെന്നായിരുന്നു പാകിസ്ഥാന്റെ നയത്തിന്റെ ഉദ്ദേശമെങ്കിൽ, ആ ഉദ്ദേശം പാകിസ്ഥാൻ അതിന്റെ ആവിർഭാവം മുതൽ എടുത്തുപോന്നിട്ടുള്ള നടപടികളെക്കൊണ്ടുള്ളതിനേക്കാൾ മെച്ചമായി നേടാൻ സാധ്യമല്ല. കിഴക്കൻ പാകിസ്ഥാനിൽനിന്നു് ആസ്സാമിലെ ഒരൊററ ജില്ലയിലേക്കു മാത്രം, അതായതു്, ഗാരോ മലകളിലേക്കു്, കടന്നുപോന്നിട്ടുള്ള 30,000-ൽ പരം അഭയാർത്ഥികളിൽ 3,000 പേർ ക്രിസ്ത്യാനികളാണെന്നുള്ളതു് പ്രാസംഗികമായി ഞാൻ ഇവിടെ പറഞ്ഞുകൊള്ളട്ടെ. അപ്പോൾ രക്ഷയില്ലെന്നു തോന്നുന്നതു് ഹിന്ദുക്കൾക്കു മാത്രമല്ലാ പാകിസ്ഥാനിൽ ഒരു ന്യൂനപക്ഷമായ ക്രിസ്ത്യനികൾക്കും അതു തോന്നുന്നുണ്ടു്.

## ന്യൂനപക്ഷങ്ങൾ ഭാരതത്തിലും പാകിസ്ഥാനിലും — വ്യത്യാസം

പാകിസ്ഥാനു് അതിന്റെ ന്യൂനപക്ഷങ്ങളെ ഉന്മൂലനം ചെയ്യുന്നതു്, ഒരുപക്ഷേ, എളുപ്പവും സാധ്യവുമായിരിക്കാം. ഞങ്ങളാണെങ്കിൽ, മുസ്ലീങ്ങളെ ഒരു ന്യൂനപക്ഷമായിട്ടല്ല നോ

ക്കുന്നതു്, ഞങ്ങളുടെ രാഷ്ട്രത്തിൻെറ സുപ്രധാനവും അവിഭാജ്യവുമായ ഒരു ഭാഗമായിട്ടാണു്. രാജ്യത്തിൻെറ എല്ലാ ഭാഗങ്ങളിലും, ഓരോ ഗ്രാമത്തിലും പട്ടണത്തിലും നഗരത്തിലുമായി അഞ്ചു കോടി മുസ്ലീങ്ങൾ അവരുടെ ഹിന്ദു സഹോദരന്മാരൊത്തു് ജീവിക്കുന്നു. ഹിന്ദുക്കളേയും മുസ്ലീങ്ങളേയും പരസ്പരം കൈമാറുകയെന്ന ചിന്തതന്നെയും ഞങ്ങൾക്കു് ജുഗുപ്സാവഹമാകുന്നു. ഭാരതത്തിൽ ജീവിക്കുന്ന എല്ലാ സമുദായങ്ങൾക്കും സംരക്ഷണവും പൂർണ്ണാവകാശങ്ങളും നല്കാൻ കഴിഞ്ഞില്ലെങ്കിൽ അതു് പിളന്നു് തുണ്ടുതുണ്ടായിപ്പോകുമെന്നു് ഞങ്ങൾക്കു് ബോധ്യമുണ്ടു്.

വിദേശകാര്യമന്ത്രിക്കു് തണുത്ത സ്ഥിതിവിവരക്കണക്കുകൾ ഇഷ്ടമല്ല. അദ്ദേഹം സ്വന്തം മായാമോഹത്തെയും സ്വന്തം ഭാവനയേയും ആശ്രയിക്കാനാണിഷ്ടപ്പെടുന്നതു്. കിഴക്കൻ പാകിസ്ഥാനിൽനിന്നു് ഭാരതത്തിനുള്ളിലേക്കു് ആളുകൾ നിയമവിരുദ്ധമായി അതിർത്തികൾ കടന്നുവരുന്ന വിഷയത്തെപ്പററി ഞാൻ നേരത്തേ ചെയ്ത പ്രസ്താവനയിൽ നല്കിയ കണക്കുകളിലേക്കു് ഞാൻ കടക്കുന്നില്ല. സ്പഷ്ടമായ വസ്തുത അവശേഷിക്കുന്നു. അതു് പാകിസ്ഥാൻ തക്കിച്ചിട്ടില്ല. തക്കിക്കാൻ സാധ്യവുമല്ല. അതായതു്, കിഴക്കൻ പാകിസ്ഥാനിലെ മുസ്ലീങ്ങളുടെ സംഖ്യ 1951–61-ലെ സെൻസസ്കാലത്തു് 26 ശതമാനം കണ്ടു് വദ്ധിച്ചപ്പോൾ, ഹിന്ദുക്കളുടെ സംഖ്യ സ്ഥിരമായി നിന്നു. പശ്ചിമബംഗാളിലെ മുസ്ലീം ജനസംഖ്യ സ്വാഭാവികമായ നിരക്കിനേക്കാൾ എത്രയോ കൂടുതൽ പെരുകുകയും ചെയ്തു. കിഴക്കൻ പാകിസ്ഥാനിലെ ഏതെങ്കിലും മുസ്ലീം ഭാരതത്തിലേക്കു് പോകുമോയെന്നു് വിദേശകാര്യമന്ത്രി വിസ്മയം കൊള്ളുന്നു. ഒരുപക്ഷേ കിഴക്കൻ പാകിസ്ഥാനിലെ മുസ്ലീങ്ങൾപോലും ജനാധിപത്യപരമായ അവകാശങ്ങളും മൌലികാവകാശങ്ങളും അവക്കു അനുഭവിക്കാൻ കഴിയുന്ന കുറേക്കൂടി മെച്ചവും കുറേക്കൂടി സമാധാനകരവുമായ ഒരു രാജ്യമായി ഭാരതത്തെ കാണുന്നുണ്ടാവണം. ഇന്നു് നാല്പതിനായിരം പാകിസ്ഥാൻ മുസ്ലീം പൌരന്മാർ ശരിയായ വിസയിന്മേൽ ഭാരതത്തിൽ പണിയെടുക്കുകയും ജീവികാസമ്പാദനം നടത്തുകയും ചെയ്യുന്നു. അതു കൂടാതെ, പാകിസ്ഥാനിൽനിന്നു് ഏതാണ്ടു് 25 ലക്ഷം മുസ്ലീങ്ങൾ ഹ്രസ്വകാലഭാരതീയവിസകളിന്മേൽ 1963-ൽ ഭാരതം സന്ദശിച്ചു. ഭാരതത്തിൽ മുസ്ലീങ്ങൾ സുരക്ഷിതരല്ലെങ്കിൽ, പാ

കിസ്ഥാനിൽനിന്നു് മുസ്‌ലിങ്ങളുടെ ഇത്ര വലിയ ഒരു സംഖ്യ ഭാരതത്തിലേയ്ക്കു് സഞ്ചരിയ്ക്കുമായിരുന്നുവോ? ഭാരതം ഏർപ്പെടുത്തിയ കശനമായ പാസ്പോർട്ട് ക്രമീകരണങ്ങളോടുകൂടി, പാകിസ്ഥാൻ പൌരന്മാർക്കു് ഭാരതത്തിലേക്കു കുടിയേറാൻ അസാദ്ധ്യമായിരിയ്ക്കുമെന്നും മന്ത്രി സൂചിപ്പിച്ചു. കിഴക്കൻ ഭാരതത്തിനും കിഴക്കൻ പാകിസ്ഥാനുമിടയ്ക്കു് 2,000 മൈൽ തുറന്ന അതിർത്തിയാണുള്ളതെന്ന കാര്യം അദ്ദേഹം മറക്കുന്നു. പാസ്പോർട്ട് നിബന്ധനകൾക്കു് — ലോകത്തിലെ ഏററവും കശനമായ പോലീസ് മേൽനോട്ടമല്ല — അതിർത്തി കടക്കുന്നതിൽനിന്നു് ആളുകളെ തടയാൻ സാധ്യമല്ല. അദ്ദേഹം ലണ്ടൻ *ടൈംസി*നെയും ഉദ്ധരിച്ചു. അത്രതന്നെ പ്രാധാന്യമുള്ള ഇംഗ്ലീഷ് ആനുകാലികപത്രമായ ***ഇക്കണോമിസ്റ്റി***ൻെറ 1963 ഒക്ടോബർ 5-ാംനു-യിലത്തെ ലക്കത്തിൽ ഈയടുത്ത കാലത്തു് പാകിസ്ഥാനിലുണ്ടായിരുന്നുവെന്നു് അവകാശപ്പെടുന്ന ഒരു ലേഖകൻ അയച്ചിരുന്ന ഒരു വാർത്താ സന്ദേശത്തിൽനിന്നു് ഞാൻ ഉദ്ധരിയ്ക്കട്ടെ:

> "ഭാരതത്തെ അലോസരപ്പെടുത്തുകയെന്ന ഉപഭൂഖണ്ഡ സമരതന്ത്രത്തിൻെറ ഏററവും ഒടുവിലത്തെ പ്രകടനം ആസ്സാം-കിഴക്കൻ പാകിസ്ഥാൻ അതിർത്തിയിൽ കണ്ടു. കിഴക്കൻ പാകിസ്ഥാനിൽ നിന്നുള്ള 'നുഴഞ്ഞുകയററങ്ങളെപ്പററി ഭാരതം ദീർഘകാലമായി പരാതിപ്പെടാറുണ്ടു്. 1951 മുതല്ക്കു് നോക്കിയാൽ അവരുടെ എണ്ണം അഞ്ചു ലക്ഷം വരെ വരുമെന്നു് ചിലർ പറയുന്നു. ജനങ്ങളുടെ ഈ പരദേശപ്രയാണം റാവൽപിണ്ഡിയിൽനിന്നുള്ള തണുത്ത, രാഷ്ട്രീയമായ ഒരു കണക്കുകൂട്ടലിനേക്കാളേറെ കിഴക്കൻ പാകിസ്ഥാനിലെ ദുരിതത്തിന്റെ ഒരു സൂചികയാണു്. ദുഃഖിതരായി ഓടിപ്പോന്നവരെ അതിർത്തിയ്ക്കപ്പുറത്തേയ്ക്കു് തിരിച്ചയയ്ക്കുമ്പോൾ, ഭാരതം ആസ്സാമിൽനിന്നു് അവിടത്തെ ജനങ്ങൾക്കിടയിൽനിന്നു് മുസ്‌ലിങ്ങളെ പുറത്താക്കാൻ ശ്രമിയ്ക്കുന്നുവെന്നു പറഞ്ഞു് പാകിസ്ഥാൻ പ്രതിഷേധിയ്ക്കുന്നു."

പാകിസ്ഥാൻ വിദേശകാര്യമന്ത്രി വലിയ അഭിനന്ദനത്തോടെ ഉദ്ധരിച്ചതു് ആരുടെ ലേഖനമാണോ, ആ ശ്രീ റിച്ചാർഡ്

ക്രിച്ച് ഫീൽഡ് 1964 ജനുവരി 1-ാംനു-യിലത്തെ *ന്യൂയോർക്ക് ഹെറാൾഡ് ട്രിബ്യൂണിൽ* പറയുന്നതിതാണ്:

"പശ്ചിമപാകിസ്ഥാന് ഇപ്പോഴും ദേശീയ ബജറ്റിന്റെ 51 ശതമാനം കിട്ടുന്നുണ്ട്. പക്ഷേ കേന്ദ്രഗവമെന്റിന്റെ ജീവനക്കാരിൽ 90 ശതമാനവും സായുധസേനകളിൽ ഒട്ടു മുക്കാലും നല്കുന്നതു് പശ്ചിമപാകിസ്ഥാനാണ്.

"ആ രാജ്യത്തെ ജനസംഖ്യയിൽ പകുതിയിലധികമുള്ളതും എന്നാൽ അതിന്റെ കരപ്രദേശത്തിൽ 15 ശതമാനമില്ലാത്തതുമായ കിഴക്കൻ പാകിസ്ഥാനാണ് കയററുമതിവരുമാനത്തിൽ 70 ശതമാനവും സമ്പാദിക്കുന്നതു്. എന്നാൽ ചെലവിനു് നീക്കിവക്കുന്ന തുകയുടെ മൂന്നിലൊന്നു മാത്രവും, അമേരിക്കൻ സഹായത്തിൻെറ അഞ്ചിലൊന്നുമാണ് ഈയിടെ വരെ അതിനു കിട്ടിയിരുന്നതു്. പുതിയ സ്വകാര്യവികസനപ്പണം മിക്കവാറും ഒന്നുംതന്നെ കിട്ടുന്നില്ല.

"ഈ പാകിസ്ഥാനികൾ പാകിസ്ഥാൻെറ സങ്കല്പം യഥാൎത്ഥത്തിൽ ഹൃദയഹാരിയായ ഒന്നായി കാണുന്നില്ല. പ്രായപൂൎത്തി വോട്ടവകാശം, പത്രസ്വാതന്ത്ര്യം, പ്രസംഗസ്വാതന്ത്ര്യം, സമ്മേളനസ്വാതന്ത്ര്യം എന്നീ അവകാശങ്ങൾ" — ഇവ പാകിസ്ഥാനിൽ നിലവിലില്ല — "പുനഃസ്ഥാപിക്കുന്നതു് ഇതിനൊരു പ്രതിവിധി ആയേക്കും. പ്രസിഡന്റ് അയൂബിനാവശ്യമുള്ള ദൃഢമായ രാഷ്ട്രീയാടിത്തറ ഭാരതത്തോടുള്ള വിദ്വേഷത്തെ മാത്രം അടിസ്ഥാനമാക്കി പാകാൻ സാധ്യമല്ല."

പാകിസ്ഥാന് അതിൻെറ വിദേശനയത്തിനുള്ള ഒരേ ഒരു ദൃഢമായ അടിത്തറ — ഞാൻ നേരത്തെ ചെയ്ത പ്രസ്താവനയിലും ഇതു പറഞ്ഞിട്ടുണ്ട് — ഭാരതത്തിൻെറ വിദ്വേഷമാണെന്നാണ് ശ്രീ ക്രിച്ച്ഫീൽഡിൻെറ അഭിപ്രായം.

കിഴക്കൻ പാകിസ്ഥാനിൽ ഇങ്ങനെയൊരു സ്ഥിതിയുള്ളപ്പോൾ ജനങ്ങൾ മററുള്ളിടങ്ങളിൽ കുറേക്കൂടി മെച്ചപ്പെട്ട അവസരങ്ങൾക്കായി പോകുന്നതിൽ അത്ഭുതമുണ്ടോ? പാകിസ്ഥാനി

കളുടെ തുരന്നുകയററങ്ങൾ ഭാരതത്തിനു മാത്രമല്ല, കിഴക്കൻ പാകിസ്ഥാനു് മാത്രമല്ല, കിഴക്കൻ പാകിസ്ഥാനു് തൊട്ടു കിടക്കുന്ന മറെറാരു ഒരു രാജ്യമായ ബർമ്മയ്ക്കുംകൂടി ഒരു പ്രശ്നം സൃഷ്ടിച്ചിരിക്കുന്നു. ബർമ്മയിൽ ഇങ്ങനെ നിയമവിരുദ്ധമായി കടന്നുചെന്നവരുടെ എണ്ണം 2½ ലക്ഷമാണെന്നു് ബർമ്മയിലെ പത്രറിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു.

പാകിസ്ഥാനിൽനിന്നുള്ള കുടിയേററങ്ങളെ സംബന്ധിച്ച ഞങ്ങളുടെ നയത്തിൽ യാതൊരു മാററവും ഉണ്ടായിട്ടില്ല. എന്നാൽ ജീവകാരുണ്യപരവും ഭൂതദയാപരവുമായ കാരണങ്ങളാൽ കിഴക്കൻ പാകിസ്ഥാനിൽനിന്നു് ഭാരതത്തിലേയ്ക്കുള്ള അപേക്ഷകളോ കുടിയേററ സർട്ടിഫിക്കററുകളോ പരിശോധിക്കുന്നതു സംബന്ധിച്ചു് എല്ലാ സൌകര്യങ്ങളും പ്രക്രിയകളും ത്വരിതപ്പെടുത്താനും ഞങ്ങൾ ബാധ്യസ്ഥരാണു്. മർദ്ദനം പേടിച്ചു് വിരണ്ടോടുന്ന അഭയാർത്ഥികളുടെ അഭ്യർത്ഥനയ്ക്കു് എല്ലാ രാഷ്ട്രങ്ങളും ഭൂതദയാപരമായ പരിഗണനകൾ നല്കുമെന്നുള്ളതു് നിങ്ങൾക്കറിയാമല്ലോ. കിഴക്കൻ പാകിസ്ഥാനിൽനിന്നു് പശ്ചിമബംഗാളിലേയ്ക്കു് കുടിയേറുന്നതിനു് കൂടുതൽ നല്ല സൌകര്യങ്ങൾ നല്കുമെന്നുള്ള ഞങ്ങളുടെ ആഭ്യന്തരമന്ത്രിയുടെ പ്രഖ്യാപനം വർഗ്ഗീയവികാരങ്ങളെ മൂർച്ഛിപ്പിക്കുമെന്നു് പറയുന്നതു് അപഹാസ്യമാണു്. കിഴക്കൻ പാകിസ്ഥാനിൽ വമ്പിച്ച ജീവനാശത്തിനിടയാക്കുന്ന കലാപങ്ങളുണ്ടെങ്കിൽ, സംഘർഷം തുടരുന്നുവെങ്കിൽ, പത്രങ്ങൾ അവയുടെ ഒട്ടുഞ്ഞാത്ത പ്രചാരണം നിലനിർത്തുന്നുവെങ്കിൽ, ഹിന്ദു ന്യൂനപക്ഷം പരിഭ്രാന്താവസ്ഥയിലാകുന്നതും അവക്കു രക്ഷ കിട്ടാവുന്ന ഭാരതത്തിലേക്കു് കുടിയേറാൻ ആഗ്രഹിക്കുന്നതും വിസ്മയകരമാണോ?

ഈ സാഹചര്യത്തിൽ, ഭാരതത്തിലെ ആസ്സാം സംസ്ഥാന ഗവമെൻറിൽനിന്നു് താഴെപ്പറയുന്ന റിപ്പോർട്ടു കിട്ടിയ കാര്യം എടുത്തുപറയാൻ ഞാൻ ആഗ്രഹിക്കുന്നു. അതു് മർമ്മഭേദകമായ ഒരു കഥയാണു്. അതു് ഈ സമിതിയ്ക്കു മുമ്പാകെ വായിക്കേണ്ടിയിരിക്കുന്നതിൽ വ്യസനമുണ്ടു്. ഏതാണ്ടു് 1,000 പേരടങ്ങിയ ഒരു സംഘം അഭയാർത്ഥികൾ ഫെബ്രുവരി 6–ാം വൈകുന്നേരം കിഴക്കൻ പാകിസ്ഥാനിൽനിന്നു് ആസ്സാമിലേയ്ക്കു് കടക്കവേ, പാകിസ്ഥാൻ ഗവമെൻറിൻെറ ഒരു അർദ്ധസൈനികപ്പടയായ കി

ഴക്കൻ പാകിസ്ഥാൻ റൈഫിൾസ് അവരുടെ മേൽ വെടിവച്ചു. ഈ വെടിയേററു് ചില സ്ത്രീകൾ ഉൾപ്പെടെ പതിനൊന്നു അഭയാത്ഥികൾക്കു് പരുക്കു് പററി. രണ്ടു കുട്ടികൾ കൊല്ലപ്പെട്ടു. ഈ മുറിവേററ ആളുകളേയും മൃതശരീരങ്ങളും അഭയാത്ഥികൾ ആസ്സാമിനുള്ളിലേയ്ക്കു് കൊണ്ടുവന്നു. ആസ്സാം ഗവമെന്റു് കിഴക്കൻ പാകിസ്ഥാൻ ഗവമെന്റിനോടു് പ്രതിഷേധിയ്ക്കുകയും ഭാരതത്തിൽ അഭയം തേടുന്ന നിരയുധരായ ആളുകളെ വെടിവെച്ചിടുന്നതു് നിറുത്താൻ പാകിസ്ഥാനി അധികൃതരോടു് അഭ്യത്ഥിയ്ക്കുകയും ചെയ്തു.

പുറത്താക്കപ്പെട്ട മുസ്ലീങ്ങൾ ഭാരതീയരാണോ പാകിസ്ഥാനി പൌരന്മാരാണോ എന്നു് തീരുമാനിയ്ക്കാൻ പക്ഷപാതരഹിതമായ ഒരു കോടതി അന്വേഷണം നടത്തണമെന്നുള്ള പാകിസ്ഥാൻ വിദേശകാര്യമന്ത്രിയുടെ നിർദ്ദേശത്തിൽ ഞാൻ ആശ്ചര്യപ്പെടുന്നു. വഗ്ഗീയരഞ്ജിപ്പു് നിലനിർത്തുകയെന്നതു് ഭാരതത്തിനും പാകിസ്ഥാനും ഒരു ആഭ്യന്തരപ്രശ്നമാണെന്നു് പാകിസ്ഥാൻ പ്രതിനിധി പ്രസ്താവിച്ചിരിയ്ക്കുന്നു. ഒരു പ്രത്യേക വ്യക്തി ഭാരതീയനാണോ അല്ലയോ എന്നു തീരുമാനിയ്ക്കുന്നതു് ഭാരതത്തിനു് ഒരു ആഭ്യന്തരപ്രശ്നത്തേക്കാൾ കുറഞ്ഞ വല്ലതുമാണോ? ഏററവുമധികം ബഹുമാനത്തോടെ, ഞാൻ ഒന്നു ചോദിയ്ക്കട്ടെ. രക്ഷാസമിതിയിൽ പ്രതിനിധീകരിയ്ക്കപ്പെടുകയെന്ന ബഹുമതിയുള്ളതും ഈ മേശയ്ക്കു ചുററുമിരിയ്ക്കുന്നതുമായ രാജ്യങ്ങളിൽ ഏതൊന്നെങ്കിലും അതിന്റെ ഭൂപ്രദേശത്തു പ്രവേശിയ്ക്കപ്പെടേണ്ടതു് അല്ലെങ്കിൽ താമസിയ്ക്കാൻ അനുവദിയ്ക്കപ്പെടേണ്ടതു് ഏതു വിദേശീയനാണെന്നു് തീരുമാനിയ്ക്കുവാനോ അല്ലെങ്കിൽ പൌരനാരാണു്, വിദേശീയനാരാണു് എന്നു് നിണ്ണയിയ്ക്കുവാനോ ഉള്ള ഏക പരമാധികാരാവകാശം ഉപേക്ഷിയ്ക്കാൻ സമ്മതിയ്ക്കുമോ? ഞങ്ങൾ തോന്ന്യാസമായി ജനങ്ങളെ പുറത്തെറിയാറില്ലെന്നും പുറത്തു പോകാനുള്ള നോട്ടീസ് മൂലം പീഡിതനായിട്ടുള്ള ഏതൊരാൾക്കും പറയാനുള്ളതു് വേണ്ടപോലെ കേൾക്കാൻ ഞങ്ങൾ ഞങ്ങളുടെ പരമാവധി യത്നിച്ചിട്ടുണ്ടെന്നും ഇപ്പോഴും പരമാവധി യത്നിക്കുന്നുണ്ടെന്നും ഞാൻ മുമ്പു തന്നെ പറഞ്ഞുവല്ലൊ?

പാകിസ്ഥാൻ വിദേശകാര്യമന്ത്രി ഹിന്ദുസമൂഹത്തെയും ഹിന്ദുമതത്തെയും നിന്ദ്യമായി അധിക്ഷേപിച്ചു. ആ മതത്തിന്റെ തത്വശാസ്ത്രമോ സിദ്ധാന്തങ്ങളോ അദ്ദേഹം മനസ്സിലാക്കുമെന്നു് പ്രതീക്ഷിയ്ക്കാൻ നിവൃത്തിയല്ല. പാകിസ്ഥാൻ പ്രസിഡന്റ് ദക്ഷിണേഷ്യയിലെയും തെക്കുകിഴക്കേ ഏഷ്യയിലെയും രാജ്യങ്ങളിലെ സൌഹാർദ്ദപര്യടനത്തിനിടയ്ക്കു് ഇതുപോലുള്ള അധിക്ഷേപങ്ങൾ പുറപ്പെടുവിച്ചു. ഹിന്ദുമതത്തെ ആക്രമിച്ചു് സൌഹാർദ്ദം പുരോഗമിപ്പിയ്ക്കണമെന്നായിരിയ്ക്കുമെന്നു തോന്നുന്നു. അവനവന്റെ സ്വന്തമല്ലാത്ത മതത്തെ മനസ്സിലാക്കാൻ വിശാലമനസ്ഥിതിയും സഹിഷ്ണുതയും ആവശ്യമാണു്. ഭാരതത്തിൽ ഇപ്പോഴും ജാതിവ്യവസ്ഥയുണ്ടെന്നതു വാസ്തവംതന്നെ; എന്നാൽ ഒരു ജാതിരഹിതസമൂഹം നേടാൻ ഞങ്ങൾ പ്രതിജ്ഞാബദ്ധരാണു്. ആ ലക്ഷ്യത്തിലെത്താനായി ഞങ്ങൾ അനവരതം പ്രവർത്തിയ്ക്കുകയാണു്. നൂററാണ്ടുകളായി നിലനിന്നുപോന്നിട്ടുള്ള ആചാരങ്ങൾ മാററുക എളുപ്പമല്ല. പാകിസ്ഥാൻ പ്രതിനിധിതന്നെ സമ്മതിച്ചതുപോലെ ഞങ്ങൾ അയിത്തം നിരോധിച്ചിട്ടുണ്ടു്, അതു് നിയമവിരുദ്ധമാണു്. തൊട്ടുകൂടാത്തവൻ എന്നു അറിയപ്പെടുന്ന ഒരാളിനു് ഏതെങ്കിലും വ്യക്തി ഏതെങ്കിലും പൊതു അവകാശം നിഷേധിയ്ക്കുന്നതു് ഞങ്ങൾ ഒരു ശിക്ഷാർഹമായ കുററമാക്കിയിട്ടുണ്ടു്. ഞങ്ങൾ നിയമനങ്ങൾ നടത്തുന്നതിൽ. ഞങ്ങളുടെ നയങ്ങൾ തയ്യാറാക്കുന്നതിൽ, ഞങ്ങളുടെ വ്യവസായങ്ങളുടെ വികസനത്തിൽ, ജാതി യാതൊരു പങ്കും വഹിയ്ക്കുന്നില്ല. സാമൂഹ്യകാര്യങ്ങളിൽപോലും അതിന്റെ പിടി കൂടുതൽ കൂടുതൽ ദുർബലമായി വരുന്നു.

പാകിസ്ഥാൻ പ്രതിനിധിയുടെ ആരോപണാലങ്കാരങ്ങളിൽ ഞാൻ അസൂയപ്പെടുന്നില്ല. അവ അത്യന്തം അരോചകങ്ങളാണെന്നു് എനിയ്ക്കു് തോന്നുന്നു. കൃത്രിമപ്പല്ലു കാണിയ്ക്കുന്ന ഒരു പടുകിഴവച്ചാരോടാണു് അദ്ദേഹം ഭാരതത്തെ ഉപമിച്ചിരിക്കുന്നതു്. പാരമ്പര്യത്തിലും ചരിത്രത്തിലും ഭാരതത്തിനു് പ്രായമായെങ്കിലും സ്വാതന്ത്ര്യത്തെ സംബന്ധിച്ചേടത്തോളം അതു് ഒരു യുവരാജ്യമാണു്. സ്വാതന്ത്ര്യം നേടിയതു മുതല്ക്കു് ജനാധിപത്യസ്ഥാപനങ്ങൾ പുലർത്തുകയും സ്വാതന്ത്ര്യവിതാനത്തിൽ സാമ്പത്തികവികസനം നടത്തുകയും ചെയ്യുന്ന ഒരു രാജ്യമാണതു്. ഇവയൊന്നും കൃത്രിമ

പ്പുകളല്ലല്ലോ. ഒരു സ്വാതന്ത്ര്യരാഷ്ട്രമെന്നനിലയിൽ ഞങ്ങൾ ജനിച്ചതോടെ ഞങ്ങൾക്കുണ്ടായ പല്ലുകളാണവ.

ചൈനയുമായുള്ള പാകിസ്ഥാന്റെ സൌഹാർദ്ദത്തിൽ ഞങ്ങൾ അമർഷം കൊള്ളുന്നതിൽ ബഹുമാനപ്പെട്ട പാകിസ്ഥാൻ വിദേശകാര്യമന്ത്രി ആശ്ചര്യം പ്രദർശിപ്പിച്ചു. ഞങ്ങൾ അങ്ങനെ ചെയ്യുന്നില്ല. ഞങ്ങൾ എല്ലാ രാജ്യങ്ങളുമായും സൌഹാർദ്ദത്തിൽ കഴിയുന്നതിൽ വിശ്വസിക്കുന്നു. ചൈന ഞങ്ങളുടെ മേൽ ആക്രമണം നടത്തുന്നതിനുമുമ്പ് ആ രാജ്യവുമായി ഞങ്ങൾ സൌഹാർദ്ദത്തിലായിരുന്നു. ചൈനയുമായുള്ള പാകിസ്ഥാന്റെ പ്രണയസല്ലാപങ്ങൾ എന്ന പദപ്രയോഗത്തിൽ ബഹുമാനപ്പെട്ട വിദേശകാര്യമന്ത്രി ആക്ഷേപം പ്രകടിപ്പിച്ചു. ഒരുപക്ഷേ പാകിസ്ഥാന് കാര്യമായ സംബന്ധാലോചനയുണ്ടായിരിക്കും. ഞങ്ങൾ ആക്ഷേപിക്കുന്നതും അമർഷം കൊള്ളുന്നതും ചൈനാ ആക്രമണം തുടങ്ങിയ കാലം മുതല്ക്ക് ഞങ്ങളോടുള്ള പാകിസ്ഥാന്റെ മനോഭാവത്തിലാണ്. "നമുക്ക് നമ്മുടെ കലഹങ്ങളുണ്ട്, നമുക്ക് നമ്മുടെ ഭിന്നതകളുണ്ട്, എന്നാൽ നമ്മൾ അയൽക്കാരാണ്. നിങ്ങൾക്ക് ഞങ്ങൾ കൂടുതൽ കുഴപ്പങ്ങളുണ്ടാക്കുകയില്ല." എന്ന് ചൈന ഞങ്ങളെ ആക്രമിച്ചപ്പോൾ, പാകിസ്ഥാൻ ഞങ്ങളോടു പറയുമെന്ന് ഞങ്ങൾ വിചാരിക്കുമായിരുന്നു. അതു് സഹായകരമായ ഒരു മനോഭാവമായിരുന്നേനെ. എന്നാൽ പാകിസ്ഥാൻ ഞങ്ങളുടെ കൂടെ നിന്നില്ലെന്നു മാത്രമല്ല, വിദേശരാജ്യങ്ങൾ ഞങ്ങൾക്ക് സഹായം നല്കുന്നതു് തടയാൻ സകല വാദങ്ങളും അതു പ്രയോഗിക്കുകയും ചെയ്തു. ഇപ്പോൾ രക്ഷാസമിതിയോടു അതു പ്രയോഗിക്കുന്ന സകല തട്ടിപ്പുകളും അതു പ്രയോഗിച്ചു. തെക്കുകിഴക്കേ ഏഷ്യാ ഉടമ്പടി സംഘടനയിലും മധ്യ ഉടമ്പടി സംഘടനയിലുമുള്ള അതിന്റെ സഖ്യരാജ്യങ്ങളോടുള്ള ഭീഷണി എന്തായിരുന്നെന്നോ? അവർ ഞങ്ങൾക്ക് സഹായം തന്നാൽ പാകിസ്ഥാൻ ആ സഖ്യങ്ങളിൽനിന്നു് ഇറങ്ങിപ്പോകുമെന്ന്.

## പാകിസ്ഥാൻ സഖ്യങ്ങളിൽ ചേരുന്നതെന്തിനു്?

പാകിസ്ഥാൻ അതിന്റെ സഖ്യരാജ്യങ്ങളോടു് എപ്പോഴും കൂറുള്ളതായിരുന്നിട്ടുണ്ടെന്നു് ബഹുമാനപ്പെട്ട വിദേശകാര്യമന്ത്രി

പറഞ്ഞു. ഇതു സംബന്ധിച്ച്, 1963 ഏപ്രിൽ 10-ാംനു പ്രധാനമന്ത്രി ചൌ എൻ ലായ് അസ്സോസിയേററഡ പ്രസ് ഓഫ് പാകിസ്ഥാനോടു നടത്തിയ ഒരു പ്രസ്താവന ഉദ്ധരിക്കുന്നതുകൊണ്ടു ഞാൻ തൃപ്തിപ്പെട്ടുകൊള്ളാം. പാകിസ്ഥാൻ പടിഞ്ഞാറൻ സൈനികസഖ്യങ്ങളിൽ ചേൎന്നതു് സൈനികമായും രാഷ്ട്രീയമായും ഭാരതത്തിന്റെ മേലേക്കിടയിലാകാൻ മാത്രമാണെന്നും "സഖ്യങ്ങളിൽ ചേരുന്നതിൽ പാകിസ്ഥാനു് മററു യാതൊരു ഉദ്ദേശവുമില്ലായിരുന്നുവെന്നും" പാകിസ്ഥാൻ നേതാക്കൾ 1954-ൽ അദ്ദേഹത്തിനു് ഉറപ്പുകൊടുത്തിരുന്നുവെന്നു് പ്രധാനമന്ത്രി ചൌ എൻ ലായ് വെളിപ്പെടുത്തി. "എന്റെ കൂട്ടുകാരിൽനിന്നു് എന്നെ രക്ഷിക്കുക എന്നായിരിക്കുമോ ബഹുമാനപ്പെട്ട വിദേശകാര്യമന്ത്രി പറയാൻ പോകുന്നതെന്നു് ഞാൻ സംശയിക്കുന്നു. ഞങ്ങളുടെ ആപൽഘട്ടത്തിൽ ഞങ്ങളുടെ പ്രതിരോധങ്ങൾ ശക്തിപ്പെടുത്തുന്നതിൽനിന്നു് ഞങ്ങളെ തടയാൻ ആവുന്നതെല്ലാം ശ്രമിച്ചശേഷം, പാകിസ്ഥാൻ ചൈനയെ പിന്താങ്ങുന്ന ഒരു പ്രചാരണം നടത്തി. ഇന്നും നടത്തിക്കൊണ്ടിരിക്കുന്നു. ഞങ്ങളാണു് ആക്രമണകാരികളെന്നും ചൈന സങ്കടകക്ഷിയാണെന്നും കാര്യമായി സൂചിപ്പിക്കുന്നു. പാകിസ്ഥാന്റെ മനസ്സിനിണങ്ങിയ കരുനീക്കമാണിതെന്നു് തോന്നുന്നു. നിർദ്ദോഷിയായ കക്ഷിയെ എല്ലാപ്പോഴും ആക്രമണം നടത്തിയെന്നു് കുററപ്പെടുത്തുക.

ചൈനയുമായി മാത്രമല്ല ഭാരതത്തിന്റെ തൊട്ടു കിടക്കുന്ന ഞങ്ങളുടെ അയൽരാജ്യങ്ങളുമായും ഞങ്ങൾക്കു് ഉലഞ്ഞ ബന്ധങ്ങളാണുള്ളതെന്നു് ബഹുമാനപ്പെട്ട പാകിസ്ഥാൻ വിദേശകാര്യമന്ത്രി ആരോപിച്ചു. ഞങ്ങൾക്കെതിരായി പാകിസ്ഥാൻ നടത്തിപ്പോരുന്ന അനാവശ്യവും ദുരുപദിഷ്ടവുമായ ഈ പ്രചാരണത്തിന്റെ ആന്തരോദ്ദേശ്യങ്ങളും ലക്ഷ്യങ്ങളും അമ്പേ സ്പഷ്ടമാണു്. ഞങ്ങളുടെ ചേരിചേരാനയം എല്ലാ രാജ്യങ്ങളുമായുള്ള സൌഹാർദ്ദത്തെ അടിസ്ഥാനമാക്കിയിരിക്കുന്നു, അവയുടെ പ്രത്യയശാസ്ത്രവും അവയുടെ രാഷ്ട്രീയ-സാമ്പത്തികഘടനയും എന്തായാലും ശരി. ഞങ്ങളുടെ തൊട്ടടുത്ത അയൽരാജ്യങ്ങളായ അഫ്ഗാനിസ്ഥാൻ, നീപ്പാൾ, ബർമ്മ, സിലോൺ എന്നിവയുമായി ഞങ്ങൾക്കു വളരെ സൌഹാർദ്ദപരമായ ബന്ധങ്ങളാണുള്ളതു്. ചൈനയുമായും ഇത്ര തന്നെ സൌഹാർദ്ദപരമായ വ്യവസ്ഥകളിലായിരുന്നു ഞങ്ങൾ·

എന്നാൽ ചൈന ഞങ്ങളെ ആക്രമിക്കുകയും ഞങ്ങളുടെ ഭൂപ്രദേശത്തിന്റെ ഒരു ഭാഗം അക്രമപരമായും നിയമവിരുദ്ധമായും കൈവശപ്പെടുത്തുകയും ചെയ്തു.

## ഭാരതത്തിന് ആഫ്റിക്കയുടെ പ്രശംസ

ഞങ്ങളെ ദക്ഷിണാഫ്രിക്കയുമായി താരതമ്യപ്പെടുത്തുന്നേടംവരെ പാകിസ്ഥാൻ പോയിരിക്കുന്നു. ഭാരതപ്രതിനിധിസംഘത്തിലെ ഒരംഗമായി ഞാൻ ഐക്യരാഷ്ട്രസംഘടനയിലുണ്ടായിരുന്ന 1964–ാമാണ്ട് ഞാൻ വിശദമായി ഓർക്കുന്നു. അന്ന് ദക്ഷിണാഫ്രിക്കയ്ക്കെതിരായി ഭാരതം ഉന്നയിച്ചതും മൂന്നിൽ രണ്ട ഭൂരിപക്ഷത്തോടെ ഐക്യരാഷ്ട്രപൊതുസഭയെക്കൊണ്ട് അംഗീകരിപ്പിക്കുന്നതിൽ ഭാരതം വിജയിച്ചതുമായ പ്രമേയം കൈകാര്യം ചെയ്തതു് ഞാനായിരുന്നു. ആദ്യമായി വർഗ്ഗീയവിവേചനത്തിനെതിരായും ദക്ഷിണാഫ്രിക്കയുടെ വർഗ്ഗീയനയങ്ങൾക്കെതിരായും വിശുദ്ധസമരം നയിച്ചതു് ഞങ്ങളായിരുന്നു. ഞങ്ങളുടെ ആഫ്രിക്കൻ സഹോദരന്മാരുമായി ഞങ്ങളെ ഭിന്നിപ്പിക്കാനുള്ള പാകിസ്ഥാന്റെ ആഭാസമായ ശ്രമം വിജയിക്കാൻ പോകുന്നില്ല. ബഹുമാനപ്പെട്ട പാകിസ്ഥാൻ വിദേശകാര്യമന്ത്രി ആരോപിക്കുന്നതിനേക്കാൾ കൂടുതൽ വിശ്വസനീയമാണ് ആഫ്രിക്കക്കാർ പറയുന്നതെന്ന് ഞാൻ ഊഹിക്കുന്നു. ഉദാഹരണത്തിന് ആൽബട്ട് ല്യൂഥുലി Let My People Go എന്ന പേരുള്ള അദ്ദേഹത്തിന്റെ ഈയിടത്തെ ഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ളതു് ഉദ്ധരിക്കുവാൻ എന്നെ അനുവദിക്കുക. ഈ സമിതിക്കറിയാം ദക്ഷിണാഫ്രിക്കയിലെ മുഖ്യനായ ല്യൂഥുലി ഒരു അത്യുന്നതനായ ആഫ്രിക്കൻ നേതാവാണ്. അദ്ദേഹത്തിന് നോബൽസമാധാനസമ്മാനം നൽകപ്പെട്ടു. 1962–ലാണ് അദ്ദേഹം ഈ ഗ്രന്ഥം എഴുതിയതു്. ആ പുസ്തകത്തിന്റെ 210–ാംപുറത്തു് അദ്ദേഹം പ്രസ്താവിക്കുന്നു:

"ദക്ഷിണാഫ്രിക്കയിലെ മർദ്ദിതഭൂരിപക്ഷത്തിനു വേണ്ടി ഭാരതം ഐക്യരാഷ്ട്രസംഘടനയിൽ കുറുവടിയെടുക്കുകയും അപാർട്ട്ഹെയ്ഡിന്റെ (വർഗ്ഗാതിർത്തി നിർണ്ണയത്തിന്റെ) ജനാപവാദ

കഥ മുഴവൻ വലിച്ചു പുറത്തിട്ടകയും ചെയ്ത രീതി ഞങ്ങളെ അള വിൽ കവിഞ്ഞു് ഉത്തേജിപ്പിച്ചു.''

## ദക്ഷിണാഫ്രിക്കയുമായുള്ള പാകിസ്ഥാൻെറ വ്യാപാരം

എന്തെങ്കിലും സാദൃശ്യമുണ്ടെങ്കിൽ, അതു് പാകിസ്ഥാൻെറയും ദക്ഷിണാഫ്രിക്കയുടെയും നയങ്ങൾ തമ്മിലാണു്. ദക്ഷിണാഫ്രിക്കൻ ഗവർമ്മെൻറു് വർഗ്ഗവിവേചനവും വർഗ്ഗാതിർത്തിനിർണ്ണയവും അമർച്ച ചെയ്യുന്നതിനു പകരം അതിനെ പിന്താങ്ങുന്നു, അതിൽ മേന്മ നടിയ്ക്കുന്നു. അതിനു് നിയമപരവും ഔദ്യോഗികവുമായ പിൻതുണ നൽകുന്നു. പാകിസ്ഥാനും ഒരു ബഹുസമുദായസമൂഹത്തിനായി പ്രവർത്തിയ്ക്കുന്നതിനു പകരം, ഒരു സമുദായം മറെറാന്നിനെ വെറുക്കണമെന്നു് പഠിപ്പിയ്ക്കുന്നു. അതിൻെറ നയത്തിൻെറ എല്ലാ വശങ്ങളിലും അസഹിഷ്ണുതയും മതഭ്രാന്തും പ്രദർശിപ്പിയ്ക്കുന്നു. മററു പലതിൻെറയും കൂട്ടത്തിൽ ദക്ഷിണാഫ്രിക്കയുമായി എല്ലാ വ്യാപാരങ്ങളും അവസാനിപ്പിയ്ക്കണമെന്നു് അംഗങ്ങളെ ഉൽബോധിപ്പിയ്ക്കുന്ന പ്രമേയം 1761 (17) പൊതുസഭ അതിൻെറ പതിനേഴാമത്തെ സമ്മേളനത്തിൽ അംഗീകരിച്ച വിവരം ഞാൻ ഇവിടെ എടുത്തു പറയട്ടെ. പരക്കെ അറിയാവുന്ന കാര്യമാണു്, ഭാരതത്തിനു് കഴിഞ്ഞ പതിനേഴ കൊല്ലമായി ദക്ഷിണാഫ്രിക്കയുമായി യാതൊരു വ്യാപാരവും ഉണ്ടായിരുന്നില്ലെന്നുള്ളതു്. 1761 (17)-ാംപ്രമേയം അംഗീകരിച്ചിട്ടും ആ പ്രമേയം ഉന്നയിയ്ക്കാനും അതിനായി വോട്ടു ചെയ്യാനും കൂട്ട നിന്നിട്ടും പാകിസ്ഥാൻ ദക്ഷിണാഫ്രിക്കയുമായി വ്യാപാരം തുടന്നുകൊണ്ടിരുന്നു. ഇവിടെ 1963 നവംബർ 22-ാംനു-ത്തെ എ/എസ്പിസി/94-ാമത്തെ ഐക്യരാഷ്ട്രരേഖയിൽ നിന്നു് ഉദ്ധരിയ്ക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. പൊതുസഭയുടെ 1761 (17)-ാമത്തെ പ്രമേയത്തിനും 1963 ആഗസ്റ്റു് 7-ാംനു-യിലത്തെ രക്ഷാസമിതി പ്രമേയത്തിനും അംഗരാഷ്ട്രങ്ങളിൽ നിന്നു് കിട്ടിയ മറുപടികൾ

ആ രേഖയിലുണ്ട്. ഈ മറുപടികൾ സെക്രട്ടറി ജനറലിന്നോ ദക്ഷിണാഫ്രിക്കൻ റിപ്പബ്ലിക് ഗവമ്മെൻ്റിൻ്റെ വർഗ്ഗാതിത്തിനിർണ്ണയനയങ്ങളെ സംബന്ധിച്ച പ്രത്യേകസമിതിയുടെ അധ്യക്ഷന്നോ അയച്ച കത്തുകളിലോ, പൊതുസഭയിലോ രക്ഷാസമിതിയിലോ ചെയ്ത പ്രസ്താവനകളിലോ അടങ്ങിയിരിയ്ക്കുന്നു. മുൻപറഞ്ഞ രേഖയിൽ അടങ്ങിയിട്ടുള്ള പാകിസ്ഥാൻ പ്രസ്താവനയിൽനിന്നു് ഞാൻ ഉദ്ധരിയ്ക്കുന്നു.

> "പാകിസ്ഥാനിലേയ്ക്കു് ദക്ഷിണാഫ്രിക്കൻ ചരക്കുകളുടെ ഇറക്കുമതി അതു നിരോധിച്ചിരിക്കുന്നു. ആയുധങ്ങളും വെടിക്കോപ്പും എല്ലാത്തരത്തിലുമുള്ള സൈനികസന്നാഹങ്ങളും മററു സമരതന്ത്രപ്രധാനമായ സാമഗ്രികളും ദക്ഷിണാഫ്രിക്കയ്ക്കു് വില്ക്കുന്നതിനേയും അതു നിരോധിച്ചിട്ടുണ്ടു്. നേരത്തേ ചെയ്ത ബാധ്യതകളെ പിന്തുടൎന്നു് ഇപ്പോഴും ദക്ഷിണാഫ്രിക്കയുമായി കുറേയൊക്കെ കയററുമതിവ്യാപാരം അതു തുടരുന്നുണ്ടു്. എന്നാൽ ഇങ്ങനെയുള്ള കയററുമതികൾ അവസാനിപ്പിയ്ക്കുന്ന കാര്യം സജീവമായി പരിഗണിയ്ക്കുന്നുണ്ടു്." (എ/എസ്‌പിസി/94, പുറം 21)

പൊതുസഭ 1761 (17)-ാംനമ്പർ പ്രമേയം 1962-ൽ തന്നെ അംഗീകരിച്ചിരുന്നു. ഞാൻ ഉദ്ധരിച്ച പാകിസ്ഥാൻെറ ഈ മറുപടി 1963 നവംബർ 22-ാംനു-യാണു് സമർപ്പിച്ചതു്.

> പോർത്തുഗലുമായി ഇപ്പോഴും നയതന്ത്രബന്ധങ്ങളുള്ള ചുരുക്കം ചില ഏഷ്യനാഫ്രിക്കൻ രാജ്യങ്ങളിൽ ഒന്നാണു് പാകിസ്ഥാൻ; അതു മാത്രമല്ല, അതിനു് വ്യാപകമായ വാണിജ്യബന്ധങ്ങളും വിമാനഗതാഗതബന്ധങ്ങളുമുണ്ടു്. ഭാരതം പോർത്തുഗലുമായുള്ള നയതന്ത്രബന്ധങ്ങൾ വളരെക്കാലം മുമ്പു് ഛേദിച്ചു കഴിഞ്ഞിരുന്നു. കാശ്മീരിനെ അംഗോളയും മൊസാംബിയ്ക്കുമായി ഉപമിയ്ക്കാൻ കഴിയുന്ന ഭാവന തീച്ചയായും വെറും സജീവമെന്നു മാത്രമല്ല രോഗബാധിതവും തലതിരിഞ്ഞതുമാണു്. കാശ്മീരിലെ സ്വയം നിർണ്ണയപ്രശ്നത്തെ അംഗോളയിലേയോ മൊസാംബിക്കിലേയോ മററു ആഫ്രി

ക്കൻ പ്രദേശങ്ങളിലേയോ സ്വയംനിർണ്ണയപ്രശ്നവുമായി തുലനം ചെയ്യുന്നത് പരിഹാസ്യമാണ്. ജമ്മു-കാശ്മീർ ഭാരതത്തിൻെറ ഒരു ഭാഗമാണെന്നിരിക്കേ, അംഗോളയും മൊസാംബിക്കും സ്വയം ഭരണമില്ലാത്ത പ്രദേശങ്ങളാണ്. 1960-ൽ അംഗീകരിച്ച ഐക്യരാഷ്ട്രപൊതുസഭയുടെ 1542 (15)-ാം നമ്പർ പ്രമേയത്തിൽ സ്പഷ്ടമായി അങ്ങിനെ പ്രഖ്യാപിച്ചിട്ടുമുണ്ട്. അവിടത്തെ ജനങ്ങൾക്ക് ഐക്യരാഷ്ട്ര പ്രമാണമനുസരിച്ച്, ജനാഭിലാഷപ്രകാരം അവിച്ഛേദ്യമായ സ്വാതന്ത്ര്യാവകാശമുണ്ട്.

ബഹുമാനപ്പെട്ട പാകിസ്ഥാൻ വിദേശകാര്യമന്ത്രി സ്വയം നിർണ്ണയത്തെപ്പററി വാചാലമായി പറഞ്ഞിരിക്കുന്നു. അദ്ദേഹം അനവധി വാക്കുകൾ ഉപയോഗിച്ചുവെങ്കിലും പഖ്തൂണുകൾക്കോ ബലൂചികൾക്കോ പാകിസ്ഥാൻെറ ശേഷം ഭാഗങ്ങളിലെ ജനങ്ങളിൽ നിന്ന് വർഗ്ഗീയമായും നരവംശീയമായും ഭാഷാപരമായും വിഭിന്നരാണെന്ന് സുവിദിതരായ ജനങ്ങളുള്ള കിഴക്കൻ പാകിസ്ഥാനോ സ്വയം നിർണ്ണയാവകാശം വിട്ടുകൊടുക്കാൻ അദ്ദേഹം തയ്യാറുണ്ടോ എന്ന ചോദ്യത്തിന് അദ്ദേഹത്തിന് മറുപടിയൊന്നുമുണ്ടായിരുന്നില്ലെന്ന് ഞാൻ കാണുന്നു.

## സ്വയംനിർണ്ണയം ഒരു സംസ്ഥാനത്തെ ശിഥിലമാക്കാനല്ല

സ്വയം നിർണ്ണയതത്വം രാഷ്ട്രങ്ങൾക്കും രാഷ്ട്രസ്റ്റേററുകൾക്കും പ്രയോഗിക്കാനുള്ളതാണെന്നും ഒരു സ്റ്റേറ്റിനെ ശിഥിലമാക്കാനോ ജനങ്ങളെ ഛിന്നഭിന്നമാക്കാനോ ഉപയോഗിക്കാൻ സാധ്യമല്ലെന്നും ഞാൻ ആവർത്തിച്ചു പറയട്ടെ. ഈ തത്വമാണ് ഐക്യരാഷ്ട്രവും എല്ലാ ആഫ്രിക്കൻ സ്റ്റേററുകളും കട്ടാംഗയുടെ സ്വയംനിർണ്ണയത്തെ എതിർക്കാനായി ഉന്നയിച്ചത്. കോംഗോയേയും, ഒരു

പക്ഷേ, ആഫ്രിക്കയുടെ വലിയൊരു ഭാഗത്തേയും കൂടുതൽ വിഭജനത്തിൽ നിന്നും ശൈഥില്യത്തിൽ നിന്നും സാർവ്വത്രികകുഴപ്പത്തിൽ നിന്നും രക്ഷിച്ച ഈ തീരുമാനത്തിൻെറ ന്യായനില ആരും ചോദ്യം ചെയ്യുന്നില്ല.

ഫെബ്രുവരി 5-ാംനു-യിലത്തെ എൻെറ പ്രസ്താവനയിൽ വ്യക്തമാക്കിക്കഴിഞ്ഞിട്ടുണ്ടെന്നു് ഞാൻ വിചാരിക്കുന്ന ഞങ്ങളുടെ നില ഞാൻ ആവർത്തിച്ചുപറയുന്നു, സ്വയം നിർണ്ണയതത്വത്തെ ഞങ്ങൾ പൂർണ്ണമായും പിൻതാങ്ങുന്നു. ഞാൻ വീണ്ടും പറയുന്നു—സ്വയംനിർണ്ണയതത്വത്തെ ഞങ്ങൾ പൂർണ്ണമായും പിന്താങ്ങുന്നു. എന്നാൽ സ്റ്റേററുകളുടേയും രാഷ്ട്രങ്ങളുടേയും ശൈഥില്യത്തിനുള്ള ഒരുപകരണമായി ഐക്യരാഷ്ട്രത്തിലെ ഒരംഗവും അതു സ്വീകരിക്കുകയില്ല.

ഐക്യരാഷ്ട്രസംഘടനയിലെ ഒരംഗരാഷ്ട്രമെന്ന നിലയിൽ ഞങ്ങൾ സ്വയം നിർണ്ണയാവകാശം പ്രയോഗിച്ചുകഴിഞ്ഞിരിക്കുന്നു. ജമ്മു-കാശ്മീർ സംസ്ഥാനത്തിൻെറ പ്രതിനിധികൾ കൂടി പങ്കെടുത്ത തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളുടെ ഒരു ഭരണഘടനാനിർമ്മാണസഭയിലൂടെ ഭാരതജനത തങ്ങൾക്കായിക്കൊണ്ടു് ഒരു ഭരണഘടന ദത്തം ചെയ്തു. അതു പതിനാലു കൊല്ലമായി പ്രാബല്യത്തിലിരിക്കുന്നു. ആ ഭരണഘടനയനുസരിച്ചു്, പ്രായപൂർത്തി വോട്ടവകാശത്തെ അടിസ്ഥാനമാക്കി മൂന്നു പൊതുതെരഞ്ഞെടുപ്പുകൾ നടത്തി. അവയിൽ ഒടുവിലത്തേതിൽ 21 കോടി സമ്മതിദായകരുണ്ടായിരുന്നു—ചരിത്രത്തിൽ അറിയപ്പെട്ടിട്ടുള്ളതിൽ ഏററവും വലിയ സംഖ്യ. ജമ്മു-കാശ്മീരിനെ അധിവസിക്കുന്ന ഭാരതീയജനങ്ങളും ആ സ്വയംനിർണ്ണയത്തിൽ പൂർണ്ണമായി പങ്കുകൊണ്ടു. അവർ അവരുടെ സ്വയം നിർണ്ണയാവകാശം പ്രയോഗിച്ചുകഴിഞ്ഞിരിക്കുന്നു. എന്നാൽ ഭാരതത്തിലെ ജനങ്ങളിൽ നിന്നു് വ്യതിരിക്തമായി കാശ്മീരിലെ ജനങ്ങൾക്കു് സ്വയം നിർണ്ണയമുണ്ടായിരിക്കണമെന്നു് നിർദ്ദേശിക്കുമ്പോൾ ഞങ്ങൾക്കു സ്വീകരിക്കാൻ സാധ്യമല്ലാത്ത ഒരു നിർദ്ദേശമാണതു്. അതു

പോലെ തന്നെ ജമ്മു–കാശ്മീരിലെ ജനങ്ങളിൽ ഭൂരിപക്ഷം ഒരു പ്രത്യേകമതം ആദരിയ്ക്കുന്നുവെന്ന വാദത്തെ അടിസ്ഥാനമാക്കിയുള്ള മറേറതൊരു നിർദ്ദേശവും സ്വീകരിയ്ക്കാൻ തീർത്തും സാധ്യമല്ല.

പാകിസ്ഥാനിലെ നാട്ടുരാജ്യങ്ങളിലെ നാട്ടുവാഴികൾ പാകിസ്ഥാനോട്ട് സംയോജിച്ച ശേഷം, അവിടങ്ങളിലെ ജനങ്ങളെ സ്വയം നിർണ്ണയാവകാശം പ്രയോഗിയ്ക്കാൻ പാകിസ്ഥാൻ അനുവദിച്ചോ? ഏതാനും കൊല്ലം മുമ്പ്, പശ്ചിമപാകിസ്ഥാൻ ഹൈക്കോടതിയിൽ വെളിപ്പെട്ടുത്തപ്പെട്ടതുപോലെ, ബഹവൽപൂരിന്റെ സംയോജനം ആ സംസ്ഥാനത്തിൻെറ നാട്ടുവാഴിയുടെമേൽ അടിച്ചേൽപ്പിക്കയാണ് ചെയ്തതു്. കലാത്തു് ഖാൻ സംയോജനത്തിനെതിരായി കലഹിച്ചു നിന്നു. ഒട്ടുവിൽ 1958–ൽ അദ്ദേഹത്തെ അറസ്ററുചെയ്തു തടങ്കലിലിട്ടുകയാണുണ്ടായതു്. ഇതിലൊന്നിലും സ്വയം നിർണ്ണയതത്വം പ്രയോഗിയ്ക്കപ്പെട്ടില്ല. മസ്കററ് സുൽത്താനിൽ നിന്ന് ഗ്വദർ പ്രദേശം പാകിസ്ഥാൻ 'വാങ്ങിയപ്പോൾ',— 'വാങ്ങി'യെന്ന വാക്ക് ഞാൻ ഊന്നിപ്പറയുന്നു— ജനങ്ങളുടെ സ്വയം നിർണ്ണയാവകാശത്തോടുള്ള പാകിസ്ഥാന്റെ സ്നേഹാദരങ്ങൾക്ക് എന്തു പററി? ഈ ഇരുപതാം നൂററാണ്ടിൻെറ അപരാദ്ധത്തിൽ അടിമകളെപ്പോലെ വാങ്ങപ്പെടാൻ അവർ ആഗ്രഹിയ്ക്കുന്നുണ്ടോ എന്നു പറയാൻ ഗ്വദറിലെ ജനങ്ങൾക്ക് യാതൊരു അവസരവും നൽകിയില്ല.

കാശ്മീർ നാട്ടുവാഴി ഏർപ്പെട്ട ലയനപ്രമാണത്തിൻെറ നിയമസാധുതയിലേയ്ക്ക് മതപരമായ ഛായയുടെ പ്രശ്നം കടക്കുന്നില്ലെന്ന് ഞാൻ പറഞ്ഞപ്പോഴുള്ള ലയനത്തെ സംബന്ധിച്ച എന്റെ വാദത്തെ പാകിസ്ഥാൻ വിദേശകാര്യമന്ത്രി എതിക്കാൻ ശ്രമിച്ചു. അദ്ദേഹം ജൂനഗാഢിൻെറ ഉദാഹരണത്തെയാണ് അവലംബമാക്കിയതു്. ആ കേസിൽ ജൂനഗാഢിലെ ജനങ്ങളിൽ വമ്പിച്ച ഭൂരിപക്ഷം ആ നാട്ടുവാഴി പാകിസ്ഥാനോട്ട് സംയോജിയ്ക്കുന്നതിനു്, അവിതക്കിതമായും, അപ്പാടേ എതിരായിരുന്നുവെന്നതിനു

പുറമേ, ആ ലയനം സാമീപ്യതത്വവും അതിലംഘിച്ചേനേ. ജൂനഗാഢ് പാകിസ്ഥാനിൽ ലയിച്ചിരുന്നുവെങ്കിൽ എന്തൊരു വിഷ്ലിത്തരമായിരുന്നേനേയെന്ന് മനസ്സിലാക്കാൻ ഭാരതത്തിൻെറ ആ ഭാഗത്തിൻെറ ഭൂപടമൊന്നു നോക്കിയാൽ മാത്രം മതി. കാശ്മീരിൻെറ കാര്യത്തിൽ ഞങ്ങൾ നിയമപരവും നിരുപാധികവുമായ ഒരു ലയനമുണ്ടെന്ന് മാത്രമല്ല, സാമീപ്യതത്വവും നിറവേറിയിട്ടുണ്ട്. ലയനകാലത്തു് കാശ്മീരിലെ ജനങ്ങളുടെ അഭിലാഷങ്ങൾ പരിഗണനയ്ക്കെടുത്തിരുന്നുവെങ്കിൽ പോലും, ഞാൻ എൻെറ നേരത്തേയുള്ള പ്രസ്താവനയിൽ ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ, കാശ്മീരിലെ ജനങ്ങളിൽ വലിയ ഭൂരിപക്ഷത്തെ പ്രതിനിധീകരിക്കുന്ന പാർട്ടിയായ നാഷണൽ കോൺഫറൻസ് ഭാരതവുമായുള്ള ലയനത്തിന് വ്യക്തമായും ശക്തിയുക്തമായും അനുകൂലമായിരുന്നുവെന്നതിന് യാതൊരു സംശയത്തിനും ഇടമില്ല. ഹൈദരാബാദിൻെറയും ജോധ്പൂരിൻേറയും കാര്യത്തിലും സാമീപ്യതത്വം പ്രായോഗക്ഷമമാണ്. ഈ സംസ്ഥാനങ്ങളിലെ ജനങ്ങളും ഭാരതവുമായുള്ള ലയനത്തിന് അനുകൂലമായിരുന്നു. കാശ്മീർ നാട്ടുവാഴി ലയനപ്രമാണത്തിലേർപ്പെട്ടുന്നതിൻേറയും ഗവർണ്ണർ ജനറൽ അതു് സ്വീകരിക്കുന്നതിൻേറയും ഫലത്തെക്കുറിച്ച് പറഞ്ഞുകഴിഞ്ഞതു് വീണ്ടും ആവർത്തിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ജനങ്ങളുടെ അഭിലാഷങ്ങൾ ആരാഞ്ഞറിയുന്നതിനെപ്പററി ഭാരതപ്രധാനമന്ത്രിയും മററുള്ളവരും ചെയ്ത വിവിധപ്രസ്താവനകൾ അന്ന് നിലവിലുണ്ടായിരുന്ന സ്ഥിതിഗതികളുടെ സാഹചര്യത്തിലും രക്ഷാസമിതിക്ക് പാകിസ്ഥാൻ നൽകിയ അതിൻെറ ബാധ്യതകൾ നിറവേററി അതിൻെറ ആക്രമണം ഒഴിഞ്ഞുപോകുമെന്ന വ്യക്തമായ ധാരണയിന്മേലുമാണ് നൽകിയതെന്നും ഞാൻ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

## ഐക്യരാഷ്ട്രകമ്മീഷൻെറ നിർദ്ദേശങ്ങൾ—

### പശ്ചാത്തലം

പിന്നീട് 1949 ജനുവരി 5-ാംനു-യിലത്തെ പ്രമേയമായിത്തീന്ന കമ്മീഷൻെറ 1948 ഡിസംബർ 11-ാംനു-യിലത്തെ ഹിത

പരിശോധനാനിർദ്ദേശത്തെ സംബന്ധിച്ച് ഐക്യരാഷ്ട്രകമ്മീഷനും ഭാരതപ്രധാനമന്ത്രിയും തമ്മിൽ നടന്ന ചർച്ചകൾക്കിടയിൽ ഭാരതപ്രധാനമന്ത്രി ഇങ്ങിനെ പറഞ്ഞു:

"ഭാരതഗവമെന്റ് കമ്മിഷന്റെ ഹിതപരിശോധനാനിർദ്ദേശങ്ങൾ സ്വീകരിയ്ക്കണമെന്നുണ്ടെങ്കിൽ, ആഗസ്റ്റ് 13-ാംനു-യിലത്തെ കമ്മിഷന്റെ പ്രമേയത്തിന്റെ ഒന്നും രണ്ടും ഭാഗങ്ങൾ പൂർണ്ണമായി നടപ്പിൽ വരുത്താതെ അവയെ സംബന്ധിച്ച് യാതൊരു നടപടിയുമെടുക്കാൻ സാധ്യമല്ലെന്ന് പ്രധാനമന്ത്രി ഒന്നാമതായി ഊന്നിപ്പറഞ്ഞു; രണ്ടാമതായി, പാകിസ്ഥാൻ ഈ നിർദ്ദേശങ്ങൾ സ്വീകരിയ്ക്കാതിരിയ്ക്കുകയോ, സ്വീകരിച്ച ശേഷം ആഗസ്റ്റ് 13-ാംനു-ലത്തെ പ്രമേയത്തിന്റെ ഒന്നും രണ്ടും ഭാഗങ്ങൾ നടപ്പിൽ വരുത്താതിരിയ്ക്കുകയോ ചെയ്യുകയാണെങ്കിൽ, ഭാരതഗവമെന്റിന്റെ സ്വീകാരം ഏതെങ്കിലും തരത്തിൽ അവരുടെമേൽ ബാധ്യസ്ഥമാകുന്നുവെന്ന് കരുതരുത്."

1949 ജനുവരി 5-ാംനു- പ്രധാനമന്ത്രി പറഞ്ഞതിതാണ്. 1964-ാമാണ്ട് ഇന്നേ ദിവസം ഞാൻ എടുക്കുന്ന നിലപാടും ഇതുതന്നെയാണ്. ആഗസ്റ്റ് 13-ാംനു-യിലത്തെ പ്രമേയത്തിന്റെ ഒന്നും രണ്ടും ഭാഗങ്ങളിലെ വ്യവസ്ഥകൾ നടപ്പാക്കിയില്ലെങ്കിൽ, ഭാരതഗവമെന്റിന്റെ സ്വീകാരം മൂലം ഞങ്ങൾ ബാധ്യസ്ഥരാണെന്ന് കരുതുകയില്ലെന്ന് പ്രധാനമന്ത്രി വ്യക്തമാക്കി. 1949-ൽ പ്രധാനമന്ത്രി എടുത്ത നിലപാടും 1964-ൽ ഈ മേശയ്ക്കരികിൽ ഞാനെടുക്കുന്ന നിലപാടിനും തമ്മിൽ യാതൊരു വ്യത്യാസവുമില്ല.

ഐക്യരാഷ്ട്രകമ്മിഷന്റെ അധ്യക്ഷൻ ഡോ: ലൊസാനോ ഭാരതപ്രധാനമന്ത്രി ഉന്നയിച്ച സംഗതികൾ സ്വീകരിച്ചു—ഓർമ്മക്കുറിപ്പ് 1, എസ്/1196-ന്റെ 2ഉം 3ഉം ഖണ്ഡികകൾ. പാ

കിസ്ഥാൻ വിദേശകാര്യമന്ത്രി ഉദ്ധരിച്ച ശ്രീ. എസ്. ഗോപാല സ്വാമി അയ്യങ്കാരുടെ 1949 മെയ് 27-ാംനു-ലത്തെ ഭാരതഭരണഘടനാനിർമ്മാണസഭയിലെ പ്രസംഗത്തിൽ ഇങ്ങനെ പറയുന്നു:

"ലയനം വാഗ്ദത്തം ചെയ്തതു് മഹാരാജാവാണു്. അക്കാലത്തെ ഗവർണ്ണർ ജനറൽ അതു സ്വീകരിച്ചു......... അതു് തികച്ചും നിരുപാധികമായ വാഗ്ദത്തമാണു്. ലയനം പരിപൂർണ്ണമാണു്."

കാശ്മീരിലെ മണ്ണു് ആക്രമണകാരികളിൽ നിന്നു് വിമുക്തമാക്കി, ക്രമസമാധാനം പുനസ്ഥാപിച്ചശേഷം, ജനങ്ങളുടെ അഭിലാഷങ്ങൾ ആരാഞ്ഞറിയുമെന്നു് ഭാരതം ലയനത്തിൻെറ ഒരു ഭാഗമോ മുൻഉപാധിയോ അനന്തരോപാധിയോ ആയിട്ടല്ല, ഏകപക്ഷീയമായി ജമ്മു-കാശ്മീരിലെ ജനങ്ങൾക്കു് സ്വയമേവ വാഗ്ദത്തം ചെയ്തുവെന്നതാണു് വ്യക്തമായ നില. ഈ പരിമിതമായ അത്ഥത്തിലാണു് അക്കാലത്തു് പറഞ്ഞതു് ലയനം ജനങ്ങളുടെ അഭിലാഷങ്ങൾക്കു് വിധേയമാണെന്നു്. ഇതു് ലയനത്തിൻെറ നിയമസാധുതയെ ബാധിച്ചില്ല. ബാധിക്കാൻ സാദ്ധ്യവുമല്ല. ഞാൻ എൻെറ പ്രസ്താവനയിൽ പറഞ്ഞതുപോലെ, ഇപ്പോഴും ഉറപ്പിച്ചു പറയുന്നതുപോലെ, അതു് നിരുപാധികമായിരുന്നു. 1947-ലെ ഭാരതസ്വാതന്ത്ര്യനിയമം—തീർച്ചയായും അതു് പാകിസ്ഥാൻ വിദേശകാര്യമന്ത്രി നിഷേധിക്കുകയില്ല—സോപാധികമായ ലയനത്തെപ്പററിയോ ഒരു ഭാഗമായ സംസ്ഥാനത്തിൻെറ വേർപെടാനുള്ള എന്തെങ്കിലും അവകാശത്തെപ്പററിയോ പറയുന്നില്ല. ആ നിയമത്തിൻ കീഴിൽ ലയനത്തിനു് പരിപൂർണ്ണവും നിരുപാധികവുമല്ലാതെ എന്തെങ്കിലും ആകാനൊക്കുമോ എന്നു് അദ്ദേഹത്തിനു് പറയാൻ കഴിയുമോ? ഭാഗികമോ താൽക്കാലികമോ, അപൂർണ്ണമോ സോപാധികമോ ആയ ലയനം വിദൂരമായിട്ടെങ്കിലും സങ്കൽപ്പിക്കുന്ന ഏതെങ്കിലും വ്യവസ്ഥ ആ നിയമത്തിൽ അടങ്ങിയിട്ടുണ്ടോ? ആ നിയമത്തിൽ ലയനം കൈകാര്യം ചെയ്യുന്ന പ്രസക്തമായ വ്യവസ്ഥകളിൽ നേരേ

ചൊവ്വേയുള്ളതും വ്യക്തവും സംശയാതീതവുമല്ലാത്ത എന്തെങ്കിലും വാക്കുകളുണ്ടോ?

ഭാരതപ്രധാനമന്ത്രി 1952 ആഗസ്റ്റ് 8–ാംനു പാർലമെന്റിൽ സംസാരിക്കുമ്പോൾ ഇതേ നില വീണ്ടും ഉറപ്പിച്ചു പറഞ്ഞു:

"ഭാരതത്തിലുള്ള എല്ലാ സംസ്ഥാനങ്ങളും ജൂലൈയിലോ ആഗസ്റ്റിലോ അക്കൊല്ലം (1947) ഒട്ടുവിടലാ ഈ മൂന്നു അടിസ്ഥാനവിഷയങ്ങളെ—വിദേശകാര്യം, ഗതാഗത–വാർത്താവിനിമയം, രാജ്യരക്ഷ എന്നിവയെ—സംബന്ധിച്ചു് ലയിച്ചു. ഏതെങ്കിലും സംസ്ഥാനം ഈ മൂന്നു വിഷയങ്ങളെ സംബന്ധിച്ചു മാത്രമേ ലയിച്ചുള്ളുവെന്ന കാരണത്താൽ അതിന്റെ ലയനം 1947 ആഗസ്റ്റിലോ സെപ്റ്റംബറിലൊട്ടുക്കമോ പൂർണ്ണമായിരുന്നില്ലെന്നു് ആക്കെങ്കിലും പറയാൻ കഴിയുമോ? തീർച്ചയായും ഇല്ല. നിയമത്തിലും വസ്തുതയിലും അതു് ഒരു പരിപൂർണ്ണലയനമായിരുന്നു. അപ്പോൾ ജമ്മു–കാശ്മീരിന്റെ ലയനം ഒക്ടോബറിൽ ഒരു നിശ്ചിതദിവസം നിയമത്തിലും വസ്തുതയിലും പരിപൂർണ്ണമായിരുന്നു..... കാര്യം അവിടെ നിൽക്കുന്നു. അതു് സംശയിക്കുവാനോ ചോദ്യം ചെയ്യാനോ അവകാശമില്ല."

അതുകൊണ്ടു് ഞങ്ങൾ ഞങ്ങളുടെ നില ഒരിക്കലും മാററിയിട്ടില്ല. 1947 മുതൽ ഇന്നു വരെ ഞങ്ങളുടെ നില ഒരേപോലെ നിന്നുവരുന്നു.

ഞങ്ങൾ സ്വീകരിച്ചിരുന്ന ഐക്യരാഷ്ട്രകമ്മിഷന്റെ രണ്ടു പ്രമേയങ്ങൾ കാലഹരണപ്പെട്ടുവെന്നു് ഞാൻ പറഞ്ഞപ്പോൾ, രക്ഷാസമിതിയോടു് എന്തെങ്കിലും തരത്തിലുള്ള അനാദരവുകൊണ്ടല്ല അതു പറഞ്ഞതു്. ഞങ്ങൾ ഐക്യരാഷ്ട്രത്തിന്റെ ഒരു സ്ഥാപകാംഗമാണു്. ആ സംഘടനയോടും വിശേഷിച്ചും രക്ഷാസമിതിയോടും ഞങ്ങൾക്കു് ഏററവുമധികം ആദരവുണ്ടു്. എന്നാൽ പതിനാറു കൊല്ലം മുമ്പു് അംഗീകരിച്ചതും പാകി

സ്ഥാൻ അനുസരിച്ചിട്ടില്ലാത്തതുമായ ഒരു പ്രമേയത്തെ കാലഹരണപ്പെട്ടതെന്നല്ലാതെ മറെറങ്ങിനെ വിശേഷിപ്പിയ്ക്കാനാണ്? പാകിസ്ഥാൻെറ തന്നെ പെരുമാററം കൊണ്ട് അതിൻെറ അടിത്തട്ട് തന്നെ തട്ടിപ്പോയിയെന്ന അത്ഥത്തിലാണ് അത് കാലഹരണപ്പെട്ടതു്. കാശ്മീരിൽ പാകിസ്ഥാൻെറ സാന്നിദ്ധ്യത്തെക്കറിച്ച് അതു് ചെയ്ത വ്യാജപ്രസ്താവനകളെ പാകിസ്ഥാൻ വിദേശകാര്യമന്ത്രി ബുദ്ധിപൂവ്വം പരാമശിച്ചതേയില്ല. അസൗകര്യമുണ്ടാക്കുന്ന ആ വസ്തുതകൾ, ഞങ്ങളും പാകിസ്ഥാനും രക്ഷാസമിതിയും തമ്മിൽ എത്തിച്ചേൎന്ന ഏൎപ്പാടിനു മുമ്പ് നടന്നതാണെന്നതുകൊണ്ട് അപ്രസക്തമാണെന്നു പറഞ്ഞു് വിദേശകാര്യമന്ത്രി ആ വസ്തുതകളെ തട്ടിക്കളയാൻ ശ്രമിച്ചിരിയ്ക്കുന്നു. ഐക്യരാഷ്ട്രകമ്മിഷൻെറ പ്രമേയങ്ങളെക്കറിച്ചുള്ള തികച്ചും തെററായ ധാരണയാണതു്. ഈ പ്രമേയങ്ങൾ സോപാധികമായിരുന്നുവെന്നു് ഞാൻ മുമ്പ് പറഞ്ഞു. വീണ്ടും ആവത്തിക്കുന്നു. പാകിസ്ഥാൻ ആക്രമണം ഒഴിഞ്ഞുപോകണമെന്നതായിരുന്നു ആ ഉപാധി. ആ ഉപാധി നിറവേററിയില്ല. ഇന്നുവരെയും നിറവേററിയിട്ടില്ല.

പാകിസ്ഥാനു് കാശ്മീരിലുള്ള അതിൻെറ നിയമവിരുദ്ധമായ സാന്നിദ്ധ്യം വിശദീകരിയ്ക്കാൻ വിഷമകരമായി കാണുന്നുവെന്നു് സ്പഷ്ടമാണ്.

> "ഒരു കരാറിന്റെ സ്വീകാരത്തിനു മുമ്പ് നിലവിലുണ്ടായിരുന്ന വിവാദങ്ങൾ പുനരുജ്ജീവിപ്പിയ്ക്കാൻ സാദ്ധ്യമല്ല; ഒരിക്കൽ ഒരു കരാറിലെത്തിക്കഴിഞ്ഞാൽ ആ കരാറിനിടയാക്കിയ വിവാദം പുനരുജ്ജീവിപ്പിക്കാൻ സാദ്ധ്യമല്ല."

എന്നു പറഞ്ഞു് വിദേശകാര്യമന്ത്രി അസൗകര്യമായ ഈ പ്രശ്നം നീക്കിക്കളയാൻ ശ്രമിച്ചിരിക്കുന്നു.

ചില ഉപാധികളിന്മേൽ ഞങ്ങൾ ഒരു അനുരഞ്ജനപദ്ധതിയ്ക്ക് സമ്മതിച്ചുവെന്നതുകൊണ്ട്, ഉപാധികൾ നിറവേററിയില്ലെ

ങ്കിൽ പോലും ആ അനുരഞ്ജനം അവദ്ധ്യമാണെന്നു് പറയുന്നതു് വിചിത്രമായ ഒരു വാദമാണു്. താൽക്കാലികപദ്ധതികളാൽ എക്കാലത്തേയ്ക്കുമായി ബാദ്ധ്യസ്ഥരാകാതെ അവ ചർച്ച ചെയ്യാൻ സാധിയ്ക്കുയില്ലെങ്കിൽ അതു് തീർച്ചയായും വിചിത്രമായ ഒരു സ്ഥിതിഗതിയായിരിയ്ക്കും. അപ്പോൾ പിന്നെങ്ങനെയാണു് കൂടിയാലോചന നടത്തിക്കൊണ്ടുപോകാൻ കഴിയുക? ചർച്ചകൾക്കിടയിൽ പല നിർദ്ദേശങ്ങളും വാഗ്ദാനങ്ങളും നടത്തിയേയ്ക്കാം. ഈ വാഗ്ദാനങ്ങൾ സ്വീകരിയ്ക്കപ്പെട്ടാൽ അവ ബാദ്ധ്യസ്ഥമാകും. അവ സ്വീകരിയ്ക്കപ്പെട്ടില്ലെങ്കിൽ, അവയ്ക്കുറുതി വരുന്നു. ഒരു വാഗ്ദാനം നടത്തുകയും അതു് സ്വീകരിയ്ക്കാതിരിയ്ക്കുകയോ നടപ്പാക്കാതിരിയ്ക്കുകയോ ചെയ്യുകയുമാണെങ്കിൽ അതിനു് എന്നെന്നേയ്ക്കും നിലനിൽക്കാൻ സാദ്ധ്യമല്ല. കഴിഞ്ഞ കാലത്തു് അസംഖ്യം തവണകളിൽ ഞങ്ങൾ ഇതു് വ്യക്തമാക്കിയിട്ടുണ്ടു്. വീണ്ടും ഒരിക്കൽ കൂടി ഞങ്ങൾ അങ്ങനെ ചെയ്യിരിക്കുന്നു.

ജമ്മു-കാശ്മീർ സംസ്ഥാനത്തിന്റെ മേൽ ഞങ്ങൾക്കുള്ള പരമാധികാരം ഒരു കാലത്തും ഞങ്ങൾ ഉപേക്ഷിച്ചിട്ടില്ല. ഈ പരമാധികാരത്തെ വ്യംഗ്യമായിപ്പോലും ചോദ്യം ചെയ്യു യാതൊരു പ്രമേയത്തോടും ഞങ്ങൾ ഒരിക്കലും യോജിച്ചിട്ടില്ല. ഐക്യരാഷ്ട്രകമ്മിഷന്റെ 1948 ആഗസ്റ്റ് 13-ാംതിയ്യതിയിലത്തേയും 1949 ജനുവരി 5-ാംതിയ്യതിയിലത്തേയും പ്രമേയങ്ങളിൽ സ്വീകരിയ്ക്കപ്പെട്ട ഈ അടിസ്ഥാനപരമായ നിലയിൽ നിന്നു് മാറിപ്പോകാതിരിയ്ക്കുന്നതിൽ ശ്രദ്ധിയ്ക്കാൻ ഞങ്ങൾ വളരെ പ്രയാസപ്പെട്ടിട്ടുണ്ടു്. ഇരുകക്ഷികളും സ്വീകരിച്ചിരുന്ന ഈ പ്രമേയങ്ങൾ ഭേദഗതി ചെയ്യാൻ സ്വാഭാവികമായിത്തന്നെ ഞങ്ങൾ തയ്യാറുണ്ടായിരുന്നില്ല; പ്രത്യേകിച്ചു്, നിർദ്ദിഷ്ടഭേദഗതികൾ പാകിസ്ഥാനു് മാത്രം അനുകൂലമായിരുന്നതുകൊണ്ടു് ''സംഭവസമകാലികത്വ''ത്തെക്കുറിച്ചും ''സമീകൃതസൈന്യങ്ങളെ''ക്കുറിച്ചും മററും പിന്നീടുണ്ടായ സംസാരങ്ങളൊന്നും ഐക്യരാഷ്ട്രകമ്മീഷൻ അതിന്റെ പ്രമേയങ്ങളിൽ വിഭാവനം ചെയ്യിരുന്നില്ല.

## 1948 ആഗസ്റ്റ് 13–ാംതിയ്യതിയിലത്തെ പ്രമേയം കാലഹരണപ്പെട്ടു

1948 ആഗസ്റ്റ് 13–ാംനു-യിലത്തെ പ്രമേയം കാലഹരണപ്പെട്ടുവെന്നും പാകിസ്ഥാൻെറ തന്നെ പെരുമാററം കൊണ്ടു് അതിൻെറ അടിത്തട്ടു് തട്ടിക്കളഞ്ഞുവെന്നും ഞാൻ ഇപ്പോൾ പ്രസ്താവിച്ചുവല്ലോ. പാകിസ്ഥാൻ നടത്തിയ ഈ പ്രമേയങ്ങളിലെ വ്യവസ്ഥകളുടെ ചില വമ്പിച്ച ലംഘനങ്ങൾ ഞാൻ ചുരുക്കത്തിൽ വിവരിക്കട്ടെ:

ഒന്നാമതായി, കാശ്മീരിൽ പാകിസ്ഥാൻ സേനകളുടേയും പാകിസ്ഥാൻ ഭടന്മാരുടേയും തുടർന്നുള്ള സാന്നിദ്ധ്യം.

ഇതു് പാകിസ്ഥാൻ നിഷേധിക്കുന്നില്ല.

രണ്ടാമതായി, അധിനിവേശിതപ്രദേശത്തു് കൂടുതൽ സൈനികോപകരണങ്ങൾ കടത്തിക്കൊണ്ടുവന്നു.

ഇതും പാകിസ്ഥാനു് നിഷേധിക്കാനാവില്ല.

മൂന്നാമതായി, അധിനിവേശിതപ്രദേശത്തു് വിമാനത്താവളങ്ങളുടെ നിർമ്മാണവും അതു വഴി ഭാരതത്തിൻെറ സുരക്ഷിതത്വത്തെ അപകടപ്പെടുത്തിക്കൊണ്ടു് അതിനെതിരായുള്ള ആക്രമണത്തിനു് താവളങ്ങൾ സൃഷ്ടിക്കലും.

ഇതും നിഷേധിക്കപ്പെടാത്ത ഒരു വസ്തുതയാണു്.

നാലാമതായി, ജമ്മു–കാശ്മീരിലെ അധിനിവേശിതപ്രദേശത്തിൻെറ ശക്തിപ്പെടുത്തലും പാകിസ്ഥാനിൽ അതു് കൂട്ടിച്ചേർക്കലും.

ഇതിനെക്കുറിച്ചും തർക്കിക്കാൻ സാദ്ധ്യമല്ല.

അഞ്ചാമതായി, സൈനികഉടമ്പടികളിലെ പാകിസ്ഥാന്റെ അംഗത്വം ഉപയോഗിച്ചു് കാശ്മീരിൽ അതിൻെറ സൈനികശേഷി വർദ്ധിപ്പിക്കലും. പാകിസ്ഥാൻെറ ഓഫീസർമാരുള്ളതും അതു് പരിശീലിപ്പിച്ചു് സജ്ജമാക്കിയതുമായ ''ആസാദ്' സൈന്യങ്ങൾ'' എന്നു വിളിക്കപ്പെടുന്നതിൻെറ ശക്തിപ്പെടുത്ത

ഇതും ചോദ്യം ചെയ്യപ്പെടാൻ കഴിയുമെന്നു് എനിക്കു് തോന്നുന്നില്ല.

ആറാമതായി, വടക്കൻ പ്രദേശങ്ങളുടെ അധിനിവേശം. പാകിസ്ഥാനാണു് അവ അധിനിവേശിച്ചതു്.

ഏഴാമതായി, തുടർച്ചയായ ബലപ്രയോഗഭീഷണികളും ഒരു യുദ്ധാന്തരീക്ഷത്തിന്റെ സൃഷ്ടിയും. ഇതു് വെടിനിറുത്തൽ രേഖയ്ക്കു് ഒരു നിരന്തരവിപത്താണു്.

ഈ ബലപ്രയോഗഭീഷണികളുടേയും ഒരു യുദ്ധാന്തരീക്ഷസൃഷ്ടിയുടേയും അസംഖ്യം ഉദാഹരണങ്ങൾ ഞാൻ രക്ഷാസമിതിയ്ക്കു് നൽകിയിട്ടുണ്ടു്.

എട്ടാമതായി, ജമ്മു-കാശ്മീരിൽ അട്ടിമറിയും വിധ്വംസനവും സംഘടിപ്പിയ്ക്കലും അവയ്ക്കു് പണം കൊടുക്കലും.

കാശ്മീരിൽ മിക്കവാറും എല്ലാ മാസങ്ങളിലും പാകിസ്ഥാൻ സംഘടിപ്പിയ്ക്കുകയും പണം കൊടുത്തു സഹായിയ്ക്കുകയും ചെയ്യുന്ന അട്ടിമറിയുടേയും വിധ്വംസനത്തിന്റേയും എത്രയോ ഉദാഹരണങ്ങളുണ്ടാകാറുണ്ടു്.

ഒമ്പതാമതായി, ചൈനാ ജനകീയറിപ്പബ്ലിക്കുമായി പൊതുവായ യാതൊരു അതിർത്തിയുമില്ലാതിരുന്നിട്ടും പാകിസ്ഥാൻ സിങ്കിയാങ്ങുമായുള്ള കാശ്മീരിന്റെ അതിർത്തിയെപ്പററി അതുമായി കൂടിയാലോചിച്ചു. അങ്ങനെ ജമ്മു-കാശ്മീർ സംസ്ഥാനത്തിന്റെ ഭൂപരമായ ഐക്യത്തെ അതു് ശിഥിലമാക്കി.

ഇതാണു് ഏററവും അടുത്ത കാലത്തെ ലംഘനം. പാകിസ്ഥാനും ചൈനയ്ക്കുമിടയ്ക്കുള്ള അതിർത്തി തിരുത്തുന്നതെന്നു് പറയപ്പെടുന്ന ഒരുടമ്പടിയിൽ കാശ്മീരിന്റെ രണ്ടായിരം ചതുരശ്രമൈൽ സ്ഥലം ചൈനയ്ക്കു് വിട്ടുകൊടുത്തു. പാകിസ്ഥാനു് ചൈനയുമായി അതിർത്തിയൊന്നുമില്ല. ഒരേ ഒരതിർത്തിയുള്ളതു് ഞങ്ങളുടെ അതിർത്തിയാണു്, കാശ്മീരിന്റെ അതിർത്തി. കാശ്മീരി

ൻെറ ആ ഭാഗം അവർ നിയമവിരുദ്ധമായി കൈവശം വെച്ചിരി ക്കുന്നു. മററാരുടെയെങ്കിലും വസ്തു അവർ ദാനം കൊടുക്കാൻ ശ്രമിയ്ക്കുന്നു.

## പാകിസ്ഥാൻെറ പ്രചരണം ഖണ്ഡിയ്ക്കപ്പെട്ടു

ഈയടുത്ത കാലം വരെ കാശ്മീർ പ്രധാനമന്ത്രിയായിരുന്ന ബക്ഷി ഗുലാം മൊഹമ്മദ് ചെയ്തതായി ആരോപിയ്ക്കപ്പെട്ടുന്ന ചില പ്രസ്താവനകളെ പാകിസ്ഥാൻ വിദേശകാര്യമന്ത്രി പരാമർശിച്ചു. അതു് അദ്ദേഹത്തിനു് എവിടെ നിന്നു് കിട്ടിയെന്നു് എനിയ്ക്കറിഞ്ഞുകൂടാ. ഈ പ്രസ്താവനകൾ യഥാർത്ഥമായിട്ടുള്ളവയല്ലെന്നാണു് എനിക്കു് വിവരം കിട്ടിയിട്ടുള്ളതു്. നാഷണൽ കോൺഫറൻസ് അദ്ധ്യക്ഷൻ ബക്ഷി ഗുലാം മൊഹമ്മദ് 1964 ഫെബ്രുവരി 6-ാംനു- ചെയ്ത പ്രസ്പഷ്ടമായ, നേരേ ചൊവ്വേയുള്ള പ്രസ്താവന ഇതു് തെളിയിയ്ക്കുന്നു. പാകിസ്ഥാനിൽ നിന്നുള്ള ക്രമപ്രവൃദ്ധമായ ഭീഷണികൾക്കെതിരായി നാടിൻെറ സ്വാതന്ത്ര്യം കാക്കുന്നതിൽ കൈകോക്കാൻ ആ സംസ്ഥാനത്തേയും നാടിൻെറ മററു ഭാഗങ്ങളിലേയും "ദേശാഭിമാനമുള്ള എല്ലാ ഘടകങ്ങളോടും" അദ്ദേഹം അഭ്യർത്ഥിച്ചു. സംസ്ഥാനത്തിൻെറ സുരക്ഷിതത്വത്തിനു് പാകിസ്ഥാനിൽ നിന്നു അനുദിനം വർദ്ധിച്ചുവരുന്ന ഈ ഭീഷണികളിലേയ്ക്കും "പാകിസ്ഥാൻ പത്രങ്ങളും റേഡിയോവും അഴിച്ചുവിട്ട അപകാരേച്ഛ്ശുവായ ഭാരതവിദ്വേഷപ്രചരണ"ത്തിലേയ്ക്കും അദ്ദേഹം ശ്രദ്ധ ക്ഷണിച്ചു. പിന്നീടു് അദ്ദേഹം ഇങ്ങനെ തുടന്നു:

> "നമ്മുടെ അണികൾ അടുപ്പിയ്ക്കുകയും ജനാധിപത്യമതേതരത്വത്തിലും രാഷ്ട്രത്തിൻെറ ആസൂത്രിതസാമ്പത്തികപുരോഗതിയിലും വിശ്വസിയ്ക്കുന്ന എല്ലാവക്കുമിടയിൽ ഐക്യം വാത്തെടുക്കുകയും ചെയ്യേണ്ടതിൻെറ ആവശ്യം പരമമായിരിക്കുന്നു. നമ്മുടെ കഴിഞ്ഞകാലഭിന്നതകൾ മറക്കുകയും മുക്കിക്കളയുകയും ചെയ്യേണ്ട കാലമായിരിയ്ക്കുന്നു."

ഞാൻ വീണ്ടും ഉദ്ധരിക്കുന്നു:

"സംസ്ഥാനത്തെ ജനങ്ങൾ ഭാരതത്തിൻെറ അവിഭാജ്യഭാഗമാകാനുള്ള അവരുടെ വിധി മൂന്നു തവണ പ്രകടിപ്പിച്ചു കഴിഞ്ഞിട്ടുള്ളതിനാൽ ഹിതപരിശോധന നടത്തുകയെന്ന പ്രശ്നം അവസാനിച്ചതായി വിചാരിക്കണമെന്നു് ഒരിക്കൽകൂടി ഉറപ്പിച്ചു പറഞ്ഞു് രക്ഷാസമിതിയിലെ നമ്മുടെ പ്രതിനിധി—"എളിയവനായ എന്നെ പരാമർശിക്കുകയാണദ്ദേഹം"—ജമ്മു-കാശ്മീരിലെ ജനങ്ങളുടെ യഥാർത്ഥവികാരങ്ങളാണു് പ്രകടിപ്പിച്ചതു്. ജമ്മു-കാശ്മീർ മറേറതൊരു സംസ്ഥാനത്തിൻെറയും അത്ര തന്നെ ഭാരതത്തിൻെറ ഭാഗമാണെന്നു് അദ്ദേഹം —"അതായതു് ഞാൻ"—ശരിയായി പറഞ്ഞിരിക്കുന്നു. അതുകൊണ്ടു് ഞങ്ങളുടെ ആഭ്യന്തരകാര്യങ്ങളിൽ കയ്യിടാൻ പാകിസ്ഥാനു് യാതൊരു അവകാശവുമില്ല. പാകിസ്ഥാൻ നമ്മുടെ ഭൂപ്രദേശത്തിൻെറ വലിയൊരു ഭാഗം തുടന്നു് നിയമവിരുദ്ധമായി കയ്യടക്കിവച്ചിരിക്കുന്നുവെന്നതാണു് ഇനിയും പരിഹരിക്കപ്പെടാതെ ശേഷിക്കുന്ന പ്രശ്നം. രക്ഷാസമിതിയുടെ പരിഗണന ആവശ്യമുള്ള പ്രസക്തമായ ഒരേ ഒരു വിഷയം പാകിസ്ഥാൻെറ ആക്രമണം ഉടനടി ഒഴിച്ചുപോകലാണു്. അതുകൊണ്ടു് ഈ അടിസ്ഥാനകാര്യം പരിഹരിക്കുന്നതിൽ ഇനി ഒട്ടും അമാന്തം അനുവദിക്കപ്പെടുകയില്ലെന്നു് ആത്മാർത്ഥമായി പ്രത്യാശിക്കപ്പെടുന്നു.

പാകിസ്ഥാൻ വിദേശകാര്യമന്ത്രി അവലംബമാക്കിയ പ്രസ്താവന പ്രാകൃതമായൊരു കള്ളപ്രമാണമാണെന്നു് ന്യൂദില്ലിയിലെ ഔദ്യോഗികവൃത്തങ്ങളും ശ്രീനഗറിൽ വച്ചു് ബക്ഷി ഗുലാം മൊഹമ്മദു് തന്നെയും വിവരിച്ചിരിക്കുന്നതായി പറയുന്ന ഒരു കമ്പിസന്ദേശം ദില്ലിയിൽ നിന്നു് ഇന്നു രാവിലെ എനിക്കു് കിട്ടിയെന്നുള്ളതു് ഞാൻ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. പ്രസ്താവനകളെ അവലംബമാക്കുകയും അവയെ രക്ഷാസമിതിയിൽ എടുത്തു്

പാളിയ്ക്കുകയും ചെയ്യുമ്പോൾ അല്പം ശ്രദ്ധിയ്ക്കുകയും അവ അധികൃതവും യഥാർത്ഥവുമാണോയെന്ന് കണ്ടുപിടിയ്ക്കുകയും ചെയ്യാവുന്നതാണെന്ന് യഥാർത്ഥത്തിൽ എനിക്ക് തോന്നുന്നു. പാകിസ്ഥാൻ വിദേശകാര്യമന്ത്രി ഒരു കള്ളപ്രസ്താവനയെ അവലംബിച്ചു. അതൊരു പ്രാകൃതമായ കള്ളപ്രമാണമാണെന്ന് ഇപ്പോൾ ഞങ്ങൾക്ക് ഒരു കമ്പിസന്ദേശം കിട്ടി. പാകിസ്ഥാൻ വിദേശകാര്യമന്ത്രി അവലംബമാക്കിയ പ്രസ്താവന നിഷേധിയ്ക്കുന്ന ബക്ഷി ഗുലാം മൊഹമ്മദിന്റെ തന്നെ പ്രസ്താവന ഞങ്ങളുടെ പക്കലുണ്ട്.

പിന്നെയൊരു ചെറിയ കാര്യമുണ്ട്. എങ്കിലും ഞാൻ നില വ്യക്തമാക്കേണ്ടതുണ്ട്. ബ്രിട്ടനും പാകിസ്ഥാനും ഭാരതവും തമ്മിൽ നോക്കുമ്പോൾ, ഭാരതവും പാകിസ്ഥാനും ബ്രിട്ടന്റെ പിൻഗാമി സ്റ്റേറ്റുകളായിരുന്നുവെന്നത് വാസ്തവമായിരിയ്ക്കാം. എന്നാൽ അന്താരാഷ്ട്രീയമായി പാകിസ്ഥാൻ ഒരു പുതിയ സ്റ്റേറ്റും ഭാരതം അവിഭക്തഭാരതത്തിന്റെ പിൻഗാമി സ്റ്റേറ്റുമാണെന്നതിൽ യാതൊരു സംശയവുമില്ല. അതങ്ങനെയല്ലായിരുന്നുവെങ്കിൽ, പാകിസ്ഥാൻ ഐക്യരാഷ്ട്രസംഘടനയിൽ ഒരു അംഗമായി പ്രവേശിപ്പിയ്ക്കപ്പെടേണ്ട ആവശ്യമുണ്ടായിരുന്നില്ല. ഞങ്ങൾ രണ്ടു കൂട്ടരും പിൻഗാമി സ്റ്റേറ്റുകളായിരുന്നുവെങ്കിൽ ഞങ്ങൾ രണ്ടു കൂട്ടരും സ്വയമേവ ഐക്യരാഷ്ട്രസംഘടനയിൽ അംഗങ്ങളാകുമായിരുന്നു. വിദേശകാര്യമന്ത്രി മാദ്ധ്യസ്ഥത്തേയും ആർബിട്രേഷനേയും പരാമർശിച്ചു. പരമാധികാരത്തിന്റെ കാര്യത്തിൽ, മാദ്ധ്യസ്ഥമോ ആർബിട്രേഷനോ സാദ്ധ്യമല്ലെന്ന് ഞാൻ അദ്ദേഹത്തോട് പറയേണ്ടതുണ്ടോ? പരമാധികാരം അവകാശപ്പെടുന്ന രാജ്യത്തിന് അതിനെക്കുറിച്ച് നിർബ്ബന്ധിതമാദ്ധ്യസ്ഥം അനുവദിയ്ക്കാനോ വാസ്തവത്തിൽ അതു് പരമാധികാരിയാണോ അല്ലയോ എന്നു തീരുമാനിയ്ക്കാൻ മറേറതെങ്കിലും രാജ്യത്തിന് വിട്ടുകൊടുക്കാനോ സാദ്ധ്യമല്ലെന്നുള്ളതു് പരമാധികാരത്തിന്റെ വ്യക്തമായ അധികാരചിഹ്നമാണ്.

കാശ്മീരിൽ നാല്പ ഭാരതീയസൈനികഡിവിഷനുകളെ നി ർത്തിയിട്ടുണ്ടെന്നു് നമ്മോടു പറഞ്ഞിരിക്കുന്നു. സൈനികരഹസ്യ ങ്ങൾ വെളിപ്പെടുത്താനല്ല ഞാനിവിടെ വന്നിരിക്കുന്നതു്, മററു പരമാധികാരരാഷ്ട്രങ്ങളിലെന്നപോലെ, ഞങ്ങളുടെ അതിർത്തി കൾക്കുള്ളിൽ എവിടെയൊക്കെ നിർത്തിയിട്ടുണ്ടെങ്കിലും ഞങ്ങളുടെ സേന ഞങ്ങളുടെ നാട്ടിൻെറയും ഞങ്ങളുടെ ജനങ്ങളുടെയും പ്രതി രോധത്തിനും സുരക്ഷിതത്വത്തിനും ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണു്. കാശ്മീരിൽ ഞങ്ങളുടെ ജനങ്ങൾക്കു് അവരുടെ സ്വന്തം സേന യിൽ നിന്നു് ഭയപ്പെടാനൊന്നുമില്ല. വാസ്തവത്തിൽ പാകി സ്ഥാൻ ഒരു ഭാഗത്തും ചൈനാ ജനകീയറിപ്പബ്ലിക്കു് മറുഭാഗത്തു മായി നടത്തുന്ന കാശ്മീരിലെ ആക്രമണം ആത്മരക്ഷാർത്ഥം പര്യാ പ്തമായ നടപടികളെടുക്കാൻ ഞങ്ങളെ നിർബ്ബന്ധിക്കുന്നു. അന്ത രിച്ച ബ്രിട്ടീഷ് പാർലമെന്റംഗമായ ശ്രീ. ജോൺ സ്ട്രാച്ചിക്കു് ഞങ്ങളുടെ നടപടിയെപ്പററി തോന്നിയതു് സൂക്ഷ്മം ഇതു തന്നെയാ ണു്. ഞാൻ നേരത്തേ ചെയ്ത പ്രസ്താവനയിൽ അദ്ദേഹം ''ഒബ്‌ സർവർ'' പത്രത്തിന്നയച്ച സന്ദേശം ഞാൻ ഉദ്ധരിച്ചിരുന്ന വല്ലോ.

കൽക്കത്തയിലെ കലാപങ്ങളുടെ പ്രശ്നത്തിലേക്കു് വീണ്ടും കടക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. അതിനെപ്പററി ഞാൻ പരാ മർശിച്ചുകഴിഞ്ഞു. എന്നാൽ പാവപ്പെട്ട മുസ്ലീങ്ങളുടെ കത്തിയെ രിച്ചുകളഞ്ഞ വസ്തുവകകളിൽ നിന്നു് ലാഭമെടുക്കാൻ ഭൂവുടമസ്ഥ രെ അനുവദിച്ചുവെന്നു് പറയുന്നതു് പച്ചപ്പൊളിയാണു്. ഞങ്ങ ളുടെ മുസ്ലിം സഹോദരപൗരന്മാരനുഭവിച്ച കഷ്ടപ്പാടുകളിലും ദുരിത ത്തിലും നിന്നു് മുതലെടുക്കാൻ ആരെയും അനുവദിക്കുന്നതല്ലെന്നു് പശ്ചിമബംഗാൾ മുഖ്യമന്ത്രിയും ഞങ്ങളുടെ ആഭ്യന്തരമന്ത്രിയും വ്യക്തമാക്കിയിട്ടുണ്ടു്. ആഭ്യന്തരമന്ത്രി കുറെക്കൂടി മുന്നോട്ടുപോ യി; അതായതു്, വേണ്ടിവന്നാൽ, പാവപ്പെട്ടവരുടെ ദുരിതത്തിൽ നിന്നു് പണമുണ്ടാക്കുന്നതിൽ നിന്നു് ഭൂവുടമസ്ഥരെ തടയാനായി ഭരണഘടന പോലും ഭേദഗതി ചെയ്യുന്നതാണെന്നു്.

ചുരുക്കത്തിൽ

ചുരുക്കിപ്പറഞ്ഞാൽ, പാകിസ്ഥാൻ വ്യക്തമായ രണ്ടു കുററാരോപണങ്ങളുമായിട്ടാണ് രക്ഷാസമിതിയിലേയ്ക്കു് വന്നതു്. ഒന്നു്, കാശ്മീരിനെ ഭാരതത്തിൽ കൂടുതൽ സംയോജിപ്പിയ്ക്കാൻ ഞങ്ങൾ ശ്രമിയ്ക്കുന്നു. രണ്ടു്, രക്ഷാസമിതി എന്തെങ്കിലും നടപടിയെടുക്കേണ്ടതു് ആവശ്യമായ ഗുരുതരമായ സ്ഥിതിഗതി കാശ്മീരിലുണ്ടു്. ഈ രണ്ടു് ആരോപണങ്ങളിലൊന്നും തന്നെ തെളിയിയ്ക്കാൻ പാകിസ്ഥാൻ വിദേശകാര്യമന്ത്രിയ്ക്കു് കഴിഞ്ഞിട്ടില്ലെന്നും അതുകൊണ്ടു് സമിതി നടപടി എടുക്കേണ്ട ആവശ്യമുള്ള യാതൊന്നും അതിൻെറ മുമ്പിലില്ലെന്നുമാണ് എനിക്കു് ബോധിപ്പിയ്ക്കാനുള്ളതു്.

ഉപസംഹാരമായി, എൻെറ ആദ്യത്തെ പ്രസ്താവന അവസാനിപ്പിച്ച അതേ ധ്വനിയിൽ തന്നെ ഞാൻ അവസാനിപ്പിയ്ക്കട്ടെയോ? ഈ ആരോപണപ്രത്യാരോപണങ്ങളും ഒടുങ്ങാത്ത ഈ വാദപ്രതിവാദവും ഈ ആരോപണങ്ങളുന്നയിയ്ക്കലും മറുപടി പറയലും നമ്മെ ഒരിടത്തും കൊണ്ടെത്തിയ്ക്കുകയില്ല. രൂക്ഷതരമായ വികാരങ്ങളും വർഗ്ഗീയാവേശങ്ങളും കെട്ടണഞ്ഞാൽ, കാശ്മീർ ഉൾപ്പെടെ പാകിസ്ഥാനുമായി പരിഹരിയ്ക്കാതെ കിടപ്പുള്ള എല്ലാ ഭിന്നതകളും ചർച്ച ചെയ്യാൻ ഞങ്ങൾ തയ്യാറാണ്. നാടിനുള്ളിലും വിദേശത്തും പ്രചരണം വേണ്ടെന്നു വെച്ചും അതിൻെറ പത്രങ്ങളിലും റേഡിയോയിലും വർഗ്ഗീയവികാരങ്ങൾ ഇളക്കുന്നതു് ഒഴിവാക്കാൻ സകലനടപടികളുമെടുത്തും പാകിസ്ഥാനു് ഇതിൽ സഹായിയ്ക്കാവുന്നതാണ്. ഭാരതത്തിൽ നിന്നു് പാകിസ്ഥാനു് ഭയപ്പെടാൻ യാതൊന്നുമില്ലെന്നു്, എൻെറ സകലശക്തിയുമുപയോഗിച്ചു്, പാകിസ്ഥാൻ വിദേശകാര്യമന്ത്രിയ്ക്കു് ഉറപ്പു നല്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. ഞങ്ങൾക്കു് ആക്രമണോദ്ദേശ്യങ്ങളൊന്നുമില്ല. പാകിസ്ഥാൻെറ ഐശ്വര്യത്തിലാണ് ഭാരതഉപഭൂഖണ്ഡത്തിൻെറ മുഴുവൻ ഐശ്വര്യം കിടക്കുന്നതെന്നും ഭാരതത്തി

ൻെറയും പാകിസ്ഥാൻെറയും ഐശ്വര്യം ഇരുരാജ്യങ്ങളിലെയും ഹിന്ദുക്കളും മുസ്ലീങ്ങളും ഒപ്പത്തിനൊപ്പം സമാധാനകരമായി ജീവിക്കുന്നതിനെ ആശ്രയിച്ചിരിക്കുന്നുവെന്നും ഞങ്ങൾക്കു തോന്നുന്നു. ഒരുമിച്ചുകൂടാൻ വേണ്ട സകലശ്രമങ്ങളും നമുക്കു നടത്താം. ഈ ലക്ഷ്യത്തിലെത്താനാവശ്യമായ നടപടികളെടുക്കാൻ കഴിയില്ലേ എന്നു് നമുക്കു നോക്കാം. ഇതു് മൗലികമായും ഞങ്ങൾ തീരുമാനിക്കേണ്ട ഒരു കാര്യമാണു്—പാകിസ്ഥാനും ഞങ്ങളും. മൂന്നാമതൊരു കക്ഷിയുടെ ഇടപെടൽ വളരെയൊന്നും സഹായിക്കുകയില്ല. ഉഭയപക്ഷാടിസ്ഥാനത്തിൽ മാത്രം ഒതുക്കിത്തീർക്കാൻ കഴിയുന്ന ചില കാര്യങ്ങളുണ്ടു്. ഭാരതത്തിലെയും പാകിസ്ഥാനിലെയും വർഗ്ഗീയസമാധാനത്തിൻെറയും രഞ്ജിപ്പിൻെറയും പ്രശ്നം അവയിലൊന്നാണു്.

